കലാകൗമുദി

956

ജനുവരി 9, 1994

വില: 5 രൂപ



## കവർ ഫീച്ചർ



### റിപ്പോർട്ട്



### സിനിമ



### ലേഖനം



### കഥ



### നോവൽ



### കവിത



### നോവലെററ്



### ജീവചരിത്രം



മുഖചിത്രം:

കവർ ഡിസൈൻ: ശ്രീ. ഭട്ടതിരി

## ജനിതകം

ജനിതകം അതീവ രമ്യമായ ഒരനുഭവമായിരുന്നു! സ്വതസിദ്ധമായ ആദർശനിഷ്ഠയോടെ-സാമൂഹിക, സാംസ്കാരിക, രാഷ്ട്രീയ, സാമ്പത്തികാന്തർധാരകളെ തിരശ്ചീനമായും, ചരിത്രാവബോധത്തോടെ ലോകയാഥാർത്ഥ്യങ്ങളെ ലംബമാനമായും, ആനുപാതിക ദർശനചിത്രം വരച്ചുകാണിക്കുന്ന ഒരാധികാരിക സൃഷ്ടി.

ഭാവുകത്വ വ്യവച്ഛേദം വാച്യാർത്ഥ കല്പനകളെ ഉല്ലംഘിച്ച് സമസ്ത ജീവാണുക്കളിലും, അണ്ഡകോശങ്ങളിലും വരെ നിർദ്ധാരണം ചെയ്യപ്പെടേണ്ട ഒരു സാമൂഹ്യയാഥാർത്ഥ്യമാണെന്ന് ഈ കൃതിസമസ്യ നിഷ്കർഷിക്കുന്നു. സവർണ്ണ മേൽക്കോയ്മ സാമ്പത്തികാധീശത്വപരവും, ജടിലവും, പരിഹാസ്യോത്കവുമെങ്കിലും ബന്ധുര വിശ്വാസങ്ങളിൽ ആത്മാർപ്പണം ചെയ്യപ്പെടുന്ന ആലംബഹീനമായ, അനുവല്കൃതമായ, മനസ്സുകളിൽ ജൈവപരിണാമത്തിന്റെ വിസ്ഫോടനം ഉൽക്കടമാവുകയാണെന്ന്, റൊമാന്റിക് വിപ്ലവ വിശ്വാസങ്ങളുടെ നിഷ്ക്കാസനം കൂടിയായ ഈ നോവലെററ് വ്യക്തമാക്കുന്നു.

സവർണ്ണ സ്വേച്ഛാ പ്രമത്തതയും, വിധ്വംസക ശാക്തേയ മന്ത്രങ്ങളും, വിദൂരസ്ഥമാക്കിക്കൊണ്ടിരിക്കുന്ന അധഃസ്ഥിത വർഗ്ഗത്തിന്റെ വിമോചന സ്വപ്നം, പൂർവ്വാപര ബോധാബോധ ധാരകളിൽ ശുദ്ധപാകം ചെയ്തെടുത്ത് മൃതസഞ്ജീവനി വിളയിക്കുകയാണ് ഗോത്രസ്മൃതിയുടെയും, പുനരുജ്ജീവനത്തിന്റെയും ഈ പാട്ടുകാരൻ, അനശ്വര കവി.

കലാകൗമുദിക്ക് പുത്തൻ പുതുവത്സരാശംസകളോടെ.

അഭിരാം ഭൈരവ
'അശ്വിനി'
മായനാട്.

### രണ്ട്

അപൂർവമായ രണ്ടു വ്യത്യസ്ത വ്യക്തിത്വങ്ങൾക്ക് കൂടുതൽ മിഴിവേകി, വർത്തമാന യാഥാർത്ഥ്യങ്ങളെ അതീവ മനോഹരമായി പ്രണയത്തിന്റെ, പരസ്പര വിശ്വാസത്തിന്റെ കസവുനൂലുകൾ ചേർത്ത് നെയ്തെടുത്ത സുന്ദരശില്പം ബ്യൂറോക്രസിയുടെയും, രാഷ്ട്രീയത്തിന്റെയും, ആചാരാനുഷ്ഠാനങ്ങളുടെയും സംഘട്ടനങ്ങൾ തീവ്രമായി രേഖപ്പെടുത്തുന്ന ചരിത്രമാകുന്നു ജനിതകം. സുചിത്രയ്ക്കും ഗോകുലനും ശേഷം തല്ക്കാലം വരൾച്ച തന്നെയെന്ന് ദുഃഖപൂർവ്വം നാമറിയേണ്ടിയിരിക്കുന്നു. ജനിതകം കാലഘട്ടത്തിന്റെ ഇതിഹാസം തന്നെയാണ്.

പ്രകാശ് പി.കെ.വയനാട്
ആവഡി
മദ്രാസ്.

### മൂന്ന്

സൂക്ഷ്മമായി, പിന്നേയും സൂക്ഷ്മമായി ഭാസ്കരൻ നായർ എന്ന കമ്മ്യൂണിസ്റ്റുകാരനിൽ വളർന്നുവന്ന, ആനന്ദിന്റെ ഭാഷയിൽ പറഞ്ഞാൽ മനസ്സിലെ മരുഭൂമി ''അട്ടേ പിടിച്ച് മെത്തേൽ കിടത്തിയാൽ അതു കിടക്കോ'' എന്നിടത്തേക്കെത്തുമ്പോൾ പൂർണ്ണമാവുന്നു. സുചിത്രയുടെ മാത്രമല്ല, നമ്മുടെ തലച്ചോറുകളിലും അതൊരിടിമിന്നലുണ്ടാക്കുന്നു. അസ്പൃശ്യർക്കെന്നും നാളെയെ സ്വപ്നം തന്നുകൊണ്ട് ഇന്നിനെ സ്വന്തമാക്കിയോമനിക്കുന്ന നേതാക്കന്മാരിൽനിന്നും നമുക്കിനി മോചനമുണ്ടോ?

പി.സുധാകരൻ ഗുരുക്കൾ.
മേക്കുംപുറത്തു ഹൗസ്
പി.ഒ.കോട്ടംപറമ്പ്
കോഴിക്കോട്.

### അയോദ്ധ്യ

കലാകൗമുദി 954-ാം ലക്കത്തിലെ മുകുന്ദൻ സി.മേനോൻ എഴുതിയ അയോദ്ധ്യയെപ്പററിയുള്ള ലേഖനം വളരെ ഹൃദയസ്പൃക്കായി അനുഭവപ്പെട്ടു. ഇതേവരെ ഇക്കാര്യത്തെപ്പററിയെഴുതപ്പെട്ട ലേഖനങ്ങളിൽ ഈയൊരെണ്ണം ഒന്നാം സ്ഥാനത്തുതന്നെയാണ്. രാഷ്ട്ര ബോധമില്ലാത്ത അധികാര മോഹികളായ രാഷ്ട്രീയ ഭിക്ഷാംദേഹികളുടെ കാതുകളിൽ ഈ സത്യങ്ങളും അനുഭവങ്ങളും എത്തിയിരുന്നുവെങ്കിൽ...!

മുരളി മണ്ണമ്പാററ
കാനറാബാങ്ക്
ചളവറ.

# കലാകൗമുദി

### ആദിവാസികളെ രക്ഷിക്കൂ

പട്ടിണികൊണ്ടും മാറാരോഗങ്ങൾ കൊണ്ടും വയനാട്ടിലെ ആദിവാസി കോളനികളിൽ മരണം പെരുകുന്നു എന്ന വാർത്ത മനസ്സിനെ മരവിപ്പിച്ചു. ഒരു നേരത്തെ ആഹാരത്തിനായി വിശപ്പുകാളുന്ന കുഴിഞ്ഞ മിഴികളുമായി കാത്തിരിക്കുന്ന സോമാലിയയിലെ മനുഷ്യക്കോലങ്ങളെ ദിനപത്രങ്ങളിലെ ചിത്രങ്ങളിൽ കാണുമ്പോൾ ഉണ്ടാകുന്ന അതേ മരവിപ്പ്! സോമാലിയയിലെ പട്ടിണി മരണങ്ങളുടെ പ്രധാന കാരണം, കത്തിപ്പടരുന്ന ആഭ്യന്തര കലാപങ്ങളും ഭീകര പ്രവർത്തനങ്ങളുമാണെന്ന് കരുതാം. എന്നാൽ കേരളത്തിന്റെ അവസ്ഥയോ? തലമുറകളായി വനവിഭവങ്ങളെ ഉപജീവിച്ചു കഴിഞ്ഞിരുന്ന ഒരു ജനവിഭാഗത്തിന് കാട് വെളുത്തപ്പോൾ വന്നകപ്പെട്ട ഭീകര ദുരന്തം എന്നതാണ് സത്യസന്ധമായ ഉത്തരം.

കാട് കൈയേറുന്നത് ഇനിയെങ്കിലും അവസാനിപ്പിക്കുകയും, ദാരിദ്ര്യവും രോഗവും കൊണ്ട് അവശതയനുഭവിക്കുന്ന ആദിവാസിസമൂഹത്തിന് സത്വര സഹായങ്ങൾ എത്തിക്കുകയും ചെയ്യേണ്ടത് കേരള ജനതയുടെയും സർക്കാരിന്റെയും (രണ്ടും ഒന്നുതന്നെയോ?!) ഈ പരമ്പരാഗത വിഭാഗത്തോടുള്ള കടമയാണ്. ശേഷിക്കുന്ന മരങ്ങളുടെ തണലിലെങ്കിലും അവർ പുലർന്നുകൊള്ളട്ടെ.

ബിജോയ് ചന്ദ്രൻ
പാമ്പാക്കുട.

### സൈന്ധവ ലിപിക്കു പിന്നിൽ

ഇംഗ്ലീഷ് ഉദ്ധരണികൊണ്ട് ലേഖനം തുടങ്ങുക എന്ന ജാട, ഭാഷാപരമായ ആർജ്ജവമില്ലായ്മ, കൃത്രിമത്വം, ചരിത്രബോധമില്ലായ്മ തുടങ്ങിയ പല അനാകർഷക ഘടകങ്ങളുണ്ടെങ്കിലും കെ.കെ. രാമൻ എന്ന മഹാതപസ്വിയെപ്പററി വിജു വി.നായർ തയാറാക്കിയ ഫീച്ചർ വലിയൊരു സാമൂഹ്യ ബാധ്യതയാണ് നിറവേററുന്നത്. രാമന്റെ കണ്ടെത്തലുകൾ യുക്തിഭദ്രമാണെന്നോ ചരിത്ര ശാസ്ത്രത്തിന്റെ സൂക്ഷ്മദർശനങ്ങൾക്കു മുമ്പാകെ അദ്ദേഹമുയർത്തുന്ന ലിപി നിർദ്ധാരണ വാദങ്ങൾ കുററമററതാണെന്നോ പറയാനാവില്ല. മാവഞ്ചിത്തുറൈ തന്നെ ഒരുദാഹരണം. രാമൻ മോഹൻജദാരോവിൽ നിന്ന് മാവഞ്ചിത്തുറൈയിലെത്തുകയല്ല മറിച്ച് മാവഞ്ചിത്തുറൈയിൽ നിന്ന് മോഹൻജദാരോയിലെത്തുകയാണ്. പലപ്പോഴും അദ്ദേഹം ഇങ്ങനെ മുൻധാരണകളിലേക്കുതന്നെ അന്വേഷണാവസാനം എത്തിച്ചേരുകയാണെങ്കിലും ആ കണ്ടെത്തലുകൾ ഒരു പുരുഷായുസ്സുകൊണ്ടു പടുത്തുയർത്തിയ ധിഷണയുടെ പ്രകാശഗോപുരങ്ങൾ തന്നെ. പ്രാഗ്ദ്രാവിഡ ഭാഷയെക്കുറിച്ചുള്ള ശാസ്ത്രീയാഭ്യൂഹം വളരെയേറെ സാധ്യതകൾ ഉൾക്കൊള്ളുന്ന ഒന്നാണെന്നു കാണേണ്ടിയിരിക്കുന്നു. ചരിത്രത്തിന്റെ കെട്ടുപിണഞ്ഞ ഇഴകൾ വേർപിരിച്ചെടുക്കാനുള്ള നമ്മുടെ യത്നങ്ങളിൽ കണ്ടെത്തലുകൾ നമുക്കു തീർച്ചയായും വഴികാട്ടും. ഇടതുമുന്നണി സർക്കാരിന്റെ സാംസ്കാരിക വകുപ്പുമന്ത്രിയുടെ രാഷ്ട്രീയ സെക്രട്ടറിയെ വളരെയേറെ വിനീതമനസ്കനായ ഈ വയോവൃദ്ധൻ 'സാറേ'ന്ന് അഭിസംബോധന ചെയ്യുന്നതും അതിലപാകതയൊന്നും അനുഭവപ്പെടാത്ത ആദേഹം മോഹൻജദാരോ ലിപിനിർദ്ധാരണത്തെക്കുറിച്ചുള്ള വിശദാംശങ്ങൾ തമാശച്ചിരിയോടെ കേട്ടുകൊണ്ടിരിക്കുന്നതും ഞാനോർക്കുന്നു. മോഹൻജദാരോയെക്കുറിച്ചോ ലിപി നിർദ്ധാരണത്തെക്കുറിച്ചോ യാതൊരു ധാരണയുമില്ലാത്ത യാന്ത്രിക ഇടതുകക്ഷി



ഇതുപോലുള്ള മററൊരു 'വട്ടൻ' മാഷെപ്പററി അടുത്തിരുന്നയാളോട് പരാമർശിക്കുകയുണ്ടായി.

വിജയകുമാർ
ശാന്തിഭവൻ
പേരൂർക്കട
തിരുവനന്തപുരം.

### പോരായ്മകൾ നിരവധി

കലാകൗമുദി 951-ാം ലക്കത്തിൽ ശ്രീ.വിജു വി.നായർ എഴുതിയ ''സൈന്ധവ ലിപിയുടെ പൊരുൾ'' എന്ന ലേഖനം വളരെ ശ്രദ്ധേയമായിരുന്നു. നാല്പതുവർഷം നീണ്ട ഗവേഷണത്തിന്റെ ഫലമായി ശ്രീ.കെ.കെ.രാമൻ സൈന്ധവ ലിപി വികോഡനം (Decipher) ചെയ്തിരിക്കുന്നതായി ലേഖനത്തിൽ അവകാശപ്പെടുന്നു. ഒരു പുരുഷായുസ്സ് നീണ്ട അന്വേഷണ തപസ്യയെ ആദരിക്കുന്നതോടൊപ്പം ഒരു ആർക്കിയോളജിസ്ററ് എന്ന നിലയ്ക്കുള്ള എന്റെ വിയോജനക്കുറിപ്പു കൂടി രേഖപ്പെടുത്തട്ടെ. ഇന്നും സജീവമായിത്തന്നെ ചർച്ച ചെയ്യപ്പെടുന്ന വിവാദ വിഷയങ്ങളായ പല വസ്തുതകളേയും ഉദാഹരണത്തിന് ഹാരപ്പൻ സംസ്ക്കാരത്തിൽ ജീവിച്ചിരുന്ന ജനങ്ങളുടെ ഗോത്ര സ്വഭാവം, മതം എന്നിവ ദ്രാവിഡിയൻ എന്നും ശൈവം എന്നും അസന്ദിഗ്ദ്ധമായി പ്രസ്താവിച്ച് അതിനെ ഉപോത്ബലകമാക്കി ലേഖകൻ മററ് ലിംഗ്വസ്ററിക് തെളിവുകൾ നിരത്തുന്നു. ഹാരപ്പൻ സംസ്ക്കാരം ഇന്ത്യ മുഴുവൻ വ്യാപിച്ചിരുന്നു എന്നും ഉപഭൂഖണ്ഡത്തിൽ പിന്നീട് നിലവിൽ വന്ന സംസ്ക്കാരങ്ങൾ അതിന്റെ തുടർച്ചയാണെന്നുമുള്ള വാദം ഇതുവരെ നടന്ന ആർക്കിയോളജിക്കൽ ഗവേഷണങ്ങളുടെ വെളിച്ചത്തിൽ അംഗീകരിക്കാൻ കഴിയുന്ന ഒന്നല്ല.

കാലഗണനയിലുള്ള അന്തരം കണക്കിലെടുക്കാതെ സംസ്ക്കാരങ്ങളെ തമ്മിൽ ബന്ധപ്പെടുത്താനും (Cultural Correlation) അതുവഴി ലിപികളെ തമ്മിൽ പൊരുത്തപ്പെടുത്താനും ഗവേഷകൻ നടത്തുന്ന ശ്രമം ശാസ്ത്രീയമാണെന്ന് തോന്നുന്നില്ല. സൈന്ധവ മുദ്രകളിലെ ലിപികൾ വികോഡനം ചെയ്യുമ്പോൾ തന്റെ നിഗമനങ്ങളുടെ അടിസ്ഥാനമായി ചൂണ്ടിക്കാണിക്കുന്ന ത്രിമൂർത്തികൾ പുരാതനേന്ത്യയിലെ കലിംഗം, ചേരം, ചാലൂക്യം എന്നീ ദേശങ്ങളുടെ അധിപരായിരുന്നു എന്ന് അദ്ദേഹം പ്രസ്താവിക്കുന്നു. ഹാരപ്പൻ സംസ്ക്കാരത്തിന്റെ ശാസ്ത്രീയമായ കാലഗണന 2300–1700 ബി.സി ആണെന്നിരിക്കേ, ഏതാണ്ട് രണ്ട് സഹസ്രാബ്ദങ്ങൾക്കുശേഷം നിലവിൽ വരുന്ന കലിംഗ ചേര ചാലൂക്യന്മാരെക്കുറിച്ച് സൈന്ധവ മുദ്രകളിൽ നിന്ന് സൂചന ലഭിക്കുന്നതെങ്ങനെ. സ്ഥലകാലിക ബോധമില്ലാതെ ചിഹ്നങ്ങളേയും ലിപികളേയും ബന്ധപ്പെടുത്തി വികോഡനം നടത്തുന്നതിന്റെ സാധുത ലിംഗ്വിസ്ററിക്-എപ്പിഗ്രാഫിക് വിദഗ്ദ്ധർ വിലയിരുത്തട്ടെ. നാലായിരത്തിലേറെ വർഷം മുൻപ് നിലവിലിരുന്ന ലിപിയുടെ പൊരുൾ കണ്ടെത്തി എന്നവകാശപ്പെടുന്ന ഗവേഷകൻ തന്റെ കണ്ടുപിടിത്തങ്ങളുടെ അടിസ്ഥാനമായി ചൂണ്ടിക്കാണിക്കുന്ന തെളിവുകൾക്ക് പുരാവസ്തുശാസ്ത്രപരമായും ചരിത്രപരമായും ധാരാളം പോരായ്മകളുണ്ട് എന്ന് വിനയപൂർവം പറഞ്ഞുകൊള്ളട്ടെ.

കെ.പി. ഷാജൻ.
റിസർച്ച് ഫെല്ലോ
സ്കൂൾ മറൈൻ സയൻസസ്
കൊച്ചി യൂണിവേഴ്സിറ്റി.

### കൊള്ളേണ്ടിടത്ത് കൊണ്ടു

ലക്കം 953-ലെ കോഴിക്കോട് കാനറാബാങ്ക് റീജിയണൽ ഓഫീസ് മാഗസിൻ ക്ളബ്ബ് അംഗങ്ങളുടെ കത്തു കണ്ടു. സ്വയം സഹൃദയരെന്നവകാശപ്പെടുന്നെങ്കിലും ശ്രീ.എം.പി.നാരായണപിള്ള എഴുതിയതൊക്കെ 'ഭ്രാന്തൻ ജല്പന'ങ്ങളായിട്ടേ ഇവർക്കു തോന്നുന്നുള്ളുവത്രേ! വിചിത്രമായിരിക്കുന്നു. അദ്ദേഹത്തിന്റെ 'തുടരൻ' അവസാനിച്ചപ്പോഴേക്കും കാര്യങ്ങൾ പകൽപോലെ വ്യക്തമായി ഞങ്ങൾക്കൊക്കെ. മുഴുവൻ വായിക്കാൻപോലും നില്ക്കാതെ ഇടയ്ക്കുവച്ചു നാരായണപിള്ളയെ വിലക്കണം എന്ന ആവശ്യവുമായി വന്നപ്പോഴേ 'ക്ളബ്ബ്' അംഗങ്ങളുടെ രോഗം പിടികിട്ടിയിരുന്നു!

അല്ലെങ്കിൽത്തന്നെ അവാർഡു നിരസിച്ച് സർക്കാർ വിലാസം സാഹിത്യപ്രവർത്തകരുടെ ശത്രുവായപ്പോഴേ അടുത്ത 'റൗണ്ട്' പ്രതീക്ഷിച്ചിരിക്കുകയായിരുന്നു.

ഏതായാലും കൊള്ളേണ്ടിടത്തൊക്കെ കൊണ്ടിട്ടുണ്ട് ശ്രീ.നാരായണപിള്ളയുടെ 'ഭ്രാന്തൻ ജല്പനങ്ങൾ!' ഇനി കുറച്ചുകാലം പിടിക്കും നടുവു നിവർത്താൻ!

പി.എ. ബാലചന്ദ്രൻ
കാഞ്ഞങ്ങാട്.

### മൂലൂർ അവാർഡിന് കവിതകൾ ക്ഷണിക്കുന്നു

എട്ടാമതു മൂലൂർ അവാർഡിനു പരിഗണിക്കുന്നതിനായി കവിതകൾ ക്ഷണിക്കുന്നു. 1991, 1992, 1993 എന്നീ വർഷങ്ങളിൽ ഒന്നാം പതിപ്പായി പ്രസിദ്ധീകരിക്കപ്പെട്ട മലയാള കവിതയോ, കവിതാ സമാഹാരമോ ആണ് പരിഗണിക്കപ്പെടുക. സരസകവി മൂലൂർ എസ്.പത്മനാഭപ്പണിക്കരുടെ സ്മരണയ്ക്കായി ഇലവുംതിട്ട കേന്ദ്രമായി പ്രവർത്തിക്കുന്ന മൂലൂർ സ്മാരക സമിതി ഏററവും നല്ല മലയാള 'കവിതയ്ക്ക്' കഴിഞ്ഞ ഏഴു വർഷങ്ങളിലായി നല്കിവരികയാണ് മൂലൂർ അവാർഡ്. 125-ാമതു മൂലൂർ ജയന്തിയാഘോഷത്തിന്റെ ഭാഗമായി ഇക്കൊല്ലം മുതൽ മൂലൂർ അവാർഡുതുക മൂവായിരം രൂപയിൽ നിന്നും അയ്യായിരം രൂപയായി വർദ്ധിപ്പിക്കുന്നതിന് മൂലൂർ സ്മാരക സമിതി തീരുമാനിച്ചിരിക്കുന്നു.

പരിഗണനാർഹങ്ങളായ കൃതികളുടെ 4 പ്രതി വീതം ടി.വി. രാഘവൻ, സെക്രട്ടറി, മൂലൂർ സ്മാരകസമിതി, ഇലവുംതിട്ട (പി.ഒ.), പത്തനംതിട്ട ജില്ല എന്ന വിലാസത്തിൽ 1994 ജനുവരി 15-ാം തീയതിക്കു മുമ്പു ലഭിക്കത്തക്കവണ്ണം അയച്ചുതരണമെന്ന് അഭ്യർത്ഥിക്കുന്നു.

പ്രൊഫ.എം.ആർ. സഹൃദയൻ തമ്പി
മൂലൂർ അവാർഡു കമ്മിററി കൺവീനർ.

### ഭോപ്പാൾ വാതകദുരന്തം

യഥാർത്ഥത്തിൽ ശ്രീ.മുകുന്ദൻ സി.മേനോന്റെ ലേഖനം വായിച്ചപ്പോഴാണ് ഭോപ്പാൽ വിഷവാതക ദുരന്തം കൃത്യമായി മനസ്സിലായത്. അതുപോലെ തന്നെ ഉത്തരേന്ത്യൻ തിരഞ്ഞെടുപ്പുകളെപ്പററിയുള്ള ശരിയായ പഠനവും നന്നായി. വിശദമായും, വ്യക്തമായും എഴുതുന്ന ശ്രീ.മുകുന്ദൻ സി.മേനോന്റെയും, വിജു വി.നായരുടെയും ലേഖനങ്ങൾ പ്രസിദ്ധീകരിക്കുന്നതിൽ കാണിക്കുന്ന ഔചിത്യത്തിന് പത്രാധിപരെ എത്ര പ്രശംസിച്ചാലും മതിയാവില്ല.

കെ.ജി. രാജൻ
എലീഷ എന്റർപ്രൈസസ്
കൊച്ചി.

### അരവിന്ദൻ പുരസ്കാരം

മൂന്നാമത് അരവിന്ദൻ പുരസ്കാരത്തിനുള്ള അപേക്ഷകൾ ക്ഷണിച്ചിരിക്കുന്നു. 1993 ജനുവരി ഒന്നിനും ഡിസംബർ 31-നും മദ്ധ്യേ സംവിധാനവും സെൻസറിംഗും നിർവഹിക്കപ്പെട്ട, മികച്ച പ്രഥമ കഥാചിത്രത്തിന്റെ സംവിധായകനു നൽകപ്പെടുന്നതാണ് അരവിന്ദൻ പുരസ്കാരം. പതിനായിരം രൂപയും ബഹുമതിപത്രവും ശില്പവും അടങ്ങുന്ന ഈ പുരസ്കാരം അന്തരിച്ച അന്താരാഷ്ട്ര പ്രശസ്ത ചലച്ചിത്രകാരനായ ശ്രീ.ജി.അരവിന്ദന്റെ സ്മരണയ്ക്കായി ''ചലച്ചിത്ര'' ഏർപ്പെടുത്തിയിരിക്കുന്നതാണ്. അരവിന്ദന്റെ ചരമദിനമായ മാർച്ച് 15, 1994-ൽ പുരസ്കാരം നൽകപ്പെടും. പരിഗണനാർഹമായ ചിത്രങ്ങളുടെ അപേക്ഷകൾ ലഭിക്കേണ്ട അവസാന തീയതി ജനുവരി 31-ഉം ചിത്രങ്ങൾ എത്തിച്ചേരേണ്ട അവസാന തീയതി ഫെബ്രുവരി 5-ഉം ആയിരിക്കും. ''ആദിമീമാംസ'' എന്ന ഒറിയ ചിത്രത്തിലൂടെ ശ്രീ.എ.കെ. ബീറാണ് പ്രഥമ അരവിന്ദൻ പുരസ്കാരത്തിന് അർഹനായത്.

1992-ൽ ''മിസ് ബെററീസ് ചിൽഡ്രൻ'' എന്ന ചിത്രത്തിലൂടെ ശ്രീമതി പമേല റൂക്സ് രണ്ടാമത്തെ അരവിന്ദൻ അവാർഡ് നേടി.

പുരസ്കാരത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്കും അപേക്ഷാ ഫാറത്തിനും ''സെക്രട്ടറി, ചലച്ചിത്ര, 'ഗിരിജ', കൈലാസ് റോഡ്, പൂജപ്പുര, തിരുവനന്തപുരം-695 012 എന്ന വിലാസത്തിൽ ബന്ധപ്പെടേണ്ടതാണ്.

കൺവീനർ.

# ജെ.പി.സിയുടെ ബാക്കിപത്രം

## സ്റ്റാഫ് ലേഖകൻ

വീട്ടിൽ ഒരു മോഷണം നടന്നാൽ അത് അന്വേഷിക്കുന്ന പൊലീസുകാരുടെ അടിസ്ഥാന ദൗത്യമെന്താണ്? കട്ടവനാര്? എവിടെയാണു തൊണ്ടി? അതു തിരിച്ചുകിട്ടാത്തവിധം നഷ്ടപ്പെട്ടെങ്കിൽ എത്ര തുകയുടെ നഷ്ടമുണ്ടായി? ഈ മൂന്നു ചോദ്യങ്ങൾക്കുള്ള ഉത്തരമാണ് അന്വേഷകൻ അടിസ്ഥാനപരമായി കണ്ടെത്തേണ്ടത്.

ഇതൊന്നും ചെയ്യാതെ ബന്ധപ്പെട്ട സബ് ഇൻസ്പെക്ടർ വന്നിട്ട് നിങ്ങളോടു പറയുന്നു. മോഷണത്തിന് ആളെ പ്രേരിപ്പിക്കുന്ന സാമൂഹിക വ്യവസ്ഥിതിയും നിങ്ങളുടെ അനാസ്ഥയും അയൽപക്കക്കാരൻെറ ബോധം കെട്ടുള്ള ഉറക്കവും കാവൽനായില്ലാത്തതുമൊക്കെയാണ് കുററകൃത്യത്തിനു കാരണം. അതുകൊണ്ട് ഈ വക കാര്യങ്ങൾ പരിഹരിക്കാൻ വേണ്ട അഴിച്ചുപണി ഉടനെ നടത്തുക.

അപ്പോൾ കളവുമുതലോ? അതു കണ്ടെത്താൻ ഒരു പ്രത്യേക സംഘത്തെ വേറെ നിയോഗിക്കുക.

അക്ഷരാർത്ഥത്തിൽ ഇപ്പറഞ്ഞ ഏടഭ്യത്തരമാണ് കടപ്പത്ര കുംഭകോണക്കേസിൽ അന്വേഷണം നടത്തിയ ജെ.പി.സിയുടെ റിപ്പോർട്ട്. ഇന്ത്യ കണ്ട ഏററവും വലിയ സാമ്പത്തിക തട്ടിപ്പിനെക്കുറിച്ച് 16 മാസം നീണ്ട അന്വേഷണം നടത്തിയ പാർലമെൻററി സമിതി ഒടുവിൽ രാജ്യത്തിനു സമർപ്പിച്ചിരിക്കുന്ന സുദീർഘമായ റിപ്പോർട്ട് വായിച്ചു തീരുമ്പോൾ, പഴയ കുരുടന്മാരുടെ ആനക്കഥ വീണ്ടും വായിച്ച പ്രതീതി.

### മുഖ്യ പരാജയങ്ങൾ

ഈ കേസിൽ എത്ര തുകയാണ് കബളിപ്പിച്ചു മാറ്റിയിരിക്കുന്നതെന്നു തിട്ടപ്പെടുത്താൻ കഴിഞ്ഞിട്ടില്ലെന്നതാണ് ജെ.പി.സിയുടെ മുഖ്യ പരാജയം. അതുകൊണ്ടുതന്നെ ആരാണ് യഥാർത്ഥ പ്രതികളെന്നും കണ്ടെത്താൻ അവർക്കു കഴിയാതെ പോയി. 'സ്വന്തം തൃപ്തിക്കുപോലും പര്യാപ്തമായ രീതിയിൽ അന്വേഷണം അവസാനിപ്പിക്കാൻ കഴിഞ്ഞില്ല' എന്ന് ജെ.പി.സി റിപ്പോർട്ടിലുള്ള പരിഹാസ്യമായ ആത്മഗതം, വാസ്തവത്തിൽ ഇന്ത്യൻ പാർലമെൻറിനോടും ഇന്നാട്ടുകാരോടുമുള്ള കൊഞ്ഞനംകുത്തലല്ലേ? തൃപ്തികരമായ രീതിയിൽ അന്വേഷണം നടത്തരുതെന്ന് നമ്മൾ ആരെങ്കിലും ഇവരോടു പറഞ്ഞുവോ? എന്തുകൊണ്ട് അവർക്ക് 'അതൃപ്തി'കരമായ റിപ്പോർട്ടുണ്ടാക്കേണ്ടി വന്നു എന്ന് വെളിപ്പെടുത്തേണ്ടതല്ലേ?

ഇവ്വിധം അന്വേഷണത്തിൽ സ്വന്ത നിലയ്ക്കു പരാജയം സമ്മതിച്ചുകൊണ്ട് റിപ്പോർട്ടു നല്കിയിരിക്കുന്നവർതന്നെ ഇവരുടെയത്ര അധികാരങ്ങളോ അന്വേഷണ സ്വാതന്ത്ര്യമോ ഇല്ലാത്ത മററു അന്വേഷണ ഏജൻസികളെ കുററപ്പെടുത്തുന്നതു കാണുമ്പോൾ ചിരിക്കാനും കരയാനും വയ്യാത്ത അവസ്ഥ. സി.ബി.ഐയും എൻഫോഴ്സുമെൻറുകാരും ഡയറക്ട് ടാക്സസ് ഡയറക്ടറേറ്റുമൊക്കെ അന്വേഷണത്തിൽ അലംഭാവവും നിസ്സഹകരണവും കാട്ടിയെന്ന് ആരോപിക്കുന്ന ജെ.പി.സിയുടെ സ്വന്തം നിലയെന്താണെന്നു നോക്കുക.

ഈ കേസുമായി ബന്ധപ്പെട്ട മർമ്മപ്രധാനമായ ഒരു തുമ്പായിരുന്നു പ്രധാനമന്ത്രി റാവുവിനെതിരെ ഹർഷദ്മേത്ത ഉന്നയിച്ച ഒരു കോടിയുടെ കൈക്കൂലിക്കഥ. അതു സത്യമായാലും അല്ലെങ്കിലും, പ്രധാനമന്ത്രിയുടെ മൊഴിയെടുക്കുകയോ റിപ്പോർട്ടിൽ ഈ വിഷയം പരാമർശിക്കുകയോ ചെയ്യാതിരുന്ന ജെ.പി.സി ഇക്കാര്യത്തിൽ രാഷ്ട്രീയപരമായ ഭിന്നിപ്പിലായിരുന്നു എന്ന് അംഗങ്ങൾതന്നെ സമ്മതിക്കുന്നു. രാഷ്ട്രീയപ്രേരിതമായ അന്വേഷണമാണ് തങ്ങൾ നടത്തിയതെന്ന് ജെ.പി.സി അംഗങ്ങൾ ഇവ്വിധം പരോക്ഷമായി സമ്മതിക്കുമ്പോൾ നഷ്ടപ്പെടുന്നത് ഒരു അന്വേഷണ ഏജൻസി എന്ന നിലയിൽ ജെ.പി.സിക്കുള്ള വിശ്വാസ്യതയാണ്. സ്വന്തം കാര്യത്തിൽ സഹകരണവും ഒത്തുപൊരുത്തവുമില്ലാത്തവരാണ് ഇതര അന്വേഷണ ഏജൻസികളെ ഇതേ കുററത്തിനു ശകാരിക്കുന്നത്.

ബി.ജെ.പി നേതാക്കൾ ഹർഷദ്മേത്തയിൽനിന്നു പണം പററിയെന്ന ആരോപണവും ജെ.പി.സി പരിശോധിച്ചില്ല. ഫ്രാങ്കോ സർതോറി എന്നൊരു സ്വിററ്സർലണ്ടുകാരനെ സാക്ഷിയാക്കാൻ കോൺഗ്രസ് നേതൃത്വം റൊമേഷ് ഭണ്ഡാരിവഴി ശ്രമിച്ച കഥകളും ജെ.പി.സിക്കു വിഷയമായില്ല.

ഈ രണ്ടു കൈക്കൂലിക്കഥകളല്ല, അവയോട് സമിതി പുലർത്തിയ സമീപനമാണു ശ്രദ്ധിക്കേണ്ടത്. ഇന്ത്യൻ സാമ്പത്തിക മേഖലയിൽ രാഷ്ട്രീയ മേലാളന്മാരുടെ ഹീനമായ കൈകടത്തൽ എന്ന മർമ്മപ്രധാന ഘടകത്തെ പാടെ ഒഴിവാക്കുകയാണ് രാഷ്ട്രീയക്കാർ മാത്രമടങ്ങുന്ന ജെ.പി.സികൾ എക്കാലവും ചെയ്യാറ്. ഇവിടെയും അതാവർത്തിക്കപ്പെട്ടു. ജെ.പി.സി റിപ്പോർട്ടിൽ ധനകാര്യ വ്യവസ്ഥിതിയെ തലങ്ങും വിലങ്ങും വിമർശിക്കുമ്പോഴും, കാതലായ ഈ രാഷ്ട്രീയ ഘടകത്തെപ്പററി കമാന്നു മിണ്ടുന്നില്ല.

ഈ തിരിമറിയുടെ പ്രാരംഭകരായി വിദേശ ബാങ്കുകളെ കുററപ്പെടുത്തുന്ന ജെ.പി.സി, ബാങ്കുകളും ബ്രോക്കർമാരും വ്യവസായ സ്ഥാപനങ്ങളും തമ്മിൽ ഒത്തുകളി നടന്നതായി പറയുന്നു. എന്നാൽ എന്താണീ ഒത്തുകളിയെന്നോ അതിൽ ഏതൊക്കെ ബ്രോക്കർമാർ ഉൾപ്പെട്ടെന്നോ കണ്ടെത്തുന്നില്ല. വ്യവസായ സ്ഥാപനങ്ങളുടെ കാര്യത്തിലാണ് ഈ മൗനം കൂടുതൽ സാർത്ഥകമാവുന്നത്. ഇന്ത്യയിൽ സെക്യൂരിററി ബ്രോക്കർമാർ ആകെ എട്ടുപേർ മാത്രമാണുള്ളത്. വിരലിലെണ്ണാവുന്ന ഇക്കൂട്ടരെ അച്ചുതണ്ടാക്കിയുള്ള സമർത്ഥമായ ഒരന്വേഷണം മാത്രം മതി, ഓഹരി കുംഭകോണത്തിലെ യഥാർത്ഥ പ്രതികളെയും നഷ്ടമായ തുകയെയും കണ്ടെത്താൻ. ഒരു ബാങ്കിനും വ്യവസായ സ്ഥാപനത്തിനും ഈ ബ്രോക്കർമാരിലൂടെയല്ലാതെ തട്ടിപ്പു നടത്താൻ പററില്ല. എന്നാൽ ബ്രോക്കർമാരെ ആധാരമാക്കിയുള്ള ഓപ്പറേഷൻ രാഷ്ട്രീയത്തിലും ഉദ്യോഗസ്ഥതലത്തിലുമുള്ള പല പ്രമുഖ വ്യക്തികളുടെ നേർക്കും അന്വേഷണം നീട്ടും. അതിൻെറ പ്രത്യാഘാതങ്ങൾ പ്രത്യേകം പറയേണ്ടല്ലോ. അത്തരമൊരു യുക്തിപൂർവ്വമായ അന്വേഷണത്തിന് ജെ.പി.സി എന്തുകൊണ്ടു മുതിർന്നില്ല എന്ന ചോദ്യം സവിശേഷശ്രദ്ധയാകർഷിക്കുന്നു. കാരണം, അത്തരമൊരു അന്വേഷണത്തിൻെറ അഭാവം, കേസിൻെറ ഭാവിയെക്കുറിച്ച് ആശങ്കകൾക്ക് ഇടനല്കുന്നു.

സ്വകാര്യ വ്യവസായ സ്ഥാപനങ്ങൾ സ്വന്തം ഓഹരിവില കൂട്ടാൻവേണ്ടി നടത്തിയ ശ്രമങ്ങളെപ്പററി വഴുക്കൻമട്ടിലാണ് റിപ്പോർട്ടിലെ പരാമർശം. വിശദാംശങ്ങൾ സമിതി പഠിച്ചിട്ടില്ലെന്നു വ്യക്തം. അതേസമയം വ്യക്തിപരമായി ആരെയും കാര്യമായി ബാധിക്കാത്ത പൊതുമേഖലാസ്ഥാപനങ്ങളെ നിശിതമായി കുററപ്പെടുത്തുകയും ചെയ്യുന്നു. സ്വകാര്യസ്ഥാപനങ്ങളും പൊതുമേഖലാ സ്ഥാപനങ്ങളും നടത്തിയ കുൽസിത ശ്രമങ്ങൾ ആത്യന്തികമായി ഒരേ പ്രകൃതവും മാനവുമുള്ളതായിട്ടും ഇവിടെ സ്വീകരിച്ചിരിക്കുന്ന പക്ഷപാതപരമായ നിലപാട്, സമിതിയുടെ വിശ്വാസ്യതയ്ക്കു കളങ്കം ചാർത്തുന്നു. ഒരു ഉദാഹരണം നോക്കൂ. റിലയൻസ് കമ്പനിയും ഒ.എൻ.ജി.സിയും തമ്മിൽ ഒരു ഗൂഢബന്ധമുണ്ടായിരുന്നതായി ജെ.പി.സി റിപ്പോർട്ടിൽ പറയുന്നു. എന്നിട്ട്, ഒ.എൻ.ജി.സിയെയും അവിടുത്തെ ഉദ്യോഗസ്ഥരെയും നിശിതമായി കുററപ്പെടുത്തുന്നതല്ലാതെ റിലയൻസിൻെറ കാര്യത്തിൽ റിപ്പോർട്ട് മൗനംപാലിക്കുകയാണ്.

വ്യക്തികളെ നേരിട്ടു ബാധിക്കാത്തതും പൊതു ഉടമയിലോ ഗവൺമെൻറിലോ ഉള്ളതുമായ പൊതുവിഷയങ്ങളിൽ പഴിചാരുക എന്നതാണ് ജെ.പി.സി ഈ റിപ്പോർട്ടിൽ സ്വീകരിച്ചിരിക്കുന്ന അടിസ്ഥാന നയം. ഗവൺമെൻേറാ സ്ഥാപനങ്ങളോ ഒരിക്കലും ഒരു കുംഭകോണവുമുണ്ടാക്കില്ല. അവയിലെ വ്യക്തികളാണ് എല്ലായ്പോഴും കുഴപ്പമുണ്ടാക്കുന്നതെന്ന് ആർക്കാണറിയാത്തത്? നടപടിക്രമങ്ങളിലെ പഴുതുകൾ ചൂണ്ടിക്കാട്ടാം. പക്ഷേ, പഴുതുപയോഗിച്ച് കൃത്രിമം കാട്ടിയതാരൊക്കെ എന്നാണ് പ്രാഥമികമായി കണ്ടെത്തേണ്ടത്.

റിപ്പോർട്ടിൽ പരാമർശിക്കുന്ന മന്ത്രിമാരുടെ കാര്യത്തിലും ജെ.പി.സിയുടെ ഈ ഇരട്ടത്താപ്പ് കാണാം. ശങ്കരാനന്ദിനെയും രാമേശ്വർ താക്കൂറിനെയും ഉത്തരവാദിത്വത്തിൻെറ പേരിൽ പ്രതിക്കൂട്ടിലാക്കുന്ന ജെ.പി.സി, ധനമന്ത്രി മൻമോഹൻസിംഗിൻെറ കാര്യത്തിൽ സ്വരം മാറ്റുന്നു. ധനമന്ത്രി എന്ന സംജ്ഞ മാററി ധനമന്ത്രാലയത്തെയാണ് സമിതി കുററപ്പെടുത്തുന്നത്. ഒരു കേസിലെ കൂട്ടുപ്രതികൾക്കുനേരെ ഇവ്വിധം വ്യത്യസ്തമായ സമീപനം പുലർത്തുക വഴി കമ്മിററിയുടെ വിധിന്യായശേഷി അസ്ഥാനത്താകുന്നു.

റിസർവ് ബാങ്കിൻെറ കാര്യത്തിൽ മാത്രമാണ് ഈ റിപ്പോർട്ടിൽ ഗൗരവമായ പഠനം നടത്തിയതായി കാണുന്നത്. അത് അപ്പാടെ ശരിയുമാണ്. എന്നാൽ മററു ഘടകങ്ങളുടെ കാര്യത്തിലൊന്നും വരാത്ത ആഴം ഇക്കാര്യത്തിൽ മാത്രം എങ്ങനെയുണ്ടായി എന്ന ചോദ്യം രസകരമായ ഉത്തരമാണു നല്കുന്നത്. റിസർവ് ബാങ്കിൻെറ മുൻ ഡെപ്യൂട്ടി ഗവർണ്ണർ ജാനകീരാമൻെറ ഏകാംഗ കമ്മിററിയുടെ അന്വേഷണ റിപ്പോർട്ട് അപ്പാടെ പകർത്തിയിരിക്കുകയാണ് ജെ.പി.സി.

ഈ കുംഭകോണത്തിൽ നഷ്ടപ്പെട്ടിട്ടുള്ള തുക 8000 കോടിയിലേറെ വരും എന്ന് ഒഴുക്കൻ മട്ടിൽ പറയുന്ന ജെ.പി.സി റിപ്പോർട്ടിൽ, നഷ്ടത്തുകയെക്കുറിച്ച് ഗണിതകണിശതയുള്ളത് 4024.25 കോടി രൂപയുടെ കാര്യത്തിൽ മാത്രമാണ്. ഇത് ജാനകീരാമൻ കമ്മിററി കണ്ടെത്തിയ കണക്കാണെന്നോർക്കുക. ബാക്കിത്തുക ഊഹാപോഹത്തിൻെറ അടിസ്ഥാനത്തിലുള്ള ഒരു ഗുണ്ടടി മാത്രമാണെന്നു ചുരുക്കം. പോർട്ട്ഫോളിയോ മാനേജുമെൻറിൻെറ കാര്യത്തിലും ജാനകീരാമൻ നടത്തിയ ശാസ്ത്രീയാന്വേഷണത്തിൻെറ നിഗമനങ്ങൾ പകർത്തിയിരിക്കുന്നു. കാര്യങ്ങൾ മനസ്സിലാക്കാതെയുള്ള പകർപ്പെടുപ്പ് അസ്ഥാനത്തെ ഉദ്ധരണിപോലെ കുഴപ്പമുണ്ടാക്കുമെന്ന് ജെ.പി.സിക്കാർ ഓർത്തില്ല. അതുകൊണ്ടാണ്, വിദേശ ബാങ്കുകളുടെയും ഇന്ത്യൻ ബാങ്കുകളുടെയും കാര്യത്തിൽ സമാന നിഗമനങ്ങളിലെത്തിച്ചേരുന്ന വിഡ്ഢിത്തം കമ്മിററിക്കു പററിയത്.




### അടിസ്ഥാന പിശക്

ജെ.പി.സിക്ക് ഈ അന്വേഷണത്തിലുട നീളം സംഭവിച്ച അടിസ്ഥാനപ്പിഴവ്, വിഷയത്തെക്കുറിച്ച വിവരമില്ലായ്മയാണ്. വർഗ്ഗീയ കലാപവും പൊലീസ് വെടിവയ്പുമൊക്കെ അന്വേഷിക്കുന്ന മട്ടിലാണ് സങ്കീർണ്ണമായ ഈ സാമ്പത്തിക കുററകൃത്യവും അന്വേഷിച്ചിരിക്കുന്നത്. ഒന്നാമത്, നമ്മുടെ രാഷ്ട്രീയക്കാർക്ക് ധനകാര്യ ബുദ്ധിയില്ല. കോസ്ററ് അക്കൗണ്ടൻസി തൊട്ട് ക്രിമിനൽ സൈക്കോളജിവരെ സങ്കീർണ്ണമായ പല ഘടകങ്ങളിലും പ്രായോഗിക പരിജ്ഞാനമുള്ളവർ ഒത്തു പ്രവർത്തിച്ചാൽ മാത്രമേ ഇത്തരം കേസുകളിൽ സത്യം കണ്ടെത്താനാവൂ. രാഷ്ട്രീയക്കാരുടെ ഒരു സമിതിക്ക് ഈ വിഷയങ്ങളിൽ അറിവില്ലെന്നതു പോകട്ടെ, ഇതര അന്വേഷണ ഏജൻസികളെ തങ്ങളുടെ അന്വേഷണത്തിൽ സമന്വയിപ്പിക്കാനും ജെ.പി.സി ശ്രമിച്ചില്ല. സി.ബി.ഐ തൊട്ട് ജാനകീരാമൻ വരെയുള്ളവരെ പ്രതികളായി കണക്കാക്കുന്ന സമീപനത്തിലൂടെ തുടക്കം മുതൽക്കേ അവരെയെല്ലാം നിസ്സഹകരണത്തിനു പ്രേരിപ്പിച്ചു. പല അംഗങ്ങളും ഗോസിപ്പുകൾക്കും പ്രസ്താവനകൾക്കും പിന്നാലെ പോയി.

ചോദ്യം ചെയ്യപ്പെടുന്നവർക്കുമേൽ സമ്മർദ്ദമുളവാക്കുക എന്നതാണ് ഏതൊരു കേസന്വേഷണത്തിൻെറയും അടിസ്ഥാന രീതി. ഇവിടെ അന്വേഷകനുമേലായിരുന്നു സമ്മർദ്ദമെന്ന വൈരുദ്ധ്യത്തിലാണ് ജെ.പി.സി റിപ്പോർട്ടിൻെറ പരാജയം കിടക്കുന്നത്. 20 മിനിട്ടിനകം ചോദിച്ചു തീർക്കാവുന്ന ചോദ്യങ്ങൾ മതിയെന്നാണ് സമിതി അംഗങ്ങൾക്കു നല്കിയ വിചിത്രമായ നിബന്ധന. ലോകത്തെ ഏതു വിചാരണയിലാണ് ഇങ്ങനെയൊരു പരിമിതി കണ്ടിട്ടുള്ളത്? കേവലം ഒരു ഔപചാരികതയായി മാത്രമേ ഈ കേസന്വേഷണത്തെ ജെ.പി.സി കണ്ടുള്ളൂ എന്ന് ഇതിൽനിന്നു വ്യക്തമാവുന്നു. തങ്ങൾക്കുപോലും തൃപ്തികരമായ അന്വേഷണം നടത്താനായില്ലെന്ന ജെ.പി.സിയുടെ പശ്ചാത്താപത്തിൻെറ മറുവശമാണിത്.

ജെ.പി.സിയുടെ ഈ വക ദൗർബ്ബല്യങ്ങൾ കേന്ദ്ര ഗവൺമെൻറുതൊട്ട് ഹർഷദ്മേത്ത വരെയുള്ളവർ മുതലെടുത്തു. വിലപ്പെട്ട പല രേഖകളും ധനമന്ത്രാലയം ജെ.പി.സിയിൽനിന്നൊളിപ്പിച്ചു വച്ചതായി മുമ്പുതന്നെ ആക്ഷേപമുണ്ടായിരുന്നു. കിട്ടിയ രേഖകളിൽത്തന്നെ പഴുതുകൾ പലതുണ്ടായിരുന്നിട്ടും ജെ.പി.സിക്ക് അതു കണ്ടെത്താൻ കഴിഞ്ഞതുമില്ല. മറെറാന്ന്, ജെ.പി.സിയുടെ അന്വേഷണംമൂലം സി.ബി.ഐ, ജാനകീരാമൻ കമ്മിററി തുടങ്ങിയ ഇതര ഏജൻസികളുടെ അന്വേഷണത്തിനും തടസ്സങ്ങൾ നേരിട്ടു. ഇവരുടെയൊക്കെ അന്വേഷണങ്ങൾക്കു പരിധിയും മാനദണ്ഡങ്ങളുമുണ്ടായിരുന്നു. ജെ.പി.സിക്ക് ആ വക പരിമിതികൾപോലുമില്ലായിരുന്നു. പക്ഷേ, തല്ലാനറിയാവുന്നവനല്ലേ വടികൊണ്ടു പ്രയോജനമുള്ളൂ?

### പരിണതഫലം

വ്യവസ്ഥിതിയെ പൊതുവെയും മേൽനോട്ടക്കാരെ പ്രത്യേകിച്ചും കുററപ്പെടുത്തുന്ന ഈ റിപ്പോർട്ടിൻെറ അന്തിമ ഫലമാണ് പ്രശ്നം കൂടുതൽ ഗുരുതരമാക്കുന്നത്. യഥാർത്ഥ പ്രതികളെ ഇപ്പോഴും കണ്ടെത്താത്ത സാഹചര്യത്തിൽ ധാർമ്മിക ഉത്തരവാദിത്വവും കൃത്യവിലോപവും പറഞ്ഞ് ഒരാളെയും കാര്യമായി ശിക്ഷിക്കാൻ പഴുതില്ല. ഒരു ശങ്കരാനന്ദിന് മന്ത്രിക്കസേര നഷ്ടമായെന്നു വരാം. പെൻഷനായ വെങ്കട്ടരമണൻെറ ഗുഡ് സർവീസ് എൻട്രി റദ്ദാക്കിയെന്നു വരാം. ഇതുകൊണ്ടൊക്കെ രാജ്യത്തിനു നഷ്ടമായ വൻ തുക തിരികെ വരുമോ? ഈ ഉത്തരംമുട്ടലുകൾ മറയ്ക്കാനാണ് ജെ.പി.സി സുവ്യക്തമായ ഒരു ശിക്ഷണ നടപടിയും നിർദ്ദേശിക്കാതെ ഒഴിഞ്ഞുമാറുന്നത്. ഇതിന്മേലുണ്ടാകാവുന്ന സർക്കാർ നടപടികളുടെ നിരർത്ഥകത ഊഹിക്കാമല്ലോ.



നരേന്ദ്രൻ

# റാവുവിന് ഇപ്പോഴും മൗനം

1993-ലെ അവസാനം നന്നായി. ബാങ്കിംഗ് അപവാദത്തിൽപ്പെട്ട പതിനായിരത്തോളം വരുന്ന ഭീമമായ ഒരു തുക അഞ്ഞൂറു പേജുള്ള ഒരു റിപ്പോർട്ടിനകത്താക്കി ഒതുക്കിത്തീർന്നു. കള്ളന്മാർ ഓടിപ്പോയ വഴിപോലും അറിയില്ലത്രെ. പ്രധാനമന്ത്രി റാവുവാണെങ്കിലോ ശാന്തമായിരിക്കുന്നു, പുതുവർഷത്തെ സ്വാഗതം ചെയ്തുകൊണ്ട്. കാരണമുണ്ട്, അദ്ദേഹത്തിന്റെ ആഹ്ളാദത്തിന്. അദ്ദേഹത്തിന്റെ രാഷ്ട്രീയ പ്രതിച്ഛായ കൂടുതൽ തിളങ്ങിക്കൊണ്ടിരിക്കുന്ന സന്ദർഭമാണ് ഇപ്പോൾ. ഇന്നലെവരെ അദ്ദേഹത്തെ വിമർശിച്ചിരുന്ന പത്രപ്രവർത്തക പണ്ഡിതന്മാർ പ്ളേററു മറിച്ചുവച്ചു തുടങ്ങി. അങ്ങനെ മാറിയ ഈ കാലാവസ്ഥയിൽ, അഴിമതിക്കാരെ ശിക്ഷിക്കാനൊന്നും അദ്ദേഹം തയാറേയല്ല. ഒരു സംയുക്ത പാർലമെന്ററി കമ്മിററിയെ നിയോഗിക്കുകയാണ് അഴിമതി കുഴിച്ചുമൂടാനുള്ള ലളിതമാർഗ്ഗമെന്ന തോന്നലും ഇതോടെ പ്രബലമായിരിക്കയാണ്. പക്ഷേ, പൊതുജനങ്ങൾ കാര്യങ്ങളെ അങ്ങനെയല്ല കാണുന്നത്. അഴിമതിക്കാരെ പോററുന്ന ഒരു ഭരണകൂടമായാണ്, അവർ റാവു ഗവൺമെന്റിനെ കാണുന്നത്.

ധനമന്ത്രി മൻമോഹൻസിംഗുൾപ്പെടെ സഹമന്ത്രിമാരെയെല്ലാം കാപ്പാററാമെന്ന് പ്രധാനമന്ത്രി വാക്കു കൊടുത്തിരിക്കുകയാണത്രെ. ജെ.പി.സി ചെയർമാനായിരുന്ന രാം നിവാസ് മിർധയോട് ഭരണകൂടം കൃതജ്ഞത രേഖപ്പെടുത്തിയിരിക്കയാണ്—യുനെസ്കോയിൽ ഒരു ഡയറക്ടറായി നിയമനം നല്കിക്കൊണ്ട്. യുനെസ്കോയുടെ ആസ്ഥാനമായ പാരീസിലേക്ക് അധികം വൈകാതെ അദ്ദേഹം യാത്രയാകും. കുററവാളികളായ മന്ത്രിമാരുടെയും ഉദ്യോഗസ്ഥന്മാരുടെയുംമേൽ നടപടികളെടുക്കാനോ മോഷ്ടിക്കപ്പെട്ട മുതൽ വീണ്ടെടുക്കാനോ ആർക്കും ഒരു താല്പര്യവുമില്ലെന്നതാണ് വിചിത്രം. മോഷണത്തുക എവിടെപ്പോയി എന്നു കണ്ടുപിടിക്കാനോ അതു വീണ്ടെടുക്കാനോ സാധ്യമല്ലെന്ന് ധനമന്ത്രി മൻമോഹൻസിംഗ് പറഞ്ഞുകഴിഞ്ഞിട്ടുണ്ട്. ലോകത്ത് എവിടെയെങ്കിലും, ഇത്രയും വലിയ തട്ടിപ്പ് നടത്തിയവർ ശിക്ഷിക്കപ്പെടാതിരുന്നിട്ടുണ്ടോ എന്നു സംശയമാണ്.

ഈ കുംഭകോണത്തിന്റെ പശ്ചാത്തലത്തിൽ, സ്വാതന്ത്ര്യലബ്ധിക്കുശേഷം നടന്നിട്ടുള്ള അഴിമതികളും അതിന്റെ അനന്തരഫലങ്ങളും പരിശോധിക്കുന്നത് രസകരമായിരിക്കും. നെഹ്രുവിന്റെ മന്ത്രിസഭയിലെ അംഗങ്ങളായിരുന്ന രണ്ടുപേർക്ക്, സി.എച്ച്. ഭാഭയും ഷൺമുഖം ഷെട്ടിയും വളരെ നിസ്സാരമായ കാര്യങ്ങളുടെ പേരിൽ സ്ഥാനം നഷ്ടപ്പെടുകയുണ്ടായി. ബജററ് അവതരിപ്പിക്കുന്നതിനുമുമ്പ്, തീപ്പെട്ടി വില സംബന്ധിച്ച് ചില വിവരങ്ങൾ ചോർത്തിയെന്ന പേരിലായിരുന്നു ഷെട്ടിക്ക് മന്ത്രിസ്ഥാനം നഷ്ടമായത്. ജീപ്പ് അപവാദക്കേസിൽ വി.കെ. കൃഷ്ണമേനോനായിരുന്നു പ്രതിസ്ഥാനത്ത്. നെഹ്രുവിന്റെ പിന്തുണയുണ്ടായിരുന്നതുകൊണ്ട് അദ്ദേഹത്തിനു മന്ത്രിസ്ഥാനം പോയില്ല. എന്നാൽ 1962-ലെ ചൈനീസ് യുദ്ധത്തിന്റെ തോൽവി കൃഷ്ണമേനോന്റെ മന്ത്രിസ്ഥാനം തട്ടിക്കളഞ്ഞു. കുപ്രസിദ്ധമായ ധർമ്മതേജ അപവാദത്തിൽ നെഹ്രുവിനെതിരെ ആരോപണശരങ്ങൾ തൊടുത്തുവിടാൻ പ്രതിയോഗികൾക്കു സാധിച്ചെങ്കിലും അവ നേരിടുന്നതിൽ അദ്ദേഹം വിജയിക്കുകയുണ്ടായി.

വിദേശ എംബസികൾക്ക് രഹസ്യവിവരങ്ങൾ ചോർത്തിക്കൊടുത്തതിന്റെ പേരിൽ മുഡ്ഗൽ എന്ന കോൺഗ്രസ്സുകാരന് പുറത്തു പോകേണ്ടി വന്നു. കേന്ദ്രമന്ത്രി അർജ്ജുൻസിംഗിന്റെ പിതാവ് പഴയ മദ്ധ്യഭാരതത്തിൽ മന്ത്രിയായിരുന്നു. അദ്ദേഹത്തിന്റെമേൽ അഴിമതിയാരോപണം ഉയർന്നുവന്നു. അതിന്റെ പേരിൽ നടപടിയെടുക്കാൻ നെഹ്രു ആവശ്യപ്പെടുകയും, ശിക്ഷിക്കപ്പെട്ട അദ്ദേഹം ജയിലിലാവുകയും ചെയ്തു. ജയിലിൽക്കിടന്നുതന്നെ അദ്ദേഹം മരിച്ചു. മുണ്ട്രാ ക്കേസുമായി ബന്ധപ്പെട്ടാണ് ടി.ടി. കൃഷ്ണമാചാരിക്ക് മന്ത്രിസഭയിൽനിന്നും രാജിവയ്ക്കേണ്ടി വന്നത്. ഷഹാബുദ്ദീൻ എന്നു പേരുള്ള കൽക്കത്തയിലെ ഒരു കച്ചവടക്കാരനുമായി ബന്ധം സ്ഥാപിച്ചു എന്ന പേരിൽ പെട്രോളിയം മന്ത്രി കെ.ഡി. മാളവ്യയ്ക്ക് അധികാരം വിടേണ്ടി വന്നു.

കുപ്രസിദ്ധമായ പോണ്ടിച്ചേരി ലൈസൻസ് അപവാദം മറക്കാറായിട്ടില്ല. ഇരുപതു എം.പിമാരുടെ കള്ള ഒപ്പിട്ട തുൾമോഹൻ റാം എന്ന എം.പി വാണിജ്യ വകുപ്പുമന്ത്രിയായിരുന്ന എൽ.എൽ. മിശ്രയിൽനിന്നും പോണ്ടിച്ചേരിയിലെ ഒരു സ്ഥാപനത്തിന് ലൈസൻസ് നേടിയതായിരുന്നു ആ അപവാദം. ഒപ്പുകൾ കള്ളമാണെന്നു തെളിഞ്ഞതോടെ തുൾമോഹൻ റാമിന് എം.പി സ്ഥാനം ഒഴിയേണ്ടി വന്നു. ശ്രീമതി ഇന്ദിരാഗാന്ധി അയാളെ സംരക്ഷിച്ചില്ല. എന്നാൽ എൽ.എൽ. മിശ്രയെ അവർ സംരക്ഷിച്ചു. രാഷ്ട്രവ്യാപകമായി ഇതിന്റെ പേരിൽ വിവാദം പൊട്ടിപ്പുറപ്പെട്ടതാണ്. മിശ്രയ്ക്കെതിരെ നിരവധി ആരോപണങ്ങൾ ഉയർന്നു വന്നു. അവസാനം ബീഹാറിൽ ഒരു ഗ്രനേഡ് പൊട്ടിയാണ് മിശ്ര മരണമടഞ്ഞത്. ആ സംഭവവുമായി ബന്ധപ്പെടുത്തി ഇന്ദിരാഗാന്ധിയുടെ പേരിൽ ആരോപണങ്ങളുണ്ടായി. അവസാനം തിരഞ്ഞെടുപ്പിൽ കൃത്രിമം കാണിച്ചുവെന്ന പേരിൽ ഇന്ദിരാഗാന്ധിയുടെ പേരിൽ ഒരു കേസ് ഉദ്ഭവിക്കുകയും, അലഹബാദ് കോടതി അവർ കുററക്കാരിയാണെന്നു വിധിക്കുകയും ചെയ്തു. സുപ്രീം കോടതിയിൽ അതിന്മേൽ അപ്പീൽ പോയപ്പോൾ ജസ്ററിസ് വി.ആർ. കൃഷ്ണയ്യരായിരുന്നു അവരെ രക്ഷിച്ചത്. ഈ സംഭവവികാസമാണല്ലോ അടിയന്തരാവസ്ഥയ്ക്കു വഴിതെളിച്ചത്. അടിയന്തരാവസ്ഥയ്ക്കുശേഷം അധികാരത്തിൽ വന്ന മൊറാർജി ദേശായിയും ചരൺസിംഗും മുൻകാല ഭരണാധികാരികളുടെ മേലുള്ള അഴിമതികൾ കണ്ടുപിടിക്കാൻ നന്നെ പാടുപെട്ടെങ്കിലും ഒരു രേഖയും കണ്ടെത്താൻ അവർക്കായില്ല.

ബോഫോഴ്സ് അപവാദം ഇനിയും കെട്ടടങ്ങിയിട്ടില്ല. രാജീവ് ഗാന്ധിയുടെ പേരിലായിരുന്നല്ലോ അതുമായി ബന്ധപ്പെടുത്തി ആരോപണങ്ങൾ ഉയർന്നു വന്നത്. പക്ഷേ, ഇതേവരെ സത്യം മുഴുവൻ പുറത്തു വന്നിട്ടില്ല. സെന്റ് കിററ്സ് ദ്വീപിൽ വി.പി. സിംഗിന് രഹസ്യ അക്കൗണ്ടുണ്ടെന്ന് അക്കാലത്താണ് ആരോപണം ഉയർന്നുവന്നത്. ആ അക്കൗണ്ട് അദ്ദേഹത്തിന്റെ മകന്റെ പേരിലാണെന്നും ആരോപിക്കപ്പെട്ടു. എന്നാൽ അതൊരു കെട്ടിച്ചമച്ച കഥയാണെന്ന് പിന്നീടു തെളിഞ്ഞു.

കഴിഞ്ഞ കുറെക്കാലമായി പല മന്ത്രിമാരുടെ പേരിലും അഴിമതിയാരോപണങ്ങൾ ഉയർന്നു വരുന്നുണ്ട്. വൻകിട വ്യവസായികളും അതിലെല്ലാം കഥാപാത്രങ്ങളാണ്. രാഷ്ട്രീയ സമ്മർദ്ദത്തിന്റെ അടിസ്ഥാനത്തിൽ സി.ബി.ഐ അന്വേഷണം നടത്തുന്നുണ്ടെങ്കിലും ഒരൊററ കേസുപോലും രജിസ്ററർ ചെയ്തിട്ടില്ലെന്നത് ശ്രദ്ധേയമാണ്. അർജ്ജുൻസിംഗിന്റെ പേരിലുള്ള ചുർഹാട്ട് ഭാഗ്യക്കുറി ക്കേസും ശരദ്പവാറിന്റെ പേരിലുള്ള ഭൂമി തട്ടിപ്പു കേസും അവയിൽ ചിലതു മാത്രം. പക്ഷേ, അവയൊന്നും അന്വേഷണമില്ലാതെ അവശേഷിക്കുകയാണ്.

ഇതിന്റെയൊക്കെ ഫലമായി അഴിമതിക്കേസുകൾ തിരഞ്ഞെടുപ്പു പ്രശ്നങ്ങളല്ലാതായിത്തീർന്നിരിക്കുന്നു. നവംബർ തിരഞ്ഞെടുപ്പിൽ ഉന്നതങ്ങളിലെ അഴിമതി പ്രധാനമായും ഉന്നയിക്കുമെന്ന് ബി.ജെ.പി പ്രഖ്യാപിച്ചെങ്കിലും അതൊന്നും ഫലപ്രദമായില്ല. ജീവിതത്തിന്റെ എല്ലാ തുറകളിലും അഴിമതി വ്യാപകമായിത്തീർന്നുവെന്ന് ജനങ്ങൾ വിശ്വസിക്കുന്നുണ്ട്. എന്തെങ്കിലും നടന്നു കിട്ടണമെങ്കിൽ കൈക്കൂലി കൊടുത്തേ തീരൂയെന്ന നിലയാണിന്ന്. ഓരോന്നിനും ഓരോ നിരക്കാണെന്നു മാത്രം. ജനങ്ങളിൽ വേരൂന്നിയിട്ടുള്ള ഈ ഉദാസീനഭാവമാണ് ഭരണാധികാരികൾ മുതലെടുക്കുന്നത്. ഗോൾഡ് സ്ററാർ കമ്പനി തട്ടിപ്പുമായി തന്റെ മകന്റെ പേര് ബന്ധപ്പെടുത്തിയാലും യാതൊന്നും സംഭവിക്കാൻ പോകുന്നില്ലെന്ന് പ്രധാനമന്ത്രിക്കറിയാം. കള്ളപ്പണത്തെ വെള്ളപ്പണമാക്കാൻ ക്യാപ്ററൻ സതീശ് ശർമ്മ നടത്തിയതായി പറയപ്പെടുന്ന നടപടികളെപ്പററിയും അന്വേഷിക്കുമെന്നു തോന്നുന്നില്ല.

ഇതൊക്കെയാണെങ്കിലും 1993 ലുണ്ടായ ഈ സംഭവങ്ങൾ 1994-ൽ പ്രത്യാഘാതങ്ങളുണ്ടാക്കും. കർണ്ണാടകം, ആന്ധ്ര, ഗുജറാത്ത് തുടങ്ങിയ സ്റ്റേറ്റുകളിൽ നിയമസഭാതിരഞ്ഞെടുപ്പ് വരികയാണ്. ബാങ്ക് ഓഹരിത്തട്ടിപ്പ് സ്വാഭാവികമായും ഈ തിരഞ്ഞെടുപ്പുകളിൽ കടന്നുവരും. അഴിമതിക്കാർക്കെതിരെ ജനങ്ങൾ അപ്പോൾ വിധിയെഴുതുകയും ചെയ്യും.





എം.പി. നാരായണപിള്ള

# സുഗതകുമാരിയെ കൊല്ലണോ?

കേരളത്തിന്റെ സാമൂഹ്യ മനസ്സാക്ഷി ഇന്ന് നേരിടുന്ന ഒരു പ്രശ്നമാണ്–''സുഗതകുമാരിയെ കൊല്ലണോ, വെറുതെ വിടണോ?'' എന്നത്.

സൽമാൻ റഷ്ദിയുടെ കാര്യത്തിൽ പറഞ്ഞപോലെ എളുപ്പത്തിൽ മറുപടി പറയാൻ പററില്ല. കാരണം റഷ്ദിയെക്കാൾ ഒരായിരം മടങ്ങ് നല്ല എഴുത്തുകാരിയാണ് സുഗതകുമാരി. അതുകൊണ്ടുതന്നെ റഷ്ദി ഉന്നയിക്കുന്നതിലും അഗാധമായ സാമൂഹ്യപ്രശ്നങ്ങളാണ് സുഗതകുമാരി ഉയർത്തുന്നത്.

പത്രവാർത്തകളുടെ അടിസ്ഥാനത്തിൽ എഴുതുന്ന ഒരു ലേഖനമായതുകൊണ്ട് ഹെഡ് കോൺസ്ററബിളിന്റെ നിലവാരത്തിലുള്ള അന്വേഷണത്തിലേക്ക് നമ്മൾ പോകണ്ട. നികുതിദായകരെ തല്ലാതെയും കൊല്ലാതെയും നോക്കേണ്ട പണിക്കാണല്ലോ പൊലീസുകാർ ശമ്പളം വാങ്ങുന്നത്.

പക്ഷെ പൊലീസുകാരല്ല; കരിമ്പൂച്ചകൾ ശ്രമിച്ചാൽപോലും കൊലപാതകം തടയാൻ പററില്ലെന്ന് രാജീവ് ഗാന്ധിയുടേയും ഇന്ദിരാഗാന്ധിയുടേയും ചരിത്രം നമ്മെ പഠിപ്പിക്കുന്നു. ഇത്തരം മരണം അധികാരമില്ലാത്തവർക്കും സംഭവിക്കാമെന്ന് മഹാത്മാഗാന്ധിയുടെ മരണം പഠിപ്പിക്കുന്നു.

അപ്പോൾ സുഗതകുമാരിക്ക് അപമൃത്യു സംഭവിക്കുമോ എന്ന കാര്യത്തിൽ നമ്മൾ ബേജാറായിട്ടു കാര്യമില്ല. തിരിച്ചുള്ള യാത്രയുടെ 'വിസ' അടിക്കുന്നത് കാട്ടുരാജാക്കന്മാരാകില്ല–ഈ ലോകത്തേക്ക് വരാനുള്ള പാസ്പോർട്ടടിച്ചുതന്നയാൾ തന്നെയാണ്.

ഏതായാലും മരംവെട്ട് തടഞ്ഞതിന്റെ പേരിൽ വധശ്രമം വന്നത് ശരിയായില്ല. കാരണം, സുഗതകുമാരി അതിന്റെയുമപ്പുറം വളർന്നുകഴിഞ്ഞു. ഇന്ന്, പരിസ്ഥിതി സംരക്ഷണം ഒരു 'സ്നോബ് വാല്യു'വിന്റെ ഭാഗമാണ്. റിയോ കോൺഫ്രൻസും സായിപ്പന്മാരും സ്ററാർ ടി.വിയുമൊക്കെ ഏറെറടുത്തിരിക്കുന്ന വിപ്ളവം.

ഇവരൊക്കെ രംഗപ്രവേശം ചെയ്യുന്നതിന് എത്രയോ വർഷങ്ങൾക്കു മുമ്പ്, പരിസ്ഥിതി പ്രേമം ശുദ്ധ ഭ്രാന്താണെന്ന് ബഹുഭൂരിപക്ഷം ജനങ്ങളും കരുതിയിരുന്ന കാലത്ത്, ഇതുമായി ഇറങ്ങിയതാണ് സുഗത. അതും കേവലമായ ആത്മാർത്ഥതയുടെ ഒരു ഉന്മാദംകൊണ്ട്. അവർ നേടിയത് 'സൈലന്റ് വാലി'യുടെ സംരക്ഷണമല്ല; മലയാളികളുടെ മനസ്സിൽ പരിസ്ഥിതിയെപ്പററിയും പ്രകൃതിയെപ്പററിയുമുള്ള ബോധമുണ്ടാക്കലാണ്. ഇപ്പോൾ അത് സുഗത നിർവഹിച്ചുകഴിഞ്ഞ കർത്തവ്യമാണ്. അതുകൊണ്ട് അക്കാരണത്തിന് കൊല്ലുന്നത് ഉപകാരപ്രദമല്ല.

ഘാതകർ അറിയേണ്ടത് ഈ കച്ചവടം സുഗതകുമാരിക്ക് ലാഭമാകുമെന്ന കാര്യമാണ്. ഈ അലച്ചിലിനും കഷ്ടപ്പാടിനും ബ്ളഡ് പ്രഷറിനുമൊക്കെ ഒരറുതിയാകും. തലയ്ക്ക് സ്ഥിരമില്ലാത്ത കുറെ മനുഷ്യജീവികൾക്ക് മുടങ്ങാതെ മരുന്നിനും ശാപ്പാടിനും ഇടപാട് ചെയ്യാനുള്ള ഭാരം ഏറെറടുത്തതിന്റെ ഫലമായി കിട്ടിയ ബ്ളഡ് പ്രഷറും തലവേദനയുമൊക്കെ ഒററയടിക്ക് തീർത്തുകൊടുക്കലല്ലേ ഈ മരണം.

കൊലപാതകത്തിന്റെ ഫലമായി മരിക്കുന്നയാൾക്ക് കിട്ടുന്നത് പരമാനന്ദമാണ്. ബുദ്ധിമുട്ട് നേരിടുന്നത് എപ്പോഴും പരേതന്റെ കുടുംബമാണ്. സുഗതകുമാരിയെ സംബന്ധിച്ചിടത്തോളം ആ കുടുംബം, അല്ലെങ്കിൽ ആശ്രിതരുടെ പട്ടിക, ഡസൻ കണക്കിന് മനോരോഗികളും സമൂഹവും വീട്ടുകാരും ഉപേക്ഷിച്ച കുറെ പാവങ്ങളുമാണ്. അവരുടെ സംഖ്യ അമ്പതാകാം, അഞ്ഞൂറാകാം, അയ്യായിരമാകാം. ഇവരെ നോക്കാൻ സായിപ്പും സ്ററാർ ടി.വിയുമില്ല. സുഗതകുമാരിയും അവരോട് ഒത്തുപോകുന്ന കെ.വി. സുരേന്ദ്രനാഥിനെപ്പോലുള്ള വിരലിലെണ്ണാവുന്ന 'നിഷ്കാമകർമ്മി'കളും മാത്രമേയുള്ളു.

അപ്പോൾ കൊല്ലുകയാണെങ്കിൽ മരംവെട്ടലിനു പകരം മനോരോഗികളെ സംരക്ഷിക്കുന്ന ഈ അമാനുഷികമായ പരിപാടിയുടെ പുറത്താകണം കൊലപാതകം. മരണംകൊണ്ട് കേരളത്തിന്റെ സാമൂഹ്യ മനഃസാക്ഷിയെ ഈ വഴിക്കു തിരിച്ചുവിടാൻ സുഗതയ്ക്കു കഴിഞ്ഞാൽ അവർ ഏറെറടുത്ത രണ്ടാമത്തെ ദൗത്യവും എളുപ്പത്തിൽ നേടില്ലേ?

അതായത് വധിക്കാൻ പ്ളാനുണ്ടെങ്കിൽ അത് മരംവെട്ടലിന്റെ പുറത്താകരുത്. 'അഭയ' നടത്തിക്കൊണ്ടു പോകുന്നു എന്ന 'കുററ'ത്തിനായിരിക്കണം. എന്തിന് കൊല്ലണമെന്നതാണല്ലോ മൗലികമായ ദാർശനിക പ്രശ്നം?

മാർക്സ് ലോകതൊഴിലാളികളുടെ കഷ്ടപ്പാട് പറഞ്ഞപ്പോൾ അതിലും വലിയ കഷ്ടപ്പാടുള്ള ഒരു വിഭാഗത്തിന്റെ—മനോരോഗികളുടെ—കാര്യമാണ് സുഗതകുമാരി പറഞ്ഞത്. ഗാന്ധിജി അന്ത്യോദയം പറഞ്ഞപ്പോൾ ദരിദ്രനാരായണന്മാർവരെ മാത്രമേ എത്തിയുള്ളു. അതിലും താഴെ കിടക്കുന്ന വിഭാഗത്തിന്റെ താല്പര്യവുമായിട്ടാണ് സുഗതകുമാരി വന്നത്. തിരിച്ചൊന്നും ഇതുകൊണ്ട് കിട്ടില്ല. വോട്ടുപോലും. നിഷ്കാമകർമ്മത്തിന്റെ ഉച്ചകോടിയിൽ മാത്രമേ മനോരോഗികളെ ഒരു മനുഷ്യന് ഏറെറടുക്കാൻ തോന്നൂ. ആ വികാരം നമ്മുടെ സാമൂഹ്യ മനഃസാക്ഷിയുടെ ഭാഗമാക്കാൻ സുഗതകുമാരിക്കു കഴിഞ്ഞാൽ എത്ര വലിയ

ശേഷം 52-ാം പേജിൽ

കാലപ്രവാഹത്തിൽ ഒരു വർഷം ചെറിയൊരു തുള്ളിയാണ്. എന്നാൽ അത് ജനജീവിതത്തിലുണ്ടാക്കുന്ന പ്രത്യാഘാതങ്ങൾ എത്രയോ വലുതാണ്. പുതുവർഷത്തെ സ്വാഗതം ചെയ്യുമ്പോൾ പിന്നിട്ട വർഷത്തേക്കു തിരിഞ്ഞു നോക്കുക സ്വാഭാവികം. ആ തിരിഞ്ഞുനോട്ടം എന്താണു നല്കുന്നത്. ചേരികൾ അസ്തമിച്ച പശ്ചാത്തലത്തിൽ ലോകരാജ്യങ്ങൾ കൂടുതൽ നല്ല അയൽബന്ധത്തിലാകുമെന്ന പ്രതീക്ഷ ഇല്ലാതായിരിക്കുന്നു. ദുർബ്ബലനെ നിയന്ത്രിക്കാൻ കരുത്തൻ എന്നും തന്ത്രങ്ങൾ ആവിഷ്കരിക്കുമെന്നത് ഒരു യാഥാർത്ഥ്യമായിരിക്കെ ലോകം വീണ്ടും പുതിയ ചേരിബന്ധങ്ങളും അതുവഴി അതിർത്തികളും നിർമ്മിക്കുന്നതിൽ മുഴുകി നില്ക്കുന്നു.

# കാലമാം പ്രവാഹത്തിലേക്ക് ഒരു ഇതൾ കൂടി





മണ്ടേല

ലോകത്തെ സംബന്ധിച്ച് നമ്മുടെ ഭാവി സങ്കല്പങ്ങളുടെ കാതലിൽ ഇടിമുഴക്കിയും, ഇടയ്ക്കെങ്കിലും പ്രത്യാശയുടെ പ്രകാശം പരത്തിയും 1993 അവസാനിക്കുന്നു. സമാധാനത്തിനും കലാപത്തിനും നടുവിലൂടെ, ഒപ്പുവച്ച കരാറുകൾക്കും ഒടുങ്ങാത്ത നിലവിളികൾക്കുമിടയിലൂടെ 93-ൻെറ കലണ്ടർ നാം ഉയർത്തിപ്പിടിക്കുന്നു. ചുവപ്പും കറുപ്പും കലർന്ന അതിൻെറ ചതുരംഗത്തിൽ ജീവിതത്തിൻെറ പദപ്രശ്നം ബാക്കി. എല്ലാ കൂട്ടിക്കിഴിക്കലുകൾക്കു ശേഷവും സോമാലിയയിലെ എല്ലുന്തിയ മനുഷ്യക്കോലങ്ങളും ബോസ്നിയയിലെ മുറിവേററ മുസ്ലീങ്ങളും ഒരു വർഷത്തിൻെറ ശിഷ്ടരേഖകളായി നമ്മെ പിന്തുടരുന്നു. 'വിലകുറഞ്ഞ ചരക്ക്' എന്നൊരു ബോർഡ് കഴുത്തിൽ തൂക്കി അഭയാർത്ഥികൾ നമുക്കു മുന്നിലൂടെ മാർച്ചു ചെയ്തുപോകുന്നു. കടന്നുപോയ വർഷത്തിൻെറ ബാക്കിപത്രത്തിൽ കുറിച്ചുവയ്ക്കാൻ ദുരന്തങ്ങളാണേറെ. എങ്കിലും മനുഷ്യത്വത്തിൻെറ, സഹനത്തിൻെറ മന്ത്രശബ്ദം ധ്യാനനിർഭരമായ ശുഭദിനങ്ങളുമുണ്ട്, ഓർത്തുവയ്ക്കാൻ. നമുക്ക് സമാധാനത്തിൽ നിന്നും തുടങ്ങാം.

## സമാധാനത്തിൻെറ തുടക്കം

1994 ഏപ്രിൽ 27-ാം തീയതി ദക്ഷിണാഫ്രിക്കയുടെ ചരിത്രത്തിലാദ്യമായി ഒരു സ്വതന്ത്ര തിരഞ്ഞെടുപ്പു നടക്കാൻ പോകുന്നു. ഈ വർഷത്തെ ഏററവും സുപ്രധാനവും ആഹ്ളാദപൂർണ്ണവുമായ സംഭവം ഇതല്ലാതെ മറെറന്താണ്? എല്ലാ അടിച്ചമർത്തലുകൾക്കുമെതിരെ ഒരു ജനത നടത്തിയ പോരാട്ടം, സ്വാതന്ത്ര്യത്തിൻെറ വിജയപതാക ഉയർത്തുന്നതിന് ഈ വർഷം സാക്ഷി. 1914-ൽ നെപ്പോളിയാനിക് യുദ്ധത്തിൽ വിജയിച്ചതോടെയാണ് ബ്രിട്ടീഷുകാർക്ക് കേപ് കോളണിയിൽ തങ്ങളുടെ അധീശത്വം ഉറപ്പിക്കാനായത്. വർണ്ണവും വംശവും നോക്കി ജീവിക്കാനുള്ള അവകാശത്തെ ഏററിറക്കങ്ങളോടെ നിർണ്ണയിക്കുന്ന ഗ്രാൻഡ് അപ്പാർത്തീഡിൻെറ പ്രാകൃത നീതിക്കെതിരെ ആഫ്രിക്കൻ സ്വത്വബോധത്തിൻെറ സമരസൈന്യം അതിൻെറ പോരാട്ടം തുടങ്ങിയിട്ട് ദശാബ്ദങ്ങൾ പിന്നിട്ടിരിക്കുന്നു. സ്വർണ്ണഖനികളുടേയും രത്നസമൃദ്ധിയുടേയും നാടായ ദക്ഷിണാഫ്രിക്ക ദശാബ്ദങ്ങളിലൂടെ പിച്ചിച്ചീന്തപ്പെടുമ്പോൾ, ഉപരോധങ്ങളുടെ ഓലപ്പാമ്പുകാട്ടി സ്വയം അപഹാസ്യരാവുകയായിരുന്നു നമ്മളടക്കമുള്ള ജനാധിപത്യ മാടമ്പിമാർ. നെൽസൺ മണ്ടേലയെ തടവു പാർപ്പിച്ചപ്പോൾ, ബെഞ്ചമിൻ മൊളോയ്സിനെ തൂക്കിലേററിയപ്പോൾ, ക്രിസ്ഹാനിക്കു നേരെ നിറയൊഴിച്ചപ്പോൾ, നേറ്റാലിലും കേപ് ടൗണിലും ജോഹന്നാസ്ബർഗിലും ആഫ്രിക്കൻ ജനതയെ കൂട്ടക്കൊല ചെയ്തപ്പോൾ റോമൻ ദൈവനീതിക്കു മുന്നിൽ കുരിശുവരച്ചും, യൂറോപ്യൻ ബൂർഷ്വാസിയുടെ [illegible]ൻെറ മഹത്തായ മാതൃക ആചാരമാക്കിയും ഒന്നാംലോക സ്വപ്നങ്ങളുടെ മഴ നനഞ്ഞു നിന്നവർക്കു കിട്ടിയ ഇടിമുഴങ്ങുന്ന മറുപടിയായിരുന്നു ദക്ഷിണാഫ്രിക്കൻ ജനതയുടെ ഈ വിജയം.

നടക്കാനിരിക്കുന്ന തിരഞ്ഞെടുപ്പിലൂടെ അധികാരത്തിലേക്കു വരുമ്പോൾ ദക്ഷിണാഫ്രിക്കൻ ജനതയ്ക്ക് പുനർ നിർമ്മിക്കുവാനുള്ളത് ഒരു രാജ്യത്തെ മുഴുവനുമാണെന്നത് ചെറിയ ലക്ഷ്യമല്ല. 1976-ൽ സൊവെറേറായിൽ 'ആദ്യം വിമോചനം, പിന്നെ വിദ്യാഭ്യാസം' എന്ന മുദ്രാവാക്യം നടത്തി കലാപം നടത്തിയ ആറു ദശലക്ഷത്തിലധികംവരുന്ന വിദ്യാർത്ഥികളുടെ സ്വയം നഷ്ടമായ തലമുറ മുതൽ, അടുത്തും അകലത്തും മരണം കണ്ട് പീഢിതവും വിവശവുമായ വൃദ്ധമനസ്സുകൾ വരെ എല്ലാം തകർച്ചയുടെ രക്താർബുദത്തിലാണ്. എങ്കിലും ആശ്വസിക്കുക; സ്വതന്ത്രവും സുരഭിലവുമായ ഒരു സുപ്രഭാതം ഇനി അത്ര വിദൂരത്തിലല്ലല്ലോ!

അറബികൾക്കും ജൂതർക്കുമിടയിൽ കഴിഞ്ഞ



നൂറുവർഷമായി അവിരാമം നടന്നുപോന്ന ഒരു യുദ്ധമുണ്ട്. പാലസ്തീൻ എന്ന പുണ്യഭൂമിയുടെ വിൽപ്പത്രത്തിനായി അനന്തര തലമുറ നടത്തിയ ക്രൂരമായ കൂട്ടക്കൊലകൾ കഴിഞ്ഞ ഒരു ശതാബ്ദത്തിനിടയിൽ ലോകഭൂപടത്തെ പലകുറി രക്തസ്നാതമാക്കി. 1947 നവംബർ 29-ന് അറബികളുടെയും ജൂതന്മാരുടെയും രണ്ട് സ്വതന്ത്ര രാജ്യങ്ങളാക്കി പാലസ്തീനെ വിഭജിക്കുന്നതിനെ ഐക്യരാഷ്ട്രസഭ അംഗീകരിച്ചപ്പോൾ, 1948 മെയ് 14-ന് ഇസ്രായേൽ എന്നൊരു പുതിയ രാഷ്ട്രം പിറവികൊണ്ടപ്പോൾ ലോകത്ത് ഭ്രാതൃഹന്താക്കളുടേയും പിതൃഹന്താക്കളുടേയും പുതിയൊരു തലമുറ കൂടി ജന്മം കൊണ്ടു. ഇസ്രായേലെന്ന ജൂതരാഷ്ട്രപ്പിറവിയുടെ സ്വാഭാവിക പ്രതികരണമെന്ന നിലയ്ക്കാണ് 1964 ജൂൺ 2-ന് പാലസ്തീൻ വിമോചന സംഘടന (പി.എൽ.ഒ) രൂപം കൊണ്ടത്. തുടർന്നിങ്ങോട്ട് ക്ഷാത്രം നിറഞ്ഞ കുടിപ്പകയുടെ പോർവിളികളും പടനീക്കങ്ങളും ചൂടും ചൂരുമുള്ള വാർത്തകളായി നമ്മെ പൊതിഞ്ഞുകൊണ്ടിരുന്നു.

1967-ൽ ആറുദിവസം നീണ്ട യുദ്ധത്തിലൂടെ ഈജിപ്തിനേയും സിറിയയേയും ജോർദാനേയും കീഴടക്കിക്കൊണ്ട് ഇസ്രായേൽ സിനായിയിലും ഗാസാസ്ട്രിപ്പിലും വെസ്ററ് ബാങ്കിലും കിഴക്കൻ ജറുസലേമിലും അധികാരത്തിന്റെ ദേശീയപതാക ഉയർത്തി. പകവീട്ടലിന് അവസരം കാത്ത പാലസ്തീൻ തീവ്രവാദികൾ 1972 സെപ്തംബർ 5-ന് മ്യൂണിക്കിലെ വേനൽക്കാല ഒളിമ്പിക്സിൽ വച്ച് പതിനൊന്ന് ഇസ്രായേൽ അത്‌ലററുകളെ കൂട്ടക്കൊല ചെയ്തു. 1982 ജൂൺ 6-ന് ലബനോണിനെ ആക്രമിച്ച് പാലസ്തീനിയൻ ഗറില്ലകളുടെ പാളയങ്ങൾ ഉന്മൂലനം ചെയ്യുകയും, സബേയിലേയും ഷതിലയിലേയും അഭയാർത്ഥി ക്യാമ്പുകളിൽ വച്ച് പാലസ്തീനികളെ ക്രൂരമായി കൊലപ്പെടുത്തുകയും ചെയ്തുകൊണ്ട് ഇസ്രായേൽ തിരിച്ചടിച്ചു. 1987 ഡിസംബർ 9-ാം തീയതി മുതൽ ഗാസാസ്ട്രിപ്പിലേയും വെസ്ററ് ബാങ്കിലേയും പാലസ്തീനികൾ ഇസ്രായേലിന്റെ അധികാരത്തിനെതിരെ ഏററവും ശക്തമായ പടനീക്കങ്ങൾ ആരംഭിച്ചതോടെ ലോകത്തെ ഏതൊരു തീവ്രവാദ പ്രസ്ഥാനത്തോടും കിടപിടിക്കുന്ന കരുത്താർജ്ജിച്ചുകൊണ്ട് പാലസ്തീൻ വിമോചന സംഘടന ആകാശത്തും ഭൂമിയിലും ഒരുപോലെ കൊടുങ്കാററ് വിതച്ചു. രണ്ട് വംശങ്ങൾക്കിടയിൽ നടന്നുകൊണ്ടിരുന്ന ദുരന്തപൂർണ്ണമായ കലാപങ്ങളുടെ ഒരേകദേശ ക്രോണോളജിയാണ് മേൽ സൂചിപ്പിച്ചത്.

ഇസ്രായേലിന് ഒരു രാജ്യമെന്ന നിലയ്ക്ക് നിലനില്ക്കുവാനുള്ള അവകാശത്തെ 1988-ൽ പി.എൽ.ഒ നേതാവ് യാസർ അറാഫത്ത് അംഗീകരിക്കുന്നതോടെയാണ് സമാധാന സംഭാഷണങ്ങൾക്ക് തിരശ്ശീല ഉയർന്നത്. 1991 ഒക്ടോബർ 30-ന് മാഡ്രിഡിൽ വച്ച് ആദ്യമായി പാലസ്തീനും ഇസ്രായേലും ഒരുമിച്ച് ഒരു സമാധാന സമ്മേളനത്തിൽ പങ്കെടുത്തു. 1993 ആഗസ്ററ് 29-ന് പരസ്പരം അംഗീകരിക്കുന്ന സമാധാനത്തിന്റെ നിലപാട് അറബ്-ജൂത വംശങ്ങൾ കൈയേററതോടെ ഒരു ശതാബ്ദത്തിന്റെ യുദ്ധഭൂമിയിൽ പ്രതീക്ഷയുടെ സ്ഫടിക സൂര്യൻ ഉദിച്ചിരിക്കുന്നു. ഓട്ടോമാൻ സാമ്രാജ്യത്വത്തിന്റെയും ബ്രിട്ടീഷ് മാൻഡേററിന്റെയും ശീതയുദ്ധത്തിന്റെയും ഡ്രംബീററുകൾക്കൊപ്പം നാളിതുവരെ പാവക്കൂത്തു നടത്തിയ വംശമഹിമയുടെ അപ്പോസ്തലന്മാർക്ക് മനുഷ്യത്വത്തിന്റെയും സമാധാനത്തിന്റെയും പുതിയ സുവിശേഷം ഏററു ചൊല്ലുവാൻ തോന്നിയതിന് നാം കൃതാർത്ഥരാവുക. ലോക ഭൂപടത്തിൽ, മദ്ധ്യധരണ്യാഴിയുടെ വശങ്ങളിലെവിടെയോ ഒരിളംകാററ് വീശിത്തുടങ്ങിയിട്ടുണ്ട്.



അറാഫത്ത്



റബിൻ

പാലസ്തീൻ ഉടമ്പടിക്കും ദക്ഷിണാഫ്രിക്കൻ വിമോചനത്തിനുമൊപ്പംതന്നെ ശ്രേഷ്ഠതരമായ സംഭവമാണ് ടോണി മോറിസൺ എന്ന കറുത്ത വർഗ്ഗക്കാരിയായ എഴുത്തുകാരിക്ക് സാഹിത്യത്തിനുള്ള നോബൽ സമ്മാനം ലഭിച്ചത്. 1993-ലെ സാഹിത്യത്തിനുള്ള നോബൽ സമ്മാനം സ്വീഡിഷ് അക്കാദമിയുടെ വക്താക്കൾ പ്രഖ്യാപിച്ചപ്പോൾ ടോണി മോറിസന്റെ ബാങ്ക് അക്കൗണ്ടിൽ നിക്ഷേപമായി വീണുകിട്ടിയത് 8,25,000 അമേരിക്കൻ ഡോളറായിരുന്നു. ലാററിനമേരിക്കൻ സാഹിത്യവും ഇതര മൂന്നാംലോക സാഹിത്യവും വിശ്വമഹിമയാർജ്ജിക്കുന്നുവെന്നത് കഴിഞ്ഞ ഏതാനും ദശാബ്ദങ്ങളുടെ ചിരിത്രവിശേഷമാണ്. നടീൻ ഗോഡിമർക്കും ഡെറക് വാൽക്കോട്ടിനും പിന്നാലെ ടോണിമോറിസൺ എന്ന കറുത്ത വർഗ്ഗക്കാരിയുടെ തൂലികയും ആവകാശപൂർവം നോബൽ സമ്മാനം നേടിയെടുത്തത് അതേ സവിശേഷത്വമാകുന്നു.

ടോണിമോറിസന്റെ രചനകൾ സവിശേഷമായ ചെറുത്തുനില്പിന്റെ ഭാഷയെ നിർമ്മിക്കുന്നു. അമേരിക്ക ഒരു വർണ്ണവെറിയൻ സമൂഹമാണെന്നതും, അതിനുള്ളിലെ ഇതര വംശങ്ങൾ നേരിടുന്ന അമേരിക്കയുടെ പരിഷ്കൃത നാഗരികാധീശത്വം അപ്രതിരോധ്യവും കലാപപൂർണ്ണവുമായിരിക്കുന്നുവെന്നതും വസ്തുതയാണ്. ദീർഘകാല അമേരിക്കൻ ജീവിതത്തിൽനിന്നും സ്വയം നേടിയ ചിന്താബന്ധുരമായ തിരിച്ചറിവുകളിൽ നിന്നാണ് മോറിസൺ തന്റെ സാഹിത്യ സമീപനത്തെ രൂപപ്പെടുത്തിയിട്ടുള്ളത്. അതുകൊണ്ടുതന്നെ സ്വത്വമഹിമയുടേതായ ഭാഷയും വ്യവഹാരവും മോറിസന്റെ കഥാപാത്രങ്ങളിലേക്ക് അതിസംക്രമിക്കുകയും, കൃതി സമൂർത്തമായ ഒരു പ്രാപഞ്ചിക വീക്ഷണത്തെ പ്രേഷണം ചെയ്യുകയും ചെയ്യുന്നു. സ്ഥൂലാനുഭവങ്ങളിൽനിന്നും ഭിന്നമായി സൂക്ഷ്മാനുഭവങ്ങളിലൂന്നുന്ന കർതൃത്വശൈലി, ലോക സംസ്കാരത്തിനുമേലുള്ള യൂറോപ്യൻ കുത്തക നൂററാണ്ടുകളായി പുറന്തള്ളിയ ഒരു വംശത്തിന്റെ അന്തഃസംഘർഷങ്ങളെ വായനയുടെ ഭൂമികയിലേക്ക് സ്വതന്ത്രമാക്കുന്നു. അനുഭവങ്ങളുടേയും അറിവുകളുടേയും (informations) വിഭ്രാമകമായ സങ്കീർണ്ണതകളിൽനിന്നും മനുഷ്യാസ്തിത്വത്തെ നിർണ്ണയിച്ചെടുക്കാൻ ടോണി മോറിസൺ കാപട്യമുററ അധീശസംസ്കാരത്തിന്റെ ഏഴാം മുദ്ര തകർത്തെറിയുന്നു. നോബൽ സമ്മാനമെന്ന അംഗീകാരം ടോണി മോറിസന്റെ അവകാശമായത് അതുകൊണ്ടാണ്.

## അഴിമതിയെ തോല്പിച്ച മനഃസ്ഥൈര്യം

മെഡിററേനിയൻ കടലിനരികെ, അയോണിയൻ നദിക്കു കുറുകെ ചരിഞ്ഞ ഗോപുരംപോലെ ഇററലി. ഇററലിയിലെ മിലാനിൽ സാൻവിറേറാർ എന്നൊരു ജയിലുണ്ട്. ഇററാലിയൻ വാസ്തുകലയുടെ ലാവണ്യ നിയമങ്ങൾ സ്വരൂപംതേടുന്ന ആകാശചുംബിയായ ഈ പുരാതന കെട്ടിടം കഴിഞ്ഞ ഏപ്രിലിൽ ലോകത്തെയാകമാനം അതിന്റെ ഇടനാഴികളിലേക്കാകർഷിച്ചത് പൊതുജീവിതത്തിലെ യൂറോപ്യൻ പൊങ്ങച്ചത്തിന് ശവപ്പെട്ടി ഒരുക്കിക്കൊണ്ടായിരുന്നു. സാൻവിറേറാറിന്റെ ചുവന്ന ഭിത്തികൾക്കു പുറത്ത് ലോകദൃശ്യമാദ്ധ്യമങ്ങൾ ഇമപൂട്ടാതെ കാവലിരുന്നു. മിലാനിലെ അഴിമതി വിരുദ്ധ മജിസ്ട്രേട്ടന്മാർക്ക് വിങ്ങിന് പൊലീസ് റേഡിയോ ഫ്ളാഷ് ചെയ്യുന്ന സന്ദേശമറിഞ്ഞ് സാൻവിറ്റോറിന് ചുററും ആൾക്കൂട്ടം ഇരമ്പിക്കൂടി. ആധുനിക യൂറോപ്യൻ ചരിത്രത്തിലെ



മലീമസമായ അഴിമതി ലോകത്തിനു മുന്നിൽ അനാവരണം ചെയ്യപ്പെട്ട ദിവസങ്ങളായിരുന്നു ഏപ്രിലിന്റേത്.

ഇററാലിയൻ രാഷ്ട്ര നേതാക്കളുടേയും വാണിജ്യ പ്രമുഖരുടേയും മാഫിയാകളുടേയും അവിശുദ്ധ സഖ്യം രണ്ടാംലോക യുദ്ധാവസാനം മുതൽ ഇതുവരെ നടത്തിപ്പോന്ന ഭീകരമായ അഴിമതിയുടെ ചുരുളുകൾ നിവർന്നപ്പോൾ സാൻവിറേറാറിന്റെ സെല്ലുകളിലേക്ക് 2,500-ഓളം പ്രമുഖരാണ് തുറുങ്കേററപ്പെട്ടത്. വിഖ്യാതനായ സോഷ്യലിസ്ററും മുൻ നീതിന്യായ വകുപ്പുമന്ത്രിയുമായ ക്ളാഡിയോ മാർട്ടെല്ലി രഹസ്യ സ്വിസ് ബാങ്ക് അക്കൗണ്ടിന്റെ പേരിൽ കുററം ചുമത്തപ്പെട്ടിരിക്കുന്നു. 1990-ലെ ഫുട്ബാൾ ലോകവുമായി ബന്ധപ്പെട്ട് നടത്തിയ പൊതുമരാമത്ത് പ്രവൃത്തികളിൽ അഴിമതി കാട്ടിയതിന് മുൻ പൊതുമരാമത്ത് മന്ത്രി ജിയോവ്നി പ്രന്ദിനി അറസ്ററിലാണ്. സോഷ്യലിസ്ററ് കോൺട്രാക്ടർമാർക്ക് മിലാൻഡസ്വേയുടെ നിർമ്മാണ ഉടമ്പടി ക്രമവിരുദ്ധമായി അനുവദിച്ചതിന് അറസ്ററിലായ സൽവദോർ ലിഗ്രസ്തി തന്റെ കുററം കുമ്പസരിക്കുക കൂടി ചെയ്തിരിക്കുന്നു. വോട്ടു നല്കിയാൽ പകരം പൊതുമേഖലാ ജോലി എന്ന വാഗ്ദാനവുമായി തിരഞ്ഞെടുപ്പിനിറങ്ങിയതിന് മുൻ ആരോഗ്യ മന്ത്രി ഫ്രാൻസിസ്കോ ഡി ലോറൻസോ ക്രിമിനൽ അന്വേഷണത്തിലാണ്. കൊള്ളമുതലുകൾ ശേഖരിച്ച് സാമ്പത്തിക സൗകര്യങ്ങൾ വർദ്ധിപ്പിക്കാൻ ശ്രമിച്ചത് ഒരു തെററാണെങ്കിൽ ആ നിസ്സാരമായ തെററിനാണ് മുൻ ടൂറിസം മന്ത്രി കാർലോ തൊഗ്നോലി അന്വേഷണത്തെ നേരിട്ടുകൊണ്ടിരിക്കുന്നത്.

അഴിമതിയുടെ ഒരു ചുരുക്കിയെഴുത്തുമാത്രമാണ് മുൻ വിവരണം. ഇററാലിയൻ പാർലമെന്റിലെ 630 ഡെപ്യൂട്ടികളടക്കം അഴിമതിക്കാരുടെ. നിര ദിനംപ്രതി വളർന്നുകൊണ്ടേയിരിക്കുന്നു. ഈ രാഷ്ട്രീയ-മാഫിയാ സംസ്കാരത്തിന്റെ പ്രോദ്ഘാടകൻ ഇററലിയിൽ ഏഴു പ്രാവശ്യം പ്രധാനമന്ത്രിയായിരുന്ന ആൻഡ്രിയോററിയാണെന്നത് ഒരു വസ്തുതയാണ്. ഇററലിയിലെ മാഫിയാ സംഘങ്ങൾ സ്നേഹപൂർവ്വം അദ്ദേഹത്തെ 'അങ്കിൾ' എന്നുവിളിക്കും. പണത്തിന്റെ കൊള്ളക്കൊടുക്ക, കൂടാതെ രാഷ്ട്രീയ എതിരാളികളെ എന്നന്നേക്കുമായി ഉന്മൂലനം ചെയ്യുന്ന ഒളിപ്പോരും ആൻഡ്രിയോററിക്ക് വശമുണ്ട്. ആൻറി മാഫിയാ കാമ്പെയിന് നേതൃത്വം കൊടുത്ത ജനറൽ കാർലേ ചെയ്സാ 1982-ൽ കൊല ചെയ്യപ്പെട്ടിരുന്നു. സിസിലിയിലെ ക്രിസ്ത്യൻ ഡമോക്രാററുകൾ മാഫിയകൾക്ക് ചെയ്തുകൊടുക്കുന്ന ഒത്താശകളെക്കുറിച്ച് ചെയ്സാ ആൻഡ്രിയോററിക്ക് പരാതി എഴുതിയപ്പോൾ അദ്ദേഹത്തിനു ലഭിച്ച മറുപടി മാഫിയയ്ക്കെതിരെ പോരാടുന്നവർക്ക് സംഭവിച്ച ദുരന്തങ്ങളെക്കുറിച്ചുള്ള ആൻഡ്രിയോററിയുടെ വിവരണമായിരുന്നു. അഴിമതിയുടെ ഈ മനുഷ്യാവതാരങ്ങൾ ഏററവും നിശിതമായി ഇററാലിയൻ പൊതുജീവിതത്തിൽനിന്നും പുറന്തള്ളപ്പെട്ടിരിക്കുന്നുവെന്നത് ഒരു ശുഭസൂചനയാണ്. ലോക രാഷ്ട്രീയ ഭൂപടത്തിൽ ഇതിനി എവിടെയെല്ലാം ആവർത്തിക്കാനിരിക്കുന്നു?

## തുടരുന്ന പോരാട്ടങ്ങൾ

സെർബുകൾക്കും ബോസ്നിയൻ മുസ്ളീങ്ങൾക്കുമിടയിൽ നടന്നുകൊണ്ടിരിക്കുന്ന വംശീയയുദ്ധത്തിന് ഇപ്പോൾ ഇരുപതു മാസത്തിലേറെ പ്രായമായിരിക്കുന്നു. ബോസ്നിയയും ഹെർസഗോവ്നയും മനുഷ്യരക്തത്താൽ അഭിഷിക്തമാണെന്നത് ഒരു പുതിയ വാർത്തയല്ല. എന്നാൽ ഈ വർഷാദ്യത്തിൽ പുറത്തുവന്ന വാർ ക്രൈമുകളുടെ കണക്കും വസ്തുതകളും നമ്മെ അത്ഭുതപ്പെടുത്തുകയും വേദനിപ്പിക്കുകയും ചെയ്യുന്നു.

ബോസ്നിയയിലും ഹെർസഗാവ്നയിലും കഴിഞ്ഞ അറുന്നൂറു വർഷങ്ങളായി നിലവിലിരിക്കുന്ന ഒന്നാണ് മത-വംശ സ്പർദ്ധകൾ.



ബോസ്നിയ: വംശീയതയുടെ രക്തസാക്ഷി

എന്നാൽ രണ്ടാംലോകയുദ്ധാനന്തരം യൂഗോസ്ളാവിയൻ പ്രസിഡന്റ് മാർഷൽ ടിറേറായുടെ നേതൃത്വത്തിൻകീഴിൽ ശക്തമായ രാഷ്ട്രീയ റിപ്പബ്ളിക്കുകളായി മാറിയിരുന്നു ഈ നഗരങ്ങൾ. യുദ്ധത്തിന്റെ പഴയ കണക്കുപുസ്തകം ഒരിക്കൽക്കൂടി തുറക്കുകയും ഒരു ദശാബ്ദംകൊണ്ട് മനുഷ്യജീവിതം നാമാവശേഷമാക്കുകയും ചെയ്തിരിക്കുന്നു, പഴയ കുടിപ്പക. ഈ വർഷത്തെ യുദ്ധത്തിന്റെ പുതിയ വികാസവും സവിശേഷതയും, സെർബുകൾ മുസ്ളീങ്ങൾക്കെതിരെ 'വംശശുദ്ധീകരണ'മെന്ന അനീതിപൂർണ്ണവും കാരുണ്യരഹിതവുമായ മാർഗ്ഗം വിപുലമായി നടപ്പാക്കി എന്നതാണ്. മുപ്പതിനായിരത്തിനും അമ്പതിനായിരത്തിനുമിടയ്ക്ക് സ്ത്രീകൾ കൂട്ടബലാൽസംഗത്തിനിരയായി. കാമോ ഫ്ളാഷ് യൂണിഫോമും സെർബ് ക്രോസും ധരിച്ച പട്ടാളക്കാർ ആറിനും ഏഴിനും മദ്ധ്യേ പ്രായമുള്ള പെൺകുട്ടികളെ തിരഞ്ഞുപിടിച്ച് ബലാൽസംഗത്തിനിരയാക്കി. അനാഥരായ സെർബിയൻ കുട്ടികളെ പ്രസവിക്കുംവരെ അവർ സ്ത്രീകളെ തടവിൽ പാർപ്പിച്ചു. കഴിഞ്ഞ ഏപ്രിലിൽ തസ്‌ലയിലേക്ക് അഭയാർത്ഥികളെ മാററുവാൻ ഐക്യരാഷ്ട്രസഭ നിയോഗിച്ച ട്രക്കുകളിൽ ഞെരിഞ്ഞുമരിച്ചവർ നിരവധിയാണ്. ഒന്നരലക്ഷത്തിനുമേൽ ആളുകൾ കൊല ചെയ്യപ്പെടുകയും രണ്ട് ദശലക്ഷത്തിലധികം അഭയാർത്ഥികൾ സൃഷ്ടിക്കപ്പെടുകയും ചെയ്തിരിക്കുന്നുവെന്നതാണ് ഈ യുദ്ധത്തിന്റെ നേട്ടവും മുതൽക്കൂട്ടും. ഏററവും ഒടുവിൽ വാൻസ്-ഓവൻ പദ്ധതിയനുസരിച്ച് ബോസ്നിയ പത്ത് വംശപ്രവിശ്യകളായി വിഭജിക്കപ്പെടാൻ പോകുന്നു. ഈ യുദ്ധം ഒരുപക്ഷെ ഉടൻതന്നെ അവസാനിച്ചേക്കാം. തീർച്ചയായും അത് ഏതെങ്കിലും കരാറിന്റെയോ സമാധാന ഉടമ്പടിയുടെയോ സമ്മർദ്ദത്താലല്ല. മറിച്ച് യൂഗോസ്ളാവിയൻ യുദ്ധപ്രഭുക്കളുടെ ഒത്താശയാൽ ബോസ്നിയയുടെ തൊണ്ണൂറു ശതമാനം ഭൂവിഭാഗവും ജനസമൂഹത്തിൽ മൂന്നിലൊന്നു മാത്രമാവരുന്ന സെർബുകൾ കീഴടക്കിക്കഴിഞ്ഞിരിക്കുന്നുവെന്നതിനാലാണ്. ബോസ്നിയ എന്ന ചരിത്രനഗരത്തിൽ സമാധാനം തേടുന്ന ഐക്യരാഷ്ട്രസഭയുടെ പ്രതിനിധി ലോർഡ് ഓവൻ തന്റെ അവസാന ശ്രമത്തെ സ്വയം വിശേഷിപ്പിച്ച് നരകത്തിൽ ശാന്തി സൃഷ്ടിക്കാൻ ശ്രമിക്കുന്നു എന്നാണ്.

സോമാലിയയിൽ ഒരു ദിവസം ആഹാരം ലഭിക്കാതെ മരിക്കുന്നവരുടെ എണ്ണം അയ്യായിരത്തോളമാണെന്നു പറഞ്ഞാൽ നാം അദ്ഭുതപ്പെടരുത്. ക്ഷാമവും പട്ടിണിയും സോമാലിയയിലെ മനുഷ്യക്കോലങ്ങളെ ജീവനോടെ സംസ്കരിക്കുന്ന ഹൃദയഭേദകമായ കാഴ്ച ഈ വർഷത്തെ ഏററവും വലിയ ദുരന്തങ്ങളിലൊന്നാണ്. ഇരുപതിനായിരത്തിലധികം മനുഷ്യർ കൊല ചെയ്യപ്പെടുകയും മുപ്പതിനായിരത്തിലധികം ആളുകൾക്ക് അംഗഭംഗം സംഭവിക്കുകയും ചെയ്തിരിക്കുന്നു, രണ്ട് ഗോത്രവിഭാഗങ്ങളുടെ കുരിശുയുദ്ധത്തിൽ. യുദ്ധപ്രഭുക്കളായ മുഹമ്മദ് അലി മഹ്ദിയും അദീദും തൻപോരിമ കാട്ടിയപ്പോൾ, സിവിൽ യുദ്ധത്തിന്റെ അടവുകളിലും തന്ത്രങ്ങളിലുംപെട്ട് ഒടുങ്ങിയവർക്ക് രക്തസാക്ഷി മണ്ഡപമൊരുക്കേണ്ട ബാദ്ധ്യത ചരിത്രത്തിനു വീണുകിട്ടിയിരിക്കുന്നു. കോളറയും പോഷകാഹാരക്കുറവും ബാധിച്ച് ഈ ഭൂഗോ



മോസ്കോയിലെ പാർലമെൻറ് മന്ദിരം ഏററുമുട്ടലിനുശേഷം

ളത്തിന്റെ മറെറാരററത്ത് മനുഷ്യർ ചത്തൊടുങ്ങിക്കൊണ്ടിരിക്കുന്നുവെന്നത് ഒരുപക്ഷെ ഈ ദശാബ്ദത്തിന്റെ തന്നെ ഏററവും വലിയ മുറിപ്പാടാണ്. എത്യോപ്യയിലേക്കും, സുഡാനിലേക്കും, യമനിലേക്കും, കെനിയയിലേക്കും കൂട്ട പലായനം ചെയ്ത അഭയാർത്ഥികളുടെ നിലവിളി ഭൂമിയുടെ അതിരുകളിൽ ഭീദിതമായി പ്രതിധ്വനിക്കുന്നു. കെനിയയിലേക്കു കുടിയേറിയ അഭയാർത്ഥികളുടെ എണ്ണം രണ്ടുലക്ഷത്തിലധികമാണ്. എത്യോപ്യയിലേക്ക് കുടിയേറിയവരുടെ എണ്ണം നാലുലക്ഷത്തിലുമധികം വരും. കെനിയയുടെയോ, എത്യോപ്യയുടെയോ, സുഡാന്റെയോ സാമ്പത്തികാവസ്ഥ അഭയാർത്ഥികളെ ഇരുകൈയും നീട്ടി സ്വീകരിക്കാൻ പോന്നത്ര ശക്തമല്ലെന്നത് മറെറാരു പ്രതിസന്ധിയാണ്.

പിങ്ക് ഫ്ളോയ്ഡിന്റേയും ബീററിൽസിന്റേയും സംഗീതാവേശത്തിനൊപ്പം ഹോളിവുഡ് സിനിമകൾ തുടങ്ങി ബാർബിഡോൾസിനുവരെ ഡോളറുമായി ക്യൂ നില്ക്കുന്ന റഷ്യയിലെ മഹത്തായ വിപ്ളവത്തിന്റെ പിൻമുറക്കാർ പരസ്പരം പറയുന്ന ഒരു വാക്യമുണ്ട്, ''മോസ്കോ നഗരത്തിനു മീതെ ചത്തുകിടക്കുന്ന ടെലഫോൺ കമ്പിപോലെയാണ് കമ്മ്യൂണിസമെന്ന്.'' പോരെങ്കിൽ ഈ വർഷം ഏപ്രിലിൽ കാനഡയിലെ വാൻകോവറിൽ നടന്ന റഷ്യ-അമേരിക്കൻ ഉച്ചകോടിയിൽ ക്ളിൻറണിന്റെ ചെവിയിൽ യെൽററ്സിൻ ആണയിട്ടു പറയുകകൂടി ചെയ്തിരിക്കുന്നു, ''അമേരിക്കയോട് എനിക്കാകെ പറയാനുള്ളത് ദയവായി നിങ്ങൾ കമ്മ്യൂണിസ്ററ് റഷ്യയെക്കുറിച്ച് സംസാരിക്കരുതെന്നാണ്. ഇവിടെ കമ്മ്യൂണിസമൊന്നുമില്ല-എല്ലാം പണ്ടേ അവസാനിച്ചിരിക്കുന്നു.''

ഈ വർഷം ഒക്ടോബർ വിപ്ളവത്തിന്റെ 76-ാം വാർഷികം റഷ്യ ആഘോഷിച്ചത് റഷ്യൻ പാർലമെൻറായ വൈററ് ഹൗസിനു മുന്നിൽ യെൽറ്റ്സിൻ-റസ്കോയ് വിഭാഗങ്ങൾ തമ്മിൽ നടത്തിയ പോരാട്ടത്തിലൂടെയും കൂട്ടക്കൊലയിലൂടെയുമായിരുന്നു. ആഘോഷപൂർവ്വം കൊണ്ടാടപ്പെട്ട ഈ വിപ്ളവ വാർഷികത്തിൽ നൂററി എഴുപതോളമാളുകൾക്കാണ് ജീവൻ നഷ്ടപ്പെട്ടത്. ആയിരത്തോളംപേർ മാരകമായി മുറിവേല്പിക്കപ്പെട്ടു. ആയിരത്തിമുന്നൂറിലധികംപേർ ഇപ്പോഴും ജയിലിലാണ്. ഒക്ടോബർ പത്താം തീയതി രാവിലെ ഏഴരമണിക്ക് വൈററ് ഹൗസിനു ചുററും തയ്യാറെടുത്തുനിന്ന് പട്ടാളബ്രിഗേഡുകൾ തങ്ങളുടെ ടി-80 ടാങ്കുകളുപയോഗിച്ച് ഉന്നംതെററാതെ ജനക്കൂട്ടത്തിനു നേരെ ഷെല്ലുകൾ പായിച്ചു. ജനക്കൂട്ടമാകട്ടെ വൈററ് ഹൗസിന്റെ ഭൂപടം വിശദമായി പഠിച്ചിട്ടെന്നപോലെ ഒരു നിലയിൽനിന്നും മറെറാന്നിലേക്ക് ജനാലകളും ഫർണിച്ചറുകളും തകർത്ത് മുന്നേറി. മോസ്കോ വൈററ് ഹൗസിനു മീതെ ബോംബുകളുടെ പുക ഒടുങ്ങിയപ്പോൾ ഒരമേരിക്കൻ പത്രം, മോസ്കോ തെരുവിൽ യാചിച്ചുകൊണ്ടുനില്ക്കുന്ന ഒരു കുട്ടിയുടെ ചിത്രം പ്രസിദ്ധീകരിച്ചുകൊണ്ട് എഴുതി- ''റഷ്യയിൽ ഇപ്പോൾ എല്ലാം ശാന്തം.''





## ബേനസീറിന്റെ തിരിച്ചുവരവ്

മുസ്ലിം ഫണ്ടമെൻറലിസത്തിനു മുന്നിൽ പർദയുപേക്ഷിച്ചുകൊണ്ട് യാഥാസ്ഥിതിക മതപുരോഹിതർക്ക് ദുസ്വപ്നങ്ങൾ നല്കിയ ബേനസീർ ഭൂട്ടോ വീണ്ടുമൊരിക്കൽക്കൂടി പാകിസ്ഥാൻ രാഷ്ട്രീയത്തിന്റെ നേതൃത്വത്തിലേക്കു വന്നിരിക്കുന്നുവെന്നതാണ് ഏഷ്യയിലെ ഏററവും പ്രധാന രാഷ്ട്രീയ സംഭവം. 1988 മുതൽ 90 വരെ പ്രധാനമന്ത്രിയായിരുന്ന ബേനസീർ ഭൂട്ടോ പുറത്താക്കപ്പെട്ടത് സിയ-ഉൾ-ഹക്കിന്റെ പഴയ നിയമം പ്രസിഡൻറ് ഗുലാം ഇഷാക്ഖാനെ ബാധിച്ചതോടെയാണ്. തുടർന്നു വന്ന നവാസ് ഷരീഫ് ഊരുവിലക്കുകൾ കൊണ്ട് ബേനസീറിനെ ഉപരോധിക്കാൻ ശ്രമിച്ചത് കറാച്ചിയിലും മററും ദീർഘ കലാപങ്ങൾക്കു വഴിമരുന്നിട്ടത്



ബേനസീർ ഭൂട്ടോ

ഈ വർഷം തന്നെയായിരുന്നു. ബേനസീർ ഭൂട്ടോ പുറത്താക്കപ്പെട്ട അതേ നിയമത്തിന്റെ നാണയത്താൽ നവാസ് ഷെറീഫിന്റെ ഭാഗ്യവും ടോസ് ചെയ്യപ്പെട്ടു. ഒടുവിലിപ്പോൾ കഴിഞ്ഞ എട്ടുവർഷത്തിനുള്ളിൽ പാകിസ്ഥാന്റെ ഏട്ടാമത്തെ പ്രധാനമന്ത്രിയായി ബേനസീർ തിരിച്ചുവരുമ്പോൾ പാകിസ്ഥാൻ ഭൂപ്രഭുക്കൾക്കും വാണിജ്യസംഘങ്ങൾക്കും ആശ്വസിക്കാം. പക്ഷെ പ്രശ്നം, ക്ഷയിച്ചുതുടങ്ങിയ രണ്ട് രാഷ്ട്രീയ കക്ഷികളുടെ ഒട്ടും ധാർമ്മികമല്ലാത്ത അധികാര സമരങ്ങൾക്ക് ഒരു ജനതതിയെ രക്ഷിക്കാനാവില്ല എന്നതാണ്.

## ഗാട്ട് ഉടമ്പടി

നാളിതുവരെയുള്ള വ്യവസായ ചരിത്രത്തിലെ ഏററവും സുപ്രധാനമായ ട്രേഡ് ഡീൽ എന്നു വിശേഷിപ്പിക്കാവുന്ന ഗാട്ട് (ജനറൽ എഗ്രിമെൻറ് ഓൺ ട്രേഡ് ആൻറ് ടാരിഫ്) ഉടമ്പടിയിൽ 116 രാജ്യങ്ങൾ ഒപ്പുവച്ചിരിക്കുന്നുന്നു. ലോകസമ്പദ് വ്യവസ്ഥയുടെ ഭാവിയെ നിർണ്ണായകമായി സ്വാധീനിക്കുവാൻ പോകുന്ന ഗാട്ട് ഉടമ്പടി കഴിഞ്ഞ ഏഴു വർഷമായി നടന്ന നിരന്തര സംവാദത്തിനു ശേഷം ഡിസംബർ 15-ലെ ഉറുഗ്വേ റൗണ്ടിൽ വച്ച് അംഗീകരിക്കപ്പെട്ടിരിക്കുന്നുവെന്നത് നന്മതിന്മകളുടെ ഇരുപക്ഷങ്ങൾ ഉള്ളപ്പോഴും പ്രധാന്യമർഹിക്കുന്നു. ലോകബാങ്കിന്റെ കണക്കനുസരിച്ച്, തുണിവ്യവസായത്തിലും കൃഷിയിലും മൾട്ടിലാറ്ററൽ സംവിധാനം നടപ്പാക്കിക്കൊണ്ടും വ്യവസായത്തെ സേവനമാക്കിക്കൊണ്ടും ബൗദ്ധിക സ്വത്തും മൂലധനവും ഗാട്ടിന്റെ കീഴിൽ കൊണ്ടുവന്നുമുള്ള പുതിയ പരിഷ്കാരങ്ങൾ ലോകസമ്പദ് വ്യവസ്ഥയ്ക്ക് തുടന്ന് സംഭാവന ചെയ്യാൻ പോകുന്നത് ഏകദേശം 274 ബില്യൺ അമേരിക്കൻ ഡോളറിന്റെ പുതിയ മുതൽക്കൂട്ടായിരിക്കും എന്നാണ്.

1947-ൽ ജനീവയിൽ കേവലം ഇരുപത്തിമൂന്നു രാഷ്ട്രങ്ങൾ മാത്രം പങ്കെടുത്ത ഒരു സമ്മേളനത്തിലൂടെയാണ് ഗാട്ട് പിറക്കുന്നത്. 1970-കളിൽ ലോക വ്യവസായ രംഗത്ത് നേരിട്ട് സങ്കീർണ്ണമായ അസ്വസ്ഥതകളുടെ ഘട്ടത്തിലാണ് ഗാട്ട് വീണ്ടും ഉയിർത്തെഴുന്നേല്ക്കുന്നത്. അമേരിക്ക മുൻകൈയോടെ 1979 വരെ ടോക്കിയോവിൽ നടന്ന ഉടമ്പടി ചർച്ചകൾക്ക് ലോകവ്യവസായ രംഗത്ത് കാര്യമായ സ്വാധീനങ്ങൾ സൃഷ്ടിക്കാനായില്ല. ടോക്കിയോ റൗണ്ടിന് നാലുവർഷത്തിനു ശേഷം 1983-ൽ വീണ്ടും ഗാട്ട് പുനരുജ്ജീവന ശ്രമങ്ങൾ നടക്കുകയുണ്ടായി. 1986-ൽ ഉറുഗ്വേയിൽ കൂടിയ ലോകവ്യവസായ പ്രതിനിധി സമ്മേളനത്തിൽ ഗാട്ട് പോളിസി നടപ്പാക്കൽ ഒരിക്കൽക്കൂടി നീട്ടിവയ്ക്കപ്പെട്ടു. ഏഴു വർഷങ്ങൾക്കുശേഷം 1993-ൽ ഉറുഗ്വേ റൗണ്ടിൽ ഗാട്ട് ഉടമ്പടി 116 രാഷ്ട്രങ്ങൾ ഏററു ചൊല്ലിയിരിക്കുന്നു.

## മൈക്കൽ ജാക്സൺ

ലോസ് ആൻജലസ് പൊലീസ് ഡിപ്പാർട്ടുമെൻറ് ഈ വർഷം വിഖ്യാതമായ ഒരു ക്രിമിനൽ കേസ് ചാർജ്ജ് ചെയ്തിരിക്കുന്നു. ലോക പോപ് സംഗീതത്തിലെ പീററർപാനായ മൈക്കൽ ജാക്സനാണ് പ്രതി. അമർഷപൂർണ്ണമായ വരികളും അഘോരമായ സംഗീതവും യന്ത്രതുല്യമായ ചലനവേഗങ്ങളും കൊണ്ട് വേദിയെ തകർക്കുന്ന പോപ് സംഗീതത്തിന്റെ വിദ്യുത്പ്രസരമാണ് മൈക്കൽ ജാക്സൺ. സംഗീതത്തെ അഗ്നിബാധപോലെ ഏററുവാങ്ങി അപസ്മാരവും ചിത്തഭ്രമവും പിടിച്ച് നൃത്തം വയ്ക്കുന്ന ആൾക്കൂട്ടം ലോകത്തിലെ എല്ലാ ഭൂഖണ്ഡങ്ങളിലും മൈക്കൽ ജാക്സനുവേണ്ടി കാത്തിരിക്കുമ്പോൾ, കുട്ടികളെ ലൈംഗികമായി പീഡിപ്പിച്ചു എന്ന കുററത്തിന് അദ്ദേഹം ക്രിമിനൽ അന്വേഷണത്തിൽപ്പെട്ടിരിക്കുന്നു.

പതിമൂന്നു വയസ്സുള്ള തന്റെ മകനെ മൈക്കൽ ലൈംഗിക ദുരുപയോഗം ചെയ്തു എന്ന് ലോസ് ആൻജലോസിൽ നിന്ന് ഒരച്ഛനും അമ്മയും വിളിച്ചുപറഞ്ഞപ്പോൾ ഈ വർഷത്തെ ഏററവും വലിയ ന്യൂസ് മേക്കറായി മാറി മൈക്കൽ ജാക്സൺ. പാശ്ചാത്യലോകത്ത് കുട്ടികളെ ലൈംഗികമായി പീഢിപ്പിക്കുക എന്നത് തീർത്തും സാധാരണമായ ഒരു സാമൂഹ്യ പ്രതിഭാസമായി മാറിയിട്ടുണ്ട്. മാക്മാർട്ടിൻ പ്രീ സ്കൂൾ കേസു മുതൽ പീററൽ റൂബൻസിനും വുഢി അല്ലനും പിന്നാലെ, സൂക്ഷ്മദർശനത്തിനു പോലും ബാക്കിയില്ലാത്ത അമേരിക്കൻ സദാചാരത്തിന്റെ പ്രതിക്കൂട്ടിൽ മൈക്കൽ ജാക്സൺ നില്ക്കുന്നു.

## നമുക്കു നഷ്ടമായ ഫെല്ലിനി

ലോകസിനിമയെ കൂടുതൽ ദരിദ്രമാക്കി



മൈക്കൽ ജാക്സൺ

ക്കൊണ്ട് അഭ്രപാളികളുടെ അദൃശ്യമായ മറുപുറത്തേക്ക് ഫെല്ലിനി യാത്രയായിരിക്കുന്നു. ഫെല്ലിനിയുടെ മരണം സംസ്കാരത്തിന്റെ നഷ്ടമാണ്. ഇററാലിയൻ നിയോ-റിയലിസത്തിന്റെ പ്രഭവകാലത്ത് ചലച്ചിത്രസങ്കേതത്തിന്റെ സാദ്ധ്യതകളിലേക്ക് കടന്നുവരികയും നിയോ-റിയലിസത്തിന്റെ ലാവണ്യനിയമങ്ങളും രചനാ വ്യാകരണങ്ങളും സ്വയം ഭേദിച്ചുകൊണ്ട് ആധുനിക സിനിമയുടെ നവസൈദ്ധാന്തികനും സാക്ഷാത്ക്കാരനുമായി മാറിയ ഫെഡറിക്കോ-ഫെല്ലിനി നമുക്കിപ്പോൾ വിളിപ്പാടുകൾക്കുമപ്പുറത്താണ്. മഹാനായ ചലച്ചിത്രകാരനെന്നതിനൊപ്പംതന്നെ മികച്ച നടനും പത്രപ്രവർത്തകനും ചിത്രകാരനുമൊക്കെയായിരുന്നു ഫെല്ലിനി. 'ദ വൈററ് ഷെയ്ക്ക്', 'ലാസ്റ്റാർഡാ', 'ലാഡോൽസ്‌വിററ', 'എയ്റ്റ് ആൻറ് ഹാഫ്' തുടങ്ങി മഹത്തായ നിരവധി



ഫെല്ലിനി

ചലച്ചിത്രങ്ങൾ ഫെല്ലിനിയുടെ നിത്യസ്മാരകങ്ങളാണ്. ആശയത്തെ അതിസങ്കീർണ്ണവൽക്കരിച്ചുകൊണ്ട് ആവിഷ്കാരത്തെ വിഭ്രാമകമാക്കുന്ന ചലച്ചിത്ര നിർമ്മാണത്തിന്റെ കാപട്യങ്ങൾക്കിടയിൽ, പ്രക്ഷുബ്ധമായ ചിന്താസഞ്ചാരത്തെ സരളമായ അഭ്രരചനകളിലൂടെ അനുഭവങ്ങളാക്കിത്തീർക്കുന്ന ഫെല്ലിനിയുടെ നൈപുണ്യം ഒരു വഴികാട്ടിയെപ്പോലെ നമുക്കു മുന്നിൽ നില്ക്കുന്നു.

ദേശീയത, വംശീയത, ഗോത്രപരത തുടങ്ങിയ പ്രതിഭാസങ്ങൾ ഒരു നവ ഫാസിസത്തിന്റെ മാതൃകയാർജ്ജിക്കുന്നുവെന്നതാണ് ഈ വർഷത്തിന്റെ രാഷ്ട്രീയ സംഭാവന. ബോസ്നിയയും സോമാലിയയും അംഗോളയും ജോർജിയയും തജിക്കിസ്ഥാനുമൊക്കെ ഈ വസ്തുതയെ നമുക്കു മുന്നിൽ സാന്നിദ്ധ്യപ്പെടുത്തുന്നു. പ്രാചീന രക്തബന്ധത്തിന്റെ നരഹത്യകൾ പുതിയ രൂപത്തിൽ ചരിത്രത്തിൽ വീണ്ടും ശക്തി നേടിയിരിക്കുന്നുവെന്നത് മനുഷ്യ സമൂഹത്തിന്റെ ഭാവിയെ ഇന്ന് ഏററവും ആശങ്കാകുലമാക്കിയിരിക്കുന്നു. പിതൃഹത്യയും ഭ്രാതൃഹത്യയും മനുഷ്യനീതിയായി മാറിയിരിക്കുന്നു. ആയുധങ്ങൾ നമ്മെ ഭരിക്കുന്നു. നൃശംസമായ ചരിത്രത്തിന്റെ ഈ പുരോയാനം തമപ്രസരമാർന്ന ഒരു ഭാവികാലത്തെ സാക്ഷ്യപ്പെടുത്തുമ്പോൾ നാം കൈമാറുന്ന പുതുവൽസരാശംസകൾക്ക് എന്തു പ്രസക്തിയാണുള്ളത്.





# കാലമാം പ്രവാഹത്തിലേക്ക് ഒരു ഇതൾ കൂടി

**നാം** ഒരു കലണ്ടർകൂടി ചുമരാണിയിൽനിന്നും എടുത്തുമാററുന്നു. ഒരായുസ്സിൽനിന്നും ഒരിലകൂടി അടർന്നുവീഴുന്നു. സ്മൃതിയിൽ ശേഷിപ്പായി നമുക്കുള്ളത് ഏറെയും കല്മഷങ്ങളും നിരാനന്ദവും. അഴിമതിയുടെ രാജശൈലികൾ നമ്മെ ലജ്ജിപ്പിക്കുന്നു. ഓഹരിക്കഥകൾ നമ്മെ അമ്പരപ്പിക്കുന്നു. സ്ഫോടനവും ഭൂമിപിളരലും നമ്മെ ദുഃഖത്തിന്റെ തരിശിലേക്ക് എററിയിടുന്നു. പലയിടത്തും നമുക്ക് നഷ്ടം വന്നത് അഭിജാതമായ നമ്മുടെ സംസ്കൃതിയാണ്. രക്താഭിഷിക്തമാകുന്ന നഗരം. നിലവിളികളാൽ മുഖരമാകുന്ന ഗ്രാമഹൃദയം. ദൈവപ്രസാദം നഷ്ടപ്പെട്ട് പാപപങ്കിലമാകുന്ന ക്ഷേത്രമനസ്സ്. നിറവിലാവററ പുറംഭൂമി. പ്രതീക്ഷിക്കാൻ ഒന്നുമൊന്നും ബാക്കിയാകാത്ത മൃതകാണ്ഡത്തിൽ നാം അകപ്പെടുകയാണോ?

നമുക്കെന്താണ് ഒരാണ്ടിന്റെ ശിഷ്ടപത്രത്തിൽ എഴുതിവയ്ക്കാൻ? ഒരു ജനസമൂഹത്തിന്റെയാകെ ഇച്ഛാശക്തിയുണർത്തിയ 'നർമ്മദാ ബചാവോ ആന്ദോളൻ' മാത്രം നമ്മുടെ നഷ്ടം വരാത്ത ചെറുനില്പിന്റെ ലിഖിതം. അധികാരത്തിന്റെ അശ്ലീല പഥങ്ങൾക്ക് കർക്കശമായ മറുപടി നല്കിയ 'ഒററപ്പാലം വിധി'.

എടുത്തു പറയാൻ മറെറന്താണുള്ളത്?

മനസ്സിനൊരല്പം സാന്ത്വനമേകുന്നത് ഒന്നുമില്ല.

ഒക്കെയും മരുഭൂമിയാകുംപോലെ...

നമുക്ക്, പഴമയുടെ മങ്ങലേററ കലണ്ടർ എടുത്തു മാററുക. പകരം പുതുഗന്ധമിയററുന്ന കലണ്ടർ ചുമരാണിയിൽ എടുത്തണിയുക. ഇനി പിന്നിട്ട മുന്നൂററുപത്തഞ്ചു ദിനങ്ങളിലേക്ക് ഒരു ലഘുസഞ്ചാരം. ഞാനും നിങ്ങളും കടന്നുപോന്ന സന്ദർഭങ്ങളിലേക്ക് ഒരു തിരനോട്ടം. ഈ കുറിപ്പുകളെപ്പററി വിശദമായ അന്വേഷണം കലാകൗമുദി അതതു ലക്കങ്ങളിൽ നടത്തിയിട്ടുണ്ട്. വീണ്ടും വർഷം തീരുംമുന്നേ പൂർവകാണ്ഡത്തിലേക്ക് തെല്ലിട ഓർമ്മയെ തിരിച്ചയയ്ക്കുക.

## അഴിമതിയുടെ രാജശൈലി

**ഏ**തൊരിന്ത്യാക്കാരനും അമ്പരന്നുപോയ ദിനമായിരുന്നു 1993 ജൂൺ 16. അന്ന് സായാഹ്നത്തിൽ നമ്മുടെ അധികാരത്തിന്റെ ഉത്തുംഗത അവിശ്വാസ്യതയുടെ കരിനിഴൽകൊണ്ടു മൂടുകയായിരുന്നു. അന്ന് വിവാദനായകൻ ഹർഷദ് മേത്ത തന്റെ കൈയിൽനിന്നും പ്രധാനമന്ത്രി നരസിംഹറാവു ഒരു കോടി രൂപ കോഴ വാങ്ങി എന്ന ആരോപണം ഉന്നയിച്ചു. ഇന്ത്യാചരിത്രത്തിൽ ഒരു കളങ്കപ്പാടായി ആ സംഭവം നിലനില്ക്കുന്നു. നന്ദ്യാൽ ഇലക്ഷനിൽ വിജയമുറപ്പിക്കുന്നതിന് റാവു കോടികളാണു ചെലവിട്ടത്. ഇത്തരം സന്ദർഭങ്ങളിൽ കള്ളപ്പണക്കാരെ ആശ്രയിക്കുക രാഷ്ട്രീയക്കാരുടെ പതിവു രീതിയാണ്. ഇവിടെയും അതുതന്നെയാവും നടന്നിട്ടുണ്ടാവുക. ഈ ക്രയവിക്രയത്തിന് സാക്ഷിവേഷമണിഞ്ഞ സത്പാൽ മിത്തൽ ഇടയ്ക്കുവച്ചു മരണപ്പെട്ടു. തന്റെ ഓഹരി തട്ടിപ്പുകൾ പുറത്തു വരുന്നതിന്റെ പകതീർക്കാനാണ് 'ഉന്നത വ്യക്തികളുടെ കളങ്കങ്ങൾ' തന്റെ പക്കലുണ്ടെന്ന് മേത്ത പ്രഖ്യാപിച്ചത്. പിന്നെ സംഭ്രമങ്ങളുടെ ദിനങ്ങളായിരുന്നു. ആരാവും ആ ഉന്നതൻ എന്ന സന്ദേഹം നമ്മെ അലട്ടിക്കൊണ്ടിരുന്നു. ഒടുവിൽ ആ സായാഹ്നത്തിൽ പ്രശസ്ത അഭിഭാഷകനായ രാംജത്മലാനിയുടെ സാന്നിദ്ധ്യത്തിൽ ഹർഷദ് മേത്ത സുമന്നതന്റെ പേര് വെളിപ്പെടുത്തി; തന്ത്രശാലിയായ സാക്ഷാൽ നരസിംഹ റാവുവായിരുന്നു അത്.



നരസിംഹറാവു പത്രത്താളുകളിലൂടെ മേത്തയുടെ ആരോപണം നിഷേധിച്ചു. പക്ഷേ, അദ്ദേഹം വഹിക്കുന്ന സ്ഥാനത്തിനേററ കറുത്ത പാട് മായ്ക്കാൻ ആ നിഷേധത്തിനായില്ല. ജോയിൻറ് പാർലമെൻററി കമ്മിററി (JPC) കുററവിമുക്തനാക്കിയതു കൊണ്ടോ, സി.ബി.ഐ കേസ് പിൻവലിച്ചതുകൊണ്ടോ നഷ്ടപ്പെട്ട വിശ്വാസ്യത തിരിച്ചെടുക്കാനാവില്ല. സാധാരണ പൗരന് വിശ്വാസ്യമാകുന്ന രീതിയിൽ ജനാധിപത്യമര്യാദകൾ അവലംബിച്ച് റാവു ആരോപണത്തിന്റെ നിജസ്ഥിതി വെളിപ്പെടുത്തേണ്ടതായിരുന്നു. പക്ഷേ, അതുണ്ടായില്ല. കോൺഗ്രസ് നേതൃത്വം അതിനു ശ്രമിച്ചതുമില്ല. പ്രതിപക്ഷികളൊന്നാകെ ആവശ്യപ്പെട്ടിട്ടും പ്രാഥമിക മര്യാദകളെ തിരസ്കരിക്കുന്ന നിലപാടായിരുന്നു കേന്ദ്ര നേതൃത്വത്തിന്.

വരുംകാലത്ത് ഇന്ത്യാചരിത്രം എഴുതുന്നവർക്ക് ഇതൊക്കെയും ഒരു വിസ്മയമാകാം. കാരണം രാജ്യത്തിന്റെ സമുന്നത സ്ഥാനത്തിനുനേരെ ഒരാൾ അഴിമതിയാരോപണം ഉന്നയിച്ചിട്ടും അതിന്റെ സത്യസ്ഥിതി തെളിയിക്കാൻ കഴിഞ്ഞില്ല എന്നതുതന്നെ. മൗനത്തിന്റെ വാല്മീകം പൂകി ആരോപണം തിരോഭവിപ്പിക്കാനാണ് നരസിംഹ റാവു ശ്രമിച്ചത്. താല്ക്കാലികമായെങ്കിലും സ്ഥാനമൊഴിഞ്ഞ് ആരോപണത്തിന്റെ സത്യം വെളിപ്പെടുത്താനായിരുന്നു റാവു ശ്രമിക്കേണ്ടിയിരുന്നത്. സംശുദ്ധമായ കരങ്ങളായിരുന്നു അദ്ദേഹത്തിന്റേതെങ്കിൽ ജനങ്ങൾ അദ്ദേഹത്തിൽ തുടർന്നും പൂർണ്ണവിശ്വാസം സമർപ്പിക്കുമായിരുന്നു. അങ്ങനെ ചെയ്യാതിരുന്നതുവഴി ചരിത്രത്തിന്റെ ഇടവേളകളിലൊന്നിൽ ഒരുകോടി രൂപയുടെ ഭാണ്ഡവുമായി വിശ്രമിക്കുന്ന റാവുവിനെയാവും വരും തലമുറ കാണുക. പോയവർഷം നാം ലജ്ജിച്ചുപോയ ദിനമേതെന്നു ചോദിച്ചാൽ മറുപടി വൈകേണ്ടതില്ല; ജൂൺ 16. കാലം കടന്നുപോകെ നാം പല പല പ്രതിസന്ധികളിൽപ്പെട്ടുഴലവേ പലതും വിസ്മരിച്ചു. പക്ഷേ, തീക്ഷ്ണതയുടെ ആഴമുള്ള ആ രണ്ടു കണ്ണുകൾ കാണുമ്പോൾ ചരിത്രത്തിന്റെ ഇടവേളകളിൽ വിശ്രമിക്കുന്ന ആ വൃദ്ധനെയല്ലേ ഓർത്തുപോകുന്നത്?

## അവർ ഉറങ്ങുമ്പോൾ

**ഉ**റക്കത്തിന്റെ അബോധതയിൽ അവരെ തൊട്ടുണർത്തിയത് മരണത്തിന്റെ കനൽച്ചൂടായിരുന്നു. അന്നന്നത്തെ അന്നം നേടുന്നതിനുള്ള പാടുകൾക്കിടയിൽ പോയ സെപ്തംബർ 29–ന് മറാത്താവാഡയിലെ ജനങ്ങൾക്ക് എല്ലാമെല്ലാം നഷ്ടപ്പെടുകയായിരുന്നു. പഞ്ചായത്തു കണക്കുകൾക്കപ്പുറം എണ്ണപ്പെടാതെ പോയ വളരെപ്പേർ മരണത്തിലേക്കു കടന്നുപോയി. ഈ വർഷം നമ്മെ ഏററവുമധികം ദുഃഖിതരാക്കിയ ദുരന്തമായിരുന്നു ഇത്.

ഭൂകമ്പത്തിനുമൊടുക്കാനാവാതെ ഇന്നും ജീവിച്ചിരിക്കുന്നവർ വറുതിയുടെ ദിനങ്ങളാണ് പിന്നിടുന്നതെന്ന് നാം അറിയുന്നു. ഇവർ ഒരുപക്ഷേ, ഇനി മരിക്കുക പട്ടിണിമൂലമോ മാറാരോഗങ്ങൾ മൂലമോ ആവും. അകമേ കനിവിന്റെ ഉറവ വററാത്തവർ ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും കില്ലാരിയിലേക്കും ഷോലാപ്പൂരിലേക്കും ഒസ്മാനാബാദിലേക്കും ആശ്വാസങ്ങളെത്തിച്ചു. എന്നാൽ ഇവയൊന്നും എത്തേണ്ടിടത്തെത്താതെ പോകുന്നതായി വാർത്തകളുണ്ട്. മരണത്തിൽനിന്നും സുരക്ഷിതരായ ഗ്രാമപാലകർ എല്ലാം സ്വന്തമാക്കുന്നതിനുള്ള ശ്രമങ്ങൾ നടത്തി. ഒരു ദുരന്തത്തിന്റെ ശേഷം കുറച്ചു പേർ വീണ്ടും സമൃദ്ധിയുടെ കാലത്തേക്ക് കടക്കുകയായിരുന്നു.

മറാത്താവാഡയിലെ കില്ലാരി, സസ്തൂർ, സാംഗ്‌വി, സമുദ്ര, ഒമർഗ എന്നിവിടങ്ങളിൽ മരണത്തിന്റെ നിലവിളികൾ അതിന്റെ തീക്ഷ്ണതയിൽ അറിഞ്ഞത് ഇതര മനസ്സുകളായിരുന്നു. അല്ലാതെ അധികാരസ്ഥാനങ്ങളായിരുന്നില്ല. റിച്ചർ സ്കെയിൽകൊണ്ട് നിജപ്പെടുത്താനാവുന്ന ഭൂകമ്പസാദ്ധ്യതകൾ നമുക്കറിയാം. എന്നാൽ ലത്തൂരിലും മററും നടന്ന ഭീകരദുരന്തം മുൻകൂട്ടി നിശ്ചയിക്കാൻ ഭൂഗർഭ നിരീക്ഷകർക്കായില്ല. അതിനായെങ്കിൽത്തന്നെ അവർ അതിനെ ഗൗരവത്തോടെ എടുത്തിട്ടുണ്ടാവില്ല. സമൂഹത്തിന്റെ മഹത്തുക്കൾ കുടിപാർക്കുന്നിടങ്ങളിൽ മാത്രമാണ് അധികാരികളുടെ ശ്രദ്ധ കടന്നുചെല്ലുന്നത്. മറെറല്ലാം ദുരന്തശേഷം അനുശോചന

മാറാത്തവാഡയിലെ ഭൂകമ്പ ഭൂമി

ങ്ങളിലൊടുങ്ങുകയാണു പതിവ്.

മുപ്പതിനായിരം പേരാണ് മറാത്താവാഡ ദുരന്തത്തിലൂടെ മരണപ്പെട്ടത്. ഒന്നര വർഷത്തിനുള്ളിൽ 1500 ലേറെ ചെറു ഭൂചലനങ്ങൾ ലത്തൂരിലും സമീപപ്രദേശങ്ങളിലും നടന്നു. പക്ഷേ, ജനങ്ങൾക്ക് സുരക്ഷിതമായ അവസ്ഥ സൃഷ്ടിക്കാൻ ഇവയൊന്നും അധികാരികൾ കാരണമായെടുത്തില്ല. ഒരൊററ ദിനംകൊണ്ട് 23 ഭൂകമ്പങ്ങളാണു നടന്നത്.

ഒന്നും ശ്രദ്ധിക്കാൻ നമ്മുടെ അധികാരസ്ഥാനങ്ങൾക്ക് ഇന്നു നേരമില്ല. കാരണം, അവർ മാഫിയ കണക്കുകളിൽ കുടുങ്ങി സ്വന്തം സ്ഥാനമുറപ്പിക്കുന്നതിനുള്ള തിടുക്കത്തിലാണ്. ഇവർക്ക് ഭൂചലനവും വിഷുക്കണിയുമെല്ലാം ഒരേ മനസ്സോടെ നേരിടാൻ കഴിയുന്നു. എങ്ങനെയും ലാഭത്തിൻെറ കള്ളി നിറയ്ക്കാനുള്ള ശ്രമം മാത്രമാണ് അവർ നടത്തുന്നത്. നാം സങ്കല്പിക്കുന്നതിലും എത്രയോ ഭീകരമായാണ് മറാത്താവാഡയിലെ കാഴ്ചകൾ കണ്ടു മടങ്ങിയവർ വിശദീകരിച്ചത്. നാം പിന്നിട്ട വർഷം കേട്ട ഏററവും ദുഃഖതീക്ഷ്ണമായ വാർത്തയായിരുന്നു മറാത്താവാഡ ഭൂചലനം. ജീവിച്ചിരിക്കുന്നവർക്കുവേണ്ടി എത്തിച്ച മരുന്നും ഭക്ഷണവും ദുരിതം പേറുന്നവർക്കു കിട്ടാതെ സ്വകാര്യദല്ലാളന്മാർ തട്ടിയെടുത്തില്ലായിരുന്നെങ്കിൽ എന്നു ഗ്രഹിച്ച നമുക്കു തെററി. ഗ്രാമജന്മിമാർ പാവപ്പെട്ടവർക്ക് ഇന്നും നല്കുന്നത് ദുരിതങ്ങൾ മാത്രം. അതിനെല്ലാം കൂട്ടുനില്ക്കുന്ന ഒരുപററം അധികാര ശാപങ്ങളും. അതിനിടയിൽ ജനങ്ങളിൽനിന്നും പണം പിരിച്ച ഒരു പത്രസ്ഥാപനം അവരുടെ പേരിൽ അവിടെ ഒരു ഗ്രാമം പടുത്തുയർത്താനും ശ്രമിക്കുന്നു. ദുരിതം കച്ചവടമാക്കാൻ എത്ര എളുപ്പം കഴിയുന്നു.

## നർമ്മദാ ബചാവോ ആന്ദോളൻ

രാഷ്ട്രീയ ഇടപെടലുകൾ പലപ്പോഴും ജനവിരുദ്ധമായ തീരുമാനങ്ങൾക്കു സഹായകമാകുന്ന കാഴ്ച ഇന്നു സർവ്വസാധാരണമാണ്. അതുകൊണ്ടുതന്നെ ജനങ്ങളുടെ അടിസ്ഥാനപ്രശ്നങ്ങൾക്ക് പരിഹാരം കാണുന്നതിനപ്പുറം ഏതെങ്കിലും സന്ധികളിൽ ചെന്നെത്തുകയാണു പതിവ് ഗുജറാത്തിലെ കച്ചിലും മഹാരാഷ്ട്രയിലെ സൗരാഷ്ട്രത്തിലും മദ്ധ്യപ്രദേശിലും ജലസേചനം, നടത്തുന്നതിനും, വൈദ്യുതി ഉല്പാദിപ്പിക്കുന്നതിനും നർമ്മദാനദിയിൽ അണകെട്ടാൻ തീരുമാനിച്ചത് ഏകപക്ഷീയമായായിരുന്നു. ഇതുമൂലം സ്വന്തം നിലനില്പുതന്നെ ഭംഗപ്പെടുന്ന ഒരുപററം മനുഷ്യരുടെ ശാപഗ്രസ്തമായ വരുംകാലത്തെക്കുറിച്ച് അധികാരികൾ ചിന്തിച്ചില്ല. ഈ കലുഷമായ അവസ്ഥയിലേക്കാണ് പ്രതിരോധത്തിൻെറ സന്ദേശവുമായി നർമ്മദാ ബചാവോ ആന്ദോളൻ കടന്നു വന്നത്.

സന്ദിഗ്ദ്ധതയിൽപ്പെട്ട് നർമ്മദാപ്രദേശത്തെ ജനങ്ങൾ ദുഃഖിതരായപ്പോൾ അവരോടൊപ്പം നില്ക്കാൻ രാഷ്ട്രീയ കക്ഷികളിലാരും മുന്നിട്ടിറങ്ങിയില്ല. ഈ അവസ്ഥയിലേക്കാണ് ജനങ്ങൾ മേധാദീദി എന്ന് സ്നേഹവും വാത്സല്യവും കലർന്നു വിളിക്കുന്ന മേധാപട്കർ കടന്നുചെന്നത്. അവർ തെററായ പദ്ധതിനടപടികൾക്കെതിരെ പ്രതിരോധത്തിൻെറ നിര രൂപപ്പെടുത്തി. അടുത്തിടെ തിരുവനന്തപുരത്ത് മേധാപട്കർക്ക് ഉജ്ജ്വലമായ സ്വീകരണം നല്കി. ആ സ്വീകരണത്തിൽ നമ്മുടെ കേരളത്തിൽ ജനങ്ങൾ മേധാദീദിയുടെ മനസ്സുമായി സാത്മ്യപ്പെടുന്നതിൻെറ പ്രകാശനം കാണാനായി. അന്ന് മേധ നടത്തിയ പ്രഭാഷണംതന്നെ അവരുടെ ലക്ഷ്യങ്ങൾ സത്യസന്ധമായ മുന്നേററത്തിനുവേണ്ടിയാണെന്ന് തെളിയിക്കുന്നതായിരുന്നു. അവർ പറയുന്നു, ഞാൻ സ്വദേശി എന്ന ആശയത്തിൽ വിശ്വസിക്കുന്നു. സ്വദേശി എന്ന ആശയത്തിൽ ന്യൂനപക്ഷത്തിന് അർഹിക്കുന്ന സ്ഥാനമുണ്ട്. അതിൽ മുതലാളിത്തത്തിനു സ്ഥാനമില്ല, മറിച്ച് സോഷ്യലിസത്തിനാണ് സ്ഥാനം. സ്വദേശി അങ്ങേയററം മതനിരപേക്ഷമാണ്. സ്വദേശി കേവലം പ്രാദേശിക നിർമ്മാണത്തോടുള്ള ആഭിമുഖ്യമോ, നാഷനൽ ടൂത്ത് പേസ്ററിനായുള്ള ഇച്ഛയോ മാത്രമല്ല, മറിച്ച് തൊഴിലിൻെറ മാന്യതയിൽ വിശ്വസിക്കുന്ന, പ്രകൃതിസ്രോതസ്സുകളുടെ മൂല്യത്തിൽ വിശ്വസിക്കുന്ന, സ്വന്തം മനുഷ്യമൂലധനത്തെ അടിസ്ഥാനമാക്കിയുള്ള വികസനത്തെ സംബന്ധിച്ച സമഗ്രമായ ചിന്തയാണത്. നർമ്മദാ ബചാവോ ആന്ദോളൻ ഈ വിശ്വാസത്തിൻെറ അടിസ്ഥാനത്തിൽ പടുത്തുയർത്തിയ സമരമാണ്.

"എല്ലാ വികസന പദ്ധതികളുടെയും ഓരോ ഘട്ടത്തിലും ഗവൺമെൻറ് വേൾഡ് ബാങ്കിനോടു കാട്ടിയിട്ടുള്ള ആശ്രിതത്വവും, അവർ മുന്നോട്ടുവച്ച വ്യവസ്ഥകളോടുമൊക്കെ ഈ സമരം ശക്തിയായി പ്രതിഷേധിക്കുന്നു. ഈ സമരത്തിനെതിരെ എല്ലാത്തരം നീചമായ പീഡനമുറകളും സർക്കാർ സ്വീകരിച്ചിട്ടുണ്ട്. ലാത്തിച്ചാർജ്ജും കേസിൽ കുടുക്കലുമൊക്കെ അവയിൽ ചിലതു മാത്രമാണ്. പിന്നോട്ടു മാറാൻ ഞങ്ങൾ തയ്യാറായിരുന്നില്ല. കാരണം ഞങ്ങളുടെ മുന്നിൽ ഒരു വഴി മാത്രമേ ഉണ്ടായിരുന്നുള്ളു. അതിജീവനത്തിൻെറ വഴി. ഒഫിഷ്യൽ സീക്രട്ട് ആക്ട്സ് പ്രകാരം ഞങ്ങളുടെ സ്വതന്ത്രസഞ്ചാരത്തെ ഗവൺമെൻറ് തടഞ്ഞു. പല സ്ഥലങ്ങളിലേക്കും ഞങ്ങൾ കടന്നുചെല്ലുന്നത് അവർ തടസ്സപ്പെടുത്തി. അമ്പതിൽ താഴെ മാത്രം കുടുംബാംഗങ്ങൾ താമസിക്കുന്ന ഗ്രാമങ്ങളിൽ എഴുന്നൂറിലധികം പൊലീസുകാർ ചേർന്ന് ക്യാമ്പുകൾ തുറന്നു. ബലാൽസംഗമടക്കമുള്ള അതിക്രമങ്ങളിലേക്ക് അവരുടെ അക്രമങ്ങൾ വികസിച്ചു. പലരെയും നിർബ്ബന്ധിച്ചും പണം നല്കിയും ബ്ളാങ്ക് പേപ്പറിൽ ഒപ്പിടുവിച്ചു. എന്നാൽ ഞങ്ങളുടെ നിശ്ചയദാർഢ്യത്തെ ഇതു തെല്ലുപോലും ബാധിച്ചില്ല. ഇരുപത്തിരണ്ടു ദിവസംപോലും പ്രായമില്ലാത്ത കുട്ടികളുമായിവരെ സ്ത്രീകൾ നർമ്മദയിൽ ജല

മേധാ പട്കർ



## ഉത്തരരാമായണം_9

ഉണ്ണി

ഒന്നങ്ങോട്ടു പോവൂ, സാർ! ഇളവൻ ഭയങ്കര ബേജാറിലാ.
ബ്യൂട്ടി പാർലറിൽ പോയിട്ടു രണ്ടാഴ്ചയായി
കെട്ടി നിർത്തിയ വാർദ്ധക്യം കുത്തിയൊലിച്ചു തുടങ്ങി.
ഐ കാൺട് സ്റ്റാൻഡ് ദിസ് എനി മോർ, മേനൻ! ലുക്ക് വാട്സ് ഹാപ്പനിങ്ങ് ടു മൈ ഇമേജ്!
ഇളവൻ ഒന്നടങ്ങിയ മട്ടുണ്ടല്ലോ.
ഒരുവിധം.
PRIVATE
ഇപ്പോൾ കണ്ടാൽ അങ്ങേരെ ആരും തിരിച്ചറിയില്ല. മന്ത്രിയുടെ അപ്പൂപ്പനാന്നും ഭാവിച്ച് അങ്ങിറങ്ങിപ്പോവാം.
ഐ.എ.എസ്. ആണേലും സാറിന് ബുദ്ധിയുണ്ട്.

ഉണ്ണി

സമർപ്പണത്തിനായിറങ്ങി. മണിബേലിയിൽ ജലമുയർന്ന് മാറോളം മുങ്ങിയിട്ടും ഒരാളും പിന്നോട്ടു മാറാൻ തയ്യാറായില്ല. ഞങ്ങളുടെ സമരം പരിസ്ഥിതി സംരക്ഷണത്തിനായി മാത്രമുള്ളതല്ല. ഈ സമരം പുതിയ സാമ്പത്തിക നയങ്ങൾക്കെതിരായുള്ള സമരമാണ്. വർഗ്ഗീയതയ്ക്കെതിരായ, മതനിരപേക്ഷതയ്ക്കുവേണ്ടിയുള്ള സമരമാണ്. നാളെയും തുടരുന്ന ഒരു സമരമാണ് ഈ ആന്ദോളൻ.'' മേധാപട്കറുടെ വാക്കുകളിൽ പൂർണ്ണവിശ്വാസമർപ്പിച്ച ഒരുപററം സാധാരണ മനുഷ്യരാണ് അവരുടെ സംഘശക്തി. തങ്ങൾ മുന്നോട്ടുവയ്ക്കുന്ന ആവശ്യങ്ങൾ സാക്ഷാത്കരിക്കാൻ ഏതു ത്യാഗവും സഹിക്കാൻ സന്നദ്ധരാണവർ. അതുകൊണ്ടുതന്നെ നമുക്കിടയിൽ നഷ്ടം വരുന്ന നിശ്ചയദാർഢ്യത്തിൻെറ നവാവതാരമാണ് മേധാപട്കർ.

ഒരു അണക്കെട്ടു തീർക്കുകയായിരുന്നില്ല ഗവൺമെൻറിൻെറ ലക്ഷ്യം. നർമ്മദാസാഗർ പദ്ധതിയടക്കം നിരവധി പദ്ധതികൾ പടുത്തുയർത്താനാണ് അവരുടെ ശ്രമം. നർമ്മദാവാലി പദ്ധതിയനുസരിച്ച് 30 വലിയ അണക്കെട്ടുകളും 135 ഇടത്തരം അണക്കെട്ടുകളും 3000 ചെറുകിട അണക്കെട്ടുകളും പണിയുമെന്ന് അധികാരികൾ പ്രഖ്യാപിച്ചിട്ടുണ്ട്. ഇതിന് 2500 കോടി രൂപയാണ് ചെലവു പ്രതീക്ഷിക്കുന്നത്. മൂന്നര ലക്ഷം ഹെക്ടർ വനഭൂമി നഷ്ടമാകും. ഒപ്പം മൂന്നുലക്ഷത്തോളം ഹെക്ടർ ഭൂമിയും നഷ്ടമാകും. പത്തുലക്ഷം പേർക്ക് കുടിയിറക്ക് നേരിടും. ഇതൊക്കെ സൃഷ്ടിപരമായി പരിഹരിക്കാൻ അധികാരികൾ തയ്യാറാവില്ല എന്നതാണ് യാഥാർത്ഥ്യം. ഈ അവസ്ഥയോട് പ്രതികരണാത്മകമായ നിലപാടു പുലർത്തുന്ന നർമ്മദാ ബചാവോ ആന്ദോളനും, അതിൻെറ മുഖ്യസംഘാടകയായ മേധാപട്കറും ജനഹൃദയങ്ങളിൽ അളവററ സ്ഥാനം നേടി എന്നത് ഈ വർഷത്തിൻെറ പ്രധാന സവിശേഷതയാണ്; അഭിമാനിക്കുന്ന പ്രതീകവും.



ബോംബെയെ പിടിച്ചുകുലുക്കിയ സ്ഫോടനം

## അകല്പിതമായ മൃത്യുസാന്നിദ്ധ്യം

മാർച്ച് 12, ബോംബെ നഗരത്തെ ശവഭൂമിയാക്കിയ ദിനമായിരുന്നു. പ്രതീക്ഷയോടെ ദിനകൃത്യങ്ങളിൽ നിമഗ്നരായവർക്കുമേൽ മരണം സ്വാഭാവികതയോടെ കടന്നുചെല്ലുകയായിരുന്നില്ല. മറിച്ച് ഏതോ വൈരമകററാൻ അവരെ ആരോ ക്രൂശിതമാക്കുകയായിരുന്നു. ശാപഗ്രസ്തമായ സ്ഫോടനത്തിൽ ഒടുങ്ങിയവർ ദൂരങ്ങൾ പിന്നിട്ട് ഈ നഗരത്തിലെത്തിയത് സ്വന്തം ജീവിതം തീർത്തെടുക്കാനായിരുന്നു. പക്ഷേ, അവർക്കുമേൽ ഏതു നേരത്തും വന്നുപെടാവുന്ന മരണം എടുത്തെറിഞ്ഞത് ഏതോ കുടിപ്പക തീർക്കാനായിരുന്നു. പക്ഷേ, പക തീർക്കുന്നവർ ബലികൊടുത്തത് ഒന്നുമറിയാതെ ബാങ്കിൻെറ ഗോവണി കയറിയവരും, വഴിയോരത്ത് റൊട്ടി വാങ്ങാൻ നിന്നവരുമായിരുന്നു.

ബോംബെ നഗരം ഹൃദയമററവരുടെ അരങ്ങായിരുന്നു എന്നും. പരസ്പരം കൊന്നും കൊലവിളിച്ചും സ്വന്തം സാമ്രാജ്യമുറപ്പിക്കുന്നവരുടെ നഗരം. ഒരാൾ മരിച്ചുകിടക്കുമ്പോൾത്തന്നെ അധോലോക നായകനായി സ്വയം അവരോധിക്കുന്ന കുററവാളി മിക്കപ്പോഴും ശിക്ഷിക്കപ്പെടാറില്ല. കാരണം പൊലീസും അധികാരസ്ഥാനങ്ങളും ക്രിമിനൽസുമെല്ലാം പരസ്പരധാരണയോടെയാണ് ബോംബെ നഗരത്തിൽ അസ്വസ്ഥത സൃഷ്ടിക്കുന്നത്. എന്നാൽ അങ്ങനെയൊരു ചെറു ദുരന്തമായിരുന്നില്ല മാർച്ച് 12-നു നടന്നത്. ക്രൂരതയുടെ ആവർത്തനമായിരുന്നു അത്.

പതിമ്മൂന്നു സ്ഥലങ്ങളിൽ അന്നേദിവസം ബോംബുസ്ഫോടനം നടന്നു. നൂററമ്പതു മിനിട്ടിനുള്ളിൽ സ്വസ്ഥതയോടെ ചലിച്ചിരുന്ന നഗരം നിശ്ശബ്ദമായി. മരണപ്പെട്ടവരുടെ ഭീകര നിശ്ശബ്ദതയും ജീവൻ ബാക്കിയായവരുടെ നിലവിളിയുംകൊണ്ട് നഗരം കലുഷമായി. നിശ്ശബ്ദതയും നിലവിളിയുംകൊണ്ട് നിർവ്വചനാതീതമായ ഒരവസ്ഥയിലേക്ക് ബോംബെയുടെ ഹൃദയമിറങ്ങി. സെഞ്ചുറി ബസ്സാറിൽ ലാൻഡ്മൈനും മററു പന്ത്രണ്ടിടങ്ങളിൽ ആർ.ഡി.എക്സ് ബോംബുകളുമാണ് പൊട്ടിയത്. ഈ സ്ഫോടനങ്ങളിൽ മുന്നൂറിലേറെപ്പേർ മരിച്ചു. അപകടപ്പെട്ടവർ അതിലുമേറെ. ഈ ദുരന്തത്തിൽനിന്നും ദൈവഹിതംകൊണ്ട് രക്ഷപ്പെട്ടവരാകട്ടെ, നീറുന്ന മനസ്സുമായി പുറത്തിറങ്ങാനാവാതെ ദിനങ്ങൾ പിന്നിട്ടു.

ഈ സ്ഫോടനത്തിൽ വളരെയേറെ സംശയങ്ങൾ ഉയർന്നു വന്നു. യാക്കൂബ് മേമോനിൻെറയും പീലുഖാൻ, മങ്കേഷ് പവാർ, ഫർദ് ബായി, അസ്ഗ അലി താഹിർ, ജോൺഡാഡ് ഹിക്സ്, ഷബീർഖാൻ, ജാമിനി നെൽസൺ, സുബ്രഹ്മണ്യൻ, പാണ്ഡ്യൻ എന്നിവരുടെയുമൊക്കെ പേരുകൾ ഇതിനിടയിൽ ഉയർന്നു കേട്ടു. ഇതിനു പിന്നിൽ പ്രവർത്തിച്ചത് പാകിസ്ഥാൻ ചാരസംഘടനയായ ഐ.എസ്.ഐ ആണെന്നായിരുന്നു അന്നത്തെ പ്രമുഖ പ്രചരണം. പിന്നെ പഞ്ചാബ് തീവ്രവാദികളെയും തമിഴ് തീവ്രവാദികളെയുമായിരുന്നു പ്രധാനമായും സംശയിച്ചത്. എന്നാൽ കാലമേറെ കഴിഞ്ഞിട്ടും ഇതുവരെ യഥാർത്ഥ കുററവാളികളെ നമ്മുടെ അന്വേഷണവിഭാഗം തിരിച്ചറിഞ്ഞിട്ടില്ല. എല്ലാം ഊഹമായി അവസാനിക്കുകയാണ്. ഇത്രയും ആസൂത്രിതമായ ഒരു സ്ഫോടനം ഇത്രയും വലിയ ഒരു നഗരത്തിൽ നടന്നിട്ടും നമ്മുടെ രഹസ്യാന്വേഷണ സേനയ്ക്ക് ഒരു സൂചനയും കിട്ടിയില്ല.

നരിമാൻ പോയിൻറു മുതൽ ബാന്ദ്രവരെ ഭീകരമായ സ്ഫോടനം നടന്നെങ്കിലും ഇന്നെല്ലാം ശാന്തമായിരിക്കുന്നു. കുററവാളികൾ ആരെന്നുള്ള അന്വേഷണംപോലും. പിന്നെ ഇത്തരം ദുരന്തങ്ങൾ പലപ്പോഴും ഗവൺമെൻറുകൾക്ക് ഒരാശ്വാസമാണ്. കാരണം സുസ്ഥിരമല്ലാതാകുന്ന ഭരണവേളകളെ വാർത്തയിൽനിന്നും പിൻവലിക്കാൻ ഇത്തരം അപകടങ്ങൾ ഇടയാക്കുന്നു. മറിച്ച് മാധ്യമ മനസ്സ് ഒന്നാകെ ഇത്തരം ഭീകരതകൾക്കു പിന്നാലെ പോകുന്നു. ഇതെല്ലാം ജനങ്ങളാണു സഹിക്കുന്നത്. ബോംബെയിൽ ഭീകര സ്ഫോടനം ആസൂത്രണം ചെയ്തശേഷം കുററക്കാരൻ ദുബായിലേക്കു പറക്കുന്നു. കുരുതിയിലകപ്പെടുന്നതാകട്ടെ, മാസാന്ത്യമെത്തിക്കാൻ പാടുപെടുന്നവരും.

എല്ലാ അന്വേഷണങ്ങളും നിശ്ചലമായതുപോലെയുണ്ട് ഇന്ന്. ഒന്നും നാം അറിയുന്നില്ല, മാധ്യമങ്ങൾ പുതിയ പുതിയ പ്രശ്നങ്ങളിലേക്ക് നമ്മുടെ ശ്രദ്ധയെ മാററിക്കൊണ്ടു പോകുന്നു. എങ്കിലും ബോംബെ നഗരത്തിൽ ജീവിക്കുന്ന മലയാളിയും തമിഴനുമെല്ലാം വന്നുപെടാവുന്ന ഏതോ ദുരന്തത്തിൻെറ ഭയം അകമേ പേറിക്കൊണ്ടാണ് ദിനങ്ങൾ പിന്നിടുന്നത്, മരിക്കുന്നതിനെക്കാൾ മരണഭയത്തോടെ ജീവിക്കേണ്ടി വരുന്ന ദുരന്ത ദിനങ്ങൾ. ഇതൊന്നും ഇനിയും ആവർത്തിക്കാതിരിക്കുന്നതിന് അധികാരസ്ഥാനങ്ങൾ ഒരു കരുതലും എടുക്കുന്നില്ലെന്നതാണ് നമ്മുടെ ദുര്യോഗം.

## ഹസ്രത്ത്ബാലിലെ സൂത്രധാരൻ

ഓരോ സംഭവങ്ങളും നാം ശ്രദ്ധയോടെ കാണുക. എല്ലാററിനും പിന്നിൽ കഴുകൻ കണ്ണുകളുമായി ഇരിക്കുന്നുണ്ടാകും മൂന്നാമതൊരാൾ. കാശ്മീരത്തിലും ഏതാണ്ട് ഇതു തന്നെയാണു നടക്കുന്നത്. വിഭജനത്തിൻെറ നാളുകൾക്കുശേഷം കലുഷതയിലൂടെയാണ് കാശ്മീരി ജനവിഭാഗം കടന്നുപോയത്. അവിടെ നിരന്തരം കാലുഷ്യം പരത്തുന്നതിൽ നിതാന്തജാഗ്രത പാകിസ്ഥാൻ പുലർത്തിപ്പോരുന്നു. അതിനു തെളിവാണ് അടുത്ത മാസങ്ങളിലൊന്നിൽ ഹസ്രത്ത്ബാൽ ദേവാലയത്തിൽ നടന്നത്. ഒക്ടോബറിൽ ഈ ദേവാലയത്തിനുള്ളിൽ കടന്നുകയറിയവർക്ക് പ്രവാചകഭക്തിയായിരുന്നില്ല പ്രചോദനം. മറിച്ച് ഇന്ത്യയുടെ ആഭ്യന്തരതയിൽ അശാന്തി പരത്തുകയായിരുന്നു.

ദേവാലയത്തിനുള്ളിൽ കടന്നുകയറിയ തീവ്രവാദികൾ ഏറെ ദിനങ്ങൾക്കുശേഷം പുറത്തു വന്നപ്പോൾ ഇതിനു പിന്നിലെ മൂന്നാമൻ ആരെന്ന് നമുക്കറിയാനായി. പാകിസ്ഥാൻ പരിശീലനം നല്കിയവരും പുറത്തു വന്നവർക്കിടയിൽ ഉണ്ടായിരുന്നു. ഇവിടെയാണ് നാം നമ്മുടെ ആഭ്യന്തര കാലുഷ്യങ്ങൾ സൃഷ്ടിക്കപ്പെടുകയാണെന്നു മനസ്സിലാക്കുന്നത്. ഇതേ തന്ത്രംതന്നെ ഇന്ത്യ പാകിസ്ഥാനിലും പ്രയോഗിക്കാറുണ്ട്. ഹസ്രത്ത്ബാൽ പള്ളിയിലെ വിശുദ്ധ മുടിയോ ശാന്തതയുടെ പ്രാർത്ഥനയോ ആയിരുന്നില്ല കടന്നുകയററക്കാരുടെ ലക്ഷ്യം. മറിച്ച് ഇന്ത്യ കരുതുംപോലെ കാശ്മീരിനെ അതിരിനുള്ളിൽ സൂക്ഷിക്കാം എന്നു കരുതണ്ടെന്നുള്ള മുന്നറിയിപ്പായിരുന്നു.

ആയുധബലത്തിലൂടെ ഹസ്രത്ത്ബാൽ പള്ളിയിൽ കടന്നുകയറി തീവ്രവാദികളെ പരാജയപ്പെടുത്താൻ ഇന്ത്യൻസേന ശ്രമിച്ചില്ല. അതിനു കാരണം ഗവൺമെൻറിൻെറ സംയമനശീലം ഉദാഹരിക്കുകയായിരുന്നു. തൊട്ടടുത്തു വന്നിരുന്ന ഇലക്ഷൻ മുന്നിൽ കാണാൻ നേതൃത്വത്തിനു കഴിഞ്ഞു എന്നർത്ഥം. എങ്ങനെയായാലും ദേവാലയങ്ങളെ കുടിപ്പകയുടെയും ആയുധപ്പുരയുടെയും കേന്ദ്രമാക്കുന്നത് നാം ചെറുക്കേണ്ടതുതന്നെയാണ്.

## നവംബർ വിധിയുടെ പ്രതീക്ഷ

1993 നവംബർ ഇന്ത്യൻ രാഷ്ട്രീയത്തിലെ കണക്കുകൂട്ടലുകൾ തെററിച്ച മാസമാണ്. ഇലക്ഷൻ പ്രവാചകർപോലും പ്രതീക്ഷിക്കാത്ത രീതിയിലാണ് ജനങ്ങൾ രാഷ്ട്രീയത്തിൽ ന്യായാന്യായങ്ങൾ കണ്ടെത്തിയത്. ശുഭകരമാണെന്നു പറയാനാവില്ലെങ്കിലും പ്രതീക്ഷ അററുപോകാത്ത നിലയാണ് ഉത്തർപ്രദേശ്, മധ്യപ്രദേശ്, ഡെൽഹി, മിസോറാം, ഹിമാചൽ പ്രദേശ് എന്നിവിടങ്ങളിലെ തിരഞ്ഞെടുപ്പു ഫലം നാം കണ്ടത്.

ബി.ജെ.പി തങ്ങൾ കഴിഞ്ഞ കുറെ വർഷങ്ങളായി പ്രയോഗിച്ചു വന്ന വൈകാരികതയുടെ ഫലം തേടുകയായിരുന്നു ഈ ഇലക്ഷനിൽ. പക്ഷേ, ജനങ്ങളുടെ ഹൃദയപിന്തുണ അവർക്കു നഷ്ടപ്പെടുകയാണെന്നതിൻെറ ദൃഷ്ടാന്തമാണ് നാം ഉത്തർപ്രദേശിൽ കണ്ടത്. 1992 ഡിസംബർ 6-ന് ഇന്ത്യാചരിത്രത്തിന് രണ്ടാംഭാഗം എഴുതേണ്ട ദിനമായിരുന്നു. അന്ന് നാം ഇത്രനാൾ കാത്തുപോന്ന മതേതരത്വയ്ക്കുമേൽ ഹൈന്ദവ ഫാസിസ്ററുകൾ നടത്തിയ കടന്നാക്രമണം തെല്ലൊന്നുമല്ല നമ്മെ ബാധിച്ചിരിക്കുന്നത്. കാരണം പ്രത്യക്ഷത്തിൽ നമുക്കു ബാധിക്കുന്നില്ലെന്നു തോന്നാമെങ്കിലും ദൃഢമായ വൈരം നമ്മോടു ഇസ്ലാം ജനവിഭാഗത്തിനു സൃഷ്ടിക്കാൻ അതു കാരണമായി. ഇനി ഒരു അയോദ്ധ്യകൂടി ആവർത്തിച്ചാൽ ഞങ്ങളുടെ സ്ഥിതി എന്താവുമെന്നുകൂടി അറിയില്ലെന്ന് എഴുതുന്ന



ഗൾഫ് സുഹൃത്തിൻെറ മനസ്സ് നമുക്കു മനസ്സിലാവില്ല. ഇങ്ങനെ പല രീതിയിൽ ഇതുപോലെയുള്ള വർഗ്ഗീയ ശ്രമങ്ങൾ, നാം, ഇന്ത്യാക്കാരെ ബാധിക്കുന്നുണ്ട്. ഈ രീതിയിൽ നോക്കുമ്പോൾ അയോദ്ധ്യ നില്ക്കുന്ന ഉത്തർപ്രദേശിൽത്തന്നെ ബി.ജെ.പിയെ പരാജയപ്പെടുത്തിയതു വഴി ജനങ്ങൾ ചരിത്രപരമായ ഒരു ദൗത്യംതന്നെയാണ് നിറവേററിയിരിക്കുന്നത്. സമാജ് വാദി—ബഹുജൻ സമാജ്‌വാദി സഖ്യം നേടിയ വിജയം അതിൻെറ ലക്ഷ്യങ്ങൾ സാക്ഷാത്കരിച്ചാൽ അത് ചരിത്രത്തിൽ അവിസ്മരണീയമാകുന്ന ഒന്നായിരിക്കും.

മദ്ധ്യപ്രദേശിൽ കോൺഗ്രസ് വിജയിച്ചു. ഇവിടെ അർജ്ജുൻസിംഗിൻെറ നിലപാടിൻെറ വിജയമാണുണ്ടായത്. കോൺഗ്രസ്സിൻെറ നയപരിപാടികൾ ജനങ്ങൾ സ്വീകരിച്ചു എന്നതിൻെറ പിന്തുണയല്ല. സിംഗ് എടുത്ത

ബി.ജെ.പി വിരുദ്ധ നിലപാട് ഇവിടെ ജനങ്ങൾക്ക കോൺഗ്രസ്സിനൊപ്പം നില്ക്കാൻ കാരണമായി. ബി.ജെ.പി നടത്തുന്ന ഹൈന്ദവതയ്ക്കു പിന്നിൽ ജനങ്ങൾ കുറയുന്നു എന്നതുതന്നെയാണ് മധ്യപ്രദേശ് നല്കുന്ന പാഠവും. ഡെൽഹിയിൽ ബി.ജെ.പിയുടെ വിജയത്തിനു സഹായകമായത് അവിടെ നീതി ലഭിക്കാതെ ജീവിക്കേണ്ടി വരുന്ന സിഖ് വിഭാഗത്തിൻെറയും ഇടത്തരക്കാരുടെയും പിന്തുണയാണ്. ഇവിടെ ഇടത്തരക്കാർ ബി.ജെ.പിക്കൊപ്പം നില്ക്കുന്നത് അധികാര ജാടകളും കുടിലതകളും കണ്ടു മനസ്സു മടുത്താണ്. മൂന്നാമതൊരു മുന്നണി ശക്തിയോടെ ജനങ്ങളിലെത്താത്തതുവഴി കോൺഗ്രസ് വിരുദ്ധ വോട്ടുകൾ ബി.ജെ.പിക്കു നേടാനായി. അതു മാത്രമാണ് അവരുടെ വിജയഹേതു. രാജസ്ഥാനിലെയും ഹിമാചൽപ്രദേശിലെയും മിസ്സോറാമിലെയും തിരഞ്ഞെടുപ്പു ഫലങ്ങൾ വിലയിരുത്തുമ്പോഴും കോൺഗ്രസ്സിലും ബി.ജെ.പിയിലും ജനങ്ങൾക്ക് നഷ്ടമാകുന്ന വിശ്വാസത്തിൻെറ സാക്ഷിപത്രം നമുക്കു കാണാനാകും.

നവംബർ നല്കുന്ന പാഠം ദേശീയ രാഷ്ട്രീയ കക്ഷികൾ ജനവിഭാഗങ്ങളിൽ നിന്നും വിശ്വാസ്യതയററ് പിന്തള്ളപ്പെടുന്നു എന്നതാണ്. എന്നാൽ ജനതാദളിന് തങ്ങൾ ഉയർത്തിപ്പിടിച്ച നയപരിപാടികൾക്കു പിന്നിൽ ശക്തിപ്രാപിക്കാനും കഴിയുന്നില്ല. ഇടതുപക്ഷങ്ങളാകട്ടെ, എത്തേണ്ടിടത്ത് എത്താൻ ക്രിയാത്മകതയോടെ മുന്നോട്ടു പോകുന്നുമില്ല. ഈ സന്ദിഗ്ദ്ധതയിലും ഉത്തർപ്രദേശത്തെ ഫലം നമ്മെ രാഷ്ട്രീയമായി പ്രതീക്ഷയുള്ളവരാക്കാൻ പ്രേരിപ്പിക്കുന്നു.

## കാളക്കൂററൻെറ ലാഭജാലം



കഴിഞ്ഞ പന്ത്രണ്ടു മാസങ്ങൾക്കിടെ ഇന്ത്യയിൽ ഏററവുമധികം മാധ്യമ ശ്രദ്ധ പിടിച്ചുപററിയത് ഹർഷദ് മേത്തയാണ്. ഓഹരിക്കമ്പോളത്തിലെ കാളക്കൂററൻ എന്ന വിശേഷണമുള്ള മേത്തതികഞ്ഞ പരാജയത്തിൽനിന്നും കോടികളുടെ സമ്പത്തിലേക്കുയർന്നതിനു പിന്നിൽ വളരെപ്പേരുടെ ബലിയുണ്ട്. സ്വന്തം ജന്മംകൊണ്ടു നേടിയതെല്ലാം കൂടുതൽ നേട്ടത്തിനായി ഓഹരിക്കമ്പോളത്തിലേക്ക് അയച്ചവരുടെ ബലി.

ഷെയർ മാർക്കററിലൂടെ ഹർഷദ് മേത്ത കോടികളുടെ അധിപനായി. ഇതിന് നേർവഴിയായിരുന്നില്ല അയാൾ പ്രയോഗിച്ചത്. അധികാരസ്ഥാനങ്ങളെ പൊന്നും പണവും കാട്ടി സ്വന്തം ചൊല്ലിൽ നിർത്തി നമ്മുടെ ബാങ്കിംഗ് സമ്പ്രദായത്തെയാകെ കബളിപ്പിക്കാൻ ഹർഷദ് മേത്തയ്ക്കു കഴിഞ്ഞു. 5500 കോടി രൂപയുടെ അഴിമതി നടന്നതായാണ് നാം ആദ്യം അറിഞ്ഞത്. പക്ഷേ, ഓരോ വാർത്തകളും പുറത്തു വരാൻ തുടങ്ങിയതോടെ നാം അമ്പരക്കുകയായിരുന്നു.

നമ്മുടെ ബാങ്കിംഗ് സമ്പ്രദായങ്ങൾക്കുമേൽ ജനങ്ങൾക്കുള്ള വിശ്വാസ്യത അപ്പാടെ തകരുന്നതായിരുന്നു ഓഹരിത്തട്ടിപ്പ്. കാരണം ഒരു ഉറപ്പും നല്കാതെ ഇല്ലാത്ത ഒരിടപാടിൽ ബോംബെ ദലാൽ സ്ട്രീററിലെ ബ്രോക്കറന്മാർക്ക് കോടികളാണ് നമ്മുടെ ബാങ്കുകൾ നല്കിയത്. ഇതിൽ തിരിച്ചടയ്ക്കാതിരുന്ന തുകയാണ് നാം ആദ്യം കേട്ട 5500 കോടി. ബാക്കി രൂപ പല ബ്രോക്കറന്മാർ തിരിച്ചു നല്കിയിരുന്നു. എല്ലാം സ്വസ്ഥതയിലെത്തിയശേഷമാണ് ഗവൺമെൻറ് ഈ കള്ളക്കളി കണ്ടുപിടിച്ചതും അന്വേഷണമാരംഭിച്ചതുമെന്നർത്ഥം.

ബാങ്കുകളിൽനിന്നും സ്വകാര്യ വ്യക്തികൾ എടുത്ത തുകയുടെ കണക്ക് നോക്കുക; 1285549 കോടി രൂപ. പതിനഞ്ചുമാസത്തിനിടയിലുള്ള തുകയാണ് ഇതെന്നോർക്കുക. ഇതിലുമെത്രയോ കോടിയാവും അതിനും മുന്നേ നല്കിയിട്ടുണ്ടാവുക. മേല്പറഞ്ഞ തുകയുടെ വലുപ്പം മനസ്സിലാക്കുന്നതിന് മറെറാരു കണക്കു നോക്കുക. ഇന്ത്യയുടെ പ്രതിവർഷ ബഡ്ജററിൻെറ 13 ഇരട്ടിയാണ് ഈ തിരിമറിയിൽ ക്രയവിക്രയം നടന്നത്. തിരിമറിയിൽ പ്രധാന റോൾ വഹിച്ചത് സ്ററാൻഡേർഡ് ചാർട്ടേഡ് ബാങ്കാണ്. സിററി ബാങ്ക്, ഗ്രീൻലേസ് ബാങ്ക് എന്നിവയും പ്രധാന റോൾതന്നെ വഹിച്ചു. ഇതിനെല്ലാം പിന്നിൽ വിദേശബാങ്കുകളുടെ ഇടപെടലായിരുന്നു പ്രധാനമായും ഉണ്ടായിരുന്നത്.

ഓഹരി കുംഭകോണം അന്വേഷിച്ച സംയുക്ത പാർലമെൻററി കമ്മിററി സമിതി ഒ.ഐ.ഡി.ബി ചെയർമാനായിരുന്ന കേന്ദ്രമന്ത്രി ബി. ശങ്കരാനന്ദിനെ കുററപ്പെടുത്തുകയും, കുംഭകോണം യഥാസമയം കണ്ടെത്താതിരുന്നതിൻെറ ഉത്തരവാദിത്വം ധനമന്ത്രി ഡോ. മൻമോഹൻസിംഗിനാണെന്ന് ചൂണ്ടിക്കാട്ടുകയും ചെയ്തു, ഡിസംബർ 21-ന്. ജെ.പി.സി റിപ്പോർട്ടു പ്രകാരം ധനമന്ത്രാലയവും റിസർവ്വ ബാങ്കും വീഴ്ച വരുത്തിയതായും, ഈ തിരിമറിയിൽ വിദേശ ബാങ്കുകൾ പ്രധാന പങ്കു വഹിച്ചതായും, രമേശ്വർ താക്കൂർ, വെങ്കിട്ടരമണൻ എന്നിവർ കുററക്കാരുമാണെന്നു പറയുന്നു. സി.ബി.ഐ എൻഫോഴ്സ്മെൻറ് ഡയറക്ടറേറ്റ്, ആദായ നികുതി വകുപ്പ് എന്നീ ഏജൻസികളെയും ജെ.പി.സി കടുത്ത ഭാഷയിൽ വിമർശിക്കുന്നു. ഇതിൽ നിന്നെല്ലാം നാം അറിയുന്നത് കോടികളുടെ തട്ടിപ്പു നടന്നിട്ടും നമ്മുടെ ഗവൺമെൻറിന് അത് കണ്ടെത്തുന്നതിനോ ഇതുവരെയും പക്ഷപാതിത്വരഹിതമായ നടപടി എടുക്കുന്നതിനോ കഴിഞ്ഞിട്ടില്ലെന്നതാണ്.

ടൈംസ് ഒഫ് ഇന്ത്യ സ്റ്റേറ്റ് ബാങ്ക് ഒഫ് ഇന്ത്യയിൽ നടന്ന 622 കോടിയുടെ തിരിമറി ആദ്യമായി റിപ്പോർട്ടു ചെയ്തതോടെയാണ് കഥ തുടങ്ങുന്നത്. ഇതിനു പിന്നിൽ പ്രവർത്തിച്ച കരങ്ങൾക്ക് വിറകൊള്ളാൻ തുടങ്ങിയതും ഇതോടെയാണ്. ഇങ്ങനെ തികച്ചും അവിശ്വാസ്യവും കർമ്മനൈപുണ്യമററതുമായ ഒരു ചിത്രമാണ് ഗവൺമെൻറും രഹസ്യാന്വേഷണ വിഭാഗങ്ങളും നമ്മുടെ മുന്നിൽ കാഴ്ചവയ്ക്കുന്നത്. ഒരുകോടിയുടെ കഥയും അനേക കോടികളുടെ കഥയും നമ്മെ അധികാരത്തോട് സന്ദേഹികളാക്കാൻ പഠിപ്പിക്കുകയായിരുന്നു.

## ഹീറോ കപ്പ്

കല്ക്കട്ടയിലെ ഈഡൻ ഗാർഡൻസിൽ ഇന്ത്യൻ ക്രിക്കററ് തേജോപൂർണ്ണമായ ഒരു തിരിച്ചുവരവു നടത്തുകയായിരുന്നു. ഇന്ത്യൻ ക്രിക്കററ് പ്രേമികൾക്ക് ഏററവും ആനന്ദം തോന്നിയ ദിവസമായിരുന്നു അത്. സെമി ഫൈനലിലെ ഇന്ത്യയുടെ പ്രകടനംതന്നെ ഫൈനലിൽ വിജയപ്രതീക്ഷ നല്കുന്നതായിരുന്നു. സെമിയിൽ ഇന്ത്യ സൗത്ത് ആഫ്രിക്കയെ തോല്പിച്ചു. വെസ്ററിൻഡീസ് ശ്രീലങ്കയെ തോല്പിച്ചതോടെ ഫൈനൽ മത്സരത്തിലെ കരുത്തരുടെ പ്രകടനത്തിലായിരുന്നു ക്രിക്കററ് ലോകത്തിൻെറ ശ്രദ്ധയാകെയും.

ഫൈനൽ മാച്ചിൽ ഇന്ത്യ വെസ്ററിൻഡീസിനെ പരാജയപ്പെടുത്തിയതോടെ ഒരു വർഷത്തെ ഏററവും മികച്ച പ്രകടനം കാഴ്ചവയ്ക്കുകയായിരുന്നു ഇന്ത്യൻ താരങ്ങൾ. ബൗളിങ്ങിലോ ബാററിംഗിലോ ഫീൽഡിംഗിലോ ഒന്നിൽ വരുന്ന പിഴവുകൊണ്ടാണ് ഇന്ത്യൻ ടീം പലപ്പോഴും പരാജയപ്പെടുക. എന്നാൽ 1993-ലെ ഹീറോ കപ്പിൽ എല്ലാം സാത്മ്യപ്പെടുത്താൻ ഇന്ത്യൻ ടീമിനായി. ഹീറോ കപ്പിൽ മാൻ ഒഫ് ദ മാച്ചായി അനിൽ കുംബ്ളയെയും മാൻ ഒഫ് ദ സീരീസായി അസ്ഹറുദ്ദീനെയും തിരഞ്ഞെടുത്തു.

## ജെ.ആർ.ഡി. ടാററ

നവംബർ 29-ന് ഇന്ത്യൻ വ്യവസായ ശൃംഖലയുടെ പ്രമുഖൻ ജെ.ആർ.ഡി. ടാററ അന്തരിച്ചു. എൺപത്തിനാലാം വയസ്സിൽ രോഗകാലത്തിൻെറ വിശ്രമത്തിനിടയിലാണ് പാരീസിൽവച്ച് അദ്ദേഹം അന്തരിച്ചത്.

1904-ൽ ആർ.ഡി. ടാററയുടെയും ഫ്രഞ്ചു വനിത ഡ്യൂണിൻെറയും രണ്ടാമത്തെ മകനായാണ് ടാററ ജനിച്ചത്.

ഇന്ത്യൻ വ്യവസായശൃംഖലയുടെ അധിപസ്ഥാനം അലങ്കരിക്കുന്ന ടാററാകുടുംബത്തിലെ പ്രമുഖ അംഗമായിരുന്നു ജെ.ആർ.ഡി. ടാററ. ഇന്ത്യൻ അധികാരപഥങ്ങളിലുള്ള ടാററയുടെ സ്വാധീനം നിസ്തുലമായിരുന്നു.

ജെ.ആർ.ഡി. ടാററയ്ക്കു മക്കളില്ല. കുടുംബത്തിലെ മററ് അംഗങ്ങളാണ് കോടികളുടെ ആസ്തിയുള്ള വ്യവസായ ശൃംഖലയുടെ ഉടമകൾ.



ടാററയുടെ പാരീസിലെ ശവകുടീരം

# കാലമാം പ്രവാഹത്തിലേക്ക് ഒരു ഇതൾ കൂടി

കേരളത്തിൻെറ നാലതിരിനുമകത്ത് ഏററവുമധികം ചർച്ച ചെയ്യപ്പെട്ട ഒരു ലോക്സഭാ മണ്ഡലമുണ്ട്-ഒററപ്പാലം. ഈ മണ്ഡലമാണ് ഒരുകാലത്ത് കെ.ആർ. നാരായണൻെറ വ്യക്തിപ്രഭാവം സൗമ്യതയോടെ അംഗീകരിച്ചത്. പിന്നെ ഉപരാഷ്ട്രപതിയായി കെ.ആർ. നാരായണൻ പോയതോടെ ഒററപ്പാലം മണ്ഡലത്തിന് ലോക്സഭാംഗമില്ലാതെയായി. നാരായണൻ ഉപരാഷ്ട്രപതിയാകുന്നതു തടയുന്നതിന് കരുണാകരനും മററും ശ്രമിച്ചെങ്കിലും സർവ കക്ഷികളുടെയും പിൻതുണയുണ്ടായിരുന്നതുകൊണ്ട് അദ്ദേഹം കേരളത്തിനൊന്നാകെ അഭിമാനമായ സ്ഥാനത്തെത്തി. കെ.ആർ.നാരായണൻ ഉപരാഷ്ട്രപതിയായതോടെ ഒററപ്പാലത്ത് മറെറാരു തിരഞ്ഞെടുപ്പ് തുടക്കമായി.

കോൺഗ്രസ്സിൻെറ സ്ഥാനാർത്ഥിയായി കെ.കെ.ബാലകൃഷ്ണനും, ഇടതുപക്ഷ സ്ഥാനാർത്ഥിയായി സി.പി.ഐ (എം) ലെ ശിവരാമനും രംഗത്തെത്തിയതോടെ മണ്ഡലം വീണ്ടും ഒരിക്കൽക്കൂടി സജീവമായി. 1993 മേയിൽ നടക്കേണ്ടതായിരുന്നു ഇലക്ഷൻ. പക്ഷേ കരുണാകരൻെറ തന്ത്രങ്ങളിൽ ജനാധിപത്യ സംവിധാനങ്ങൾ പോലും തിരസ്കൃതമാകുമെന്നത് സർവ്വസമ്മതമായ ചൊല്ലാണ്. കേരളത്തിലെ കോൺഗ്രസ് ഭരണത്തിൽ അഴിമതിയും, സംഘടനയ്ക്കുള്ളിലെ ഗ്രൂപ്പ് മത്സരങ്ങളും ചേർന്ന് കലുഷമായ മാസമായിരുന്നു മേയ്. അതുകൊണ്ടുതന്നെ തിരഞ്ഞെടുപ്പ് മാററുന്നതിനു വേണ്ട ഒരുക്കങ്ങൾ വളരെ മുൻപുതന്നെ കരുണാകരൻ നീക്കി.- തിരഞ്ഞെടുപ്പ് സെപ്ററംബറിലേക്ക് നീട്ടിവച്ചു. ലക്ഷങ്ങൾ മുടക്കി തിരഞ്ഞെടുപ്പ് രംഗത്തിറങ്ങിയ രാഷ്ട്രീയ കക്ഷികൾ വീണ്ടും അരങ്ങിനു പിന്നിലേക്ക് ഉൾവലിഞ്ഞു.

സെപ്ററംബർ രംഗം വീണ്ടും സജീവമായതോടെ കെ.കെ. ബാലകൃഷ്ണനും ശിവരാമനും ജനങ്ങൾക്കിടയിൽ വോട്ടു തേടിയെത്തി. ഭരണത്തിൻെറ എല്ലാ ആനുകൂല്യങ്ങളും ബാലകൃഷ്ണനു തുണയായെത്തി. അറുതിയിൽ ബാലകൃഷ്ണൻ ഒരുലക്ഷത്തി മുപ്പത്തിരണ്ടായിരം വോട്ടിന് ശിവരാമനോട് തോററു. ഇത് മാർക്സിസ്ററ് നേതൃത്വം പോലും കരുതാത്ത വിജയമായിരുന്നു. കഴിഞ്ഞ വർഷങ്ങളിലെ കോൺഗ്രസ് ഭരണത്തോട് കേരളത്തിലെ ജനങ്ങളുടെയൊന്നാകെ വികാരമാണ് ഒററപ്പാലത്ത് പ്രകടമായത്. പ്രതിപക്ഷത്തിൻെറ ക്രിയാത്മകതയ്ക്കപ്പുറം ഭരണപക്ഷത്തിൻെറ വൈകല്യങ്ങളായിരുന്നു ഈ തിരഞ്ഞെടുപ്പിലൂടെ തിരിച്ചറിയാനായത്. ഭരണത്തിൻെറ ദാർഢ്യംകലർന്ന ധാരണകളെ ജനങ്ങൾ തിരസ്കരിച്ചതാണ് നമുക്ക് ഒററപ്പാലത്ത് കാണാനായത്.

പാലക്കാട് ജില്ലയിലെ കുഴൽമന്ദം, പട്ടാമ്പി, ഒററപ്പാലം, തൃത്താല, തൃശൂർ ജില്ലയിലെ ചേലക്കര, വടക്കാഞ്ചേരി, കുന്നംകുളം എന്നീ നിയമസഭകളിലെ ജനങ്ങൾ തങ്ങളുടെ ദൗത്യം സത്യസന്ധമായി നിറവേററുകയായിരുന്നു ഈ വിധിയെഴുത്തിലൂടെ ചെയ്തത്. കേരളത്തെ സംബന്ധിച്ച് പോയ വർഷം ഏററവും അവിസ്മരണീയ സംഭവമായിരുന്നു ഒററപ്പാലം വിധി.

## പിളരുകയും വളരുകയും

കേരള രാഷ്ട്രീയത്തിൽ എന്നും അധികാര ലക്ഷ്യത്തോടെ നിലനില്ക്കുന്ന ചില കക്ഷികളുണ്ട്. അവർക്ക് അധികാരത്തിൻെറ സുഖശീതളിമയും മാധ്യമശ്രദ്ധയും മാത്രമാണ് പ്രശ്നം. അവരതിന് മലയോര ലേബലുകൾ ഉപയോഗിക്കുകയും, തൊഴിലാളി സ്നേഹം പ്രസംഗിക്കുകയും ചെയ്യുക സാധാരണമാണ്. സമീപകാലത്ത് കേരള കോൺഗ്രസ് മാണിപക്ഷത്ത് അകപ്പോരു തുടങ്ങിയതിന് പ്രത്യേകിച്ച് രാഷ്ട്രീയ പ്രശ്നങ്ങളായിരുന്നില്ല കാരണം. മറിച്ച് അധികാരമായിരുന്നു. അങ്ങനെ അവർക്കിടയിൽ രണ്ടു ചേരികളുണ്ടായി. മാണിയും ജേക്കബും. അവർ തമ്മിൽ പരസ്പരം അഴിമതിയാരോപണങ്ങളും, വെല്ലുവിളികളുമുയർത്തുന്നു. പരസ്പരം പുറത്താക്കൽ നടത്തുന്നു.

ഭരണത്തെ തെല്ലും ബാധിക്കില്ല തങ്ങളുടെ പിളർപ്പെന്ന് മാണിയും ജേക്കബും പ്രസ്താവിക്കുന്നു. എങ്കിലും ദിനംതോറും ഇങ്ങനെയുള്ള പ്രശ്നങ്ങൾ ഈ ഭരണത്തിലുള്ള ജനങ്ങളുടെ വിശ്വാസം നിരന്തരം നഷ്ടപ്പെടുകയാണ്. രാഷ്ട്രീയ ഭൂപടത്തിൽ നിന്നും വിളിപ്പാടകലെ നിർത്തേണ്ട കക്ഷികളെ തിരിച്ചറിയുകയാണ് ജനങ്ങൾ ചെയ്യേണ്ട കടമ.

## എ.കെ. ആൻറണി

കോന്ദ്രമന്ത്രിയാകുക ഇന്നത്ര പാരമ്പര്യമാവശ്യപ്പെടുന്ന പദവിയല്ലാതായിട്ടുണ്ട്. കാരണം ഏതെങ്കിലുമൊക്കെ അഡ്ജസ്ററ്മെൻറുകളുടെ ഫലമായിട്ടാണ് ഇന്ന് കേന്ദ്ര മന്ത്രിസഭകളിലും സംസ്ഥാന മന്ത്രിസഭകളിലും പലരും സ്ഥാനം നേടുന്നത്. ഇങ്ങനെയുള്ളവർ സ്വന്തമായി ഒരു ഐഡൻറിററി രൂപപ്പെടുത്താനാവാതെ വർഷം തികച്ച് സ്വന്തം ലായത്തിലേക്ക് പോകുകയാണ് പതിവ്. അതിനിടെ അവർ ഭാര്യയ്ക്കോ ബന്ധുക്കൾക്കോ ഒരു സ്ഥാനം നേടിക്കൊടുക്കാനും ശ്രമിക്കും. പക്ഷേ സംശുദ്ധമായ രാഷ്ട്രീയ പാരമ്പര്യത്തിലൂടെ കേന്ദ്രമന്ത്രിയായ ഒരാൾ ഇന്ന് കേരളത്തിനഭിമാനമായി നിലനില്ക്കുന്നു: എ.കെ. ആൻറണി. തൻെറ ആദർശം വിററുമുടിച്ചു എന്നു പ്രതിയോഗികൾ പഴിചാരുമ്പോഴും ആ മനുഷ്യൻ സ്ഥിതപ്രജ്ഞനായി തൻെറ ദൗത്യം നിറവേററുന്നു. ഇങ്ങനെയൊരു കോംപ്രമൈസിലെത്താതെ മുന്നോട്ടുപോയാൽ കോൺഗ്രസ് എന്ന സംഘടന തന്നെ സംസ്ഥാനത്ത് ഇല്ലാതെയാകുമെന്ന സന്ദേഹമാകണം എ.കെ. ആൻറണിയെ അധികാരത്തിലേക്കു പോകാൻ പ്രേരിപ്പിച്ചത്.

മററൊരാൾ തന്നെക്കാൾ ഉയരുന്നത് സഹിക്കാനാവാത്ത ചില ശാപജന്മങ്ങളുണ്ട് നമുക്കിടയിൽ. അത്തരക്കാർ കേരള രാഷ്ട്രീയത്തിൽ കുറവല്ല. അങ്ങനെയുള്ള ഒരു നേതൃത്വത്തെ നിഷ്പ്രഭമാക്കിക്കൊണ്ടാണ് എ.കെ. ആൻറണി കേന്ദ്രമന്ത്രിപദത്തിലേക്കുയർന്നത്.

വി.എം. സുധീരനെപ്പോലെയുള്ളവർ ഇന്നും കോൺഗ്രസ് സംഘടനയ്ക്കുള്ളിലെ തിരുത്തൽവാദികളായി തുടരുന്നു. ആൻറണിയെ അന്ധമായി പിൻതുടർന്നവർ കരുണാകരപക്ഷത്തിൻെറ ധൃതരാഷ്ട്ര സ്പർശത്തിൽ അമരുന്നു. അങ്ങനെ കോൺഗ്രസ് സംഘടനയ്ക്കുള്ളിൽ കരുണാകരനും അതുവഴി കെ.മുരളീധരനും ഏകാധിപതികളായി അവരോധിക്കപ്പെടുന്ന കാഴ്ചയാണ് നമുക്കു മുന്നിലുള്ളത്.

## മൺമറയുന്ന തിരുത്തൽവാദികൾ

കാറപകടത്തിൽപ്പെട്ട മുഖ്യമന്ത്രി കരുണാകരൻെറ ആയുസ്സിനെക്കുറിച്ചുള്ള സന്ദേഹം നിറഞ്ഞുനില്ക്കെയാണ് തിരുത്തൽവാദികൾ എന്ന ട്രേഡ് മാർക്കോടെ ഒരു പുതിയ വിഭാഗം രാഷ്ട്രീയരംഗപ്രവേശനം നടത്തിയത്. മുഖ്യമന്ത്രിയുടെ പുത്രൻ കെ. മുരളീധരൻെറ തൻപോരിമ കണ്ട് സഹികെട്ട ഒരു പററം യുവ കോൺഗ്രസ് പ്രവർത്തകർ സംഘടനയ്ക്കുള്ളിൽത്തന്നെ രൂപം നല്കിയ ഗ്രൂപ്പാണ് തിരുത്തൽവാദികൾ. ജി.കാർത്തികേയൻ, എം.എ.ഷാനവാസ്, രമേശ് ചെന്നിത്തല എന്നീ നക്ഷത്രങ്ങളാണ് തിരുത്തൽവാദത്തിന് നേതൃത്വം നല്കിയത്. ആൻറണിയുമായി കരുണാകരൻ അനുരഞ്ജനമുണ്ടാക്കുകയും, വയലാർ രവിയെ വളരെ മുൻപേ തൻെറ സൗഹൃദ വലയത്തിനുള്ളിൽ അടിമപ്പെടുത്തുകയും ചെയ്തശേഷം, ഒടുവിൽ തനിക്കെതിരെ ഇറങ്ങി പുറപ്പെട്ട നക്ഷത്രക്കുട്ടികളെ രാഷ്ട്രീയ ഭൂപടത്തിൽനിന്നും തിരോഭവിപ്പിക്കുന്നതിനുള്ള ചാണക്യതന്ത്രവുമായി കരുണാകരൻ ഇറങ്ങി. തിരുത്തൽവാദികളുടെ ലക്ഷ്യങ്ങളൊക്കെയും നിഷ്ഫലമാകുന്നത് ഇതോടെ കണ്ടുതുടങ്ങി.

കുറെ മാസങ്ങൾ നമ്മുടെ പത്രമാധ്യമങ്ങളിൽ നിറഞ്ഞുനിന്ന തിരുത്തൽവാദി വാർത്തകൾ കാലാവസ്ഥയ്ക്കടിയിലേക്കു പോയിരിക്കുന്നു. തിരുത്തൽവാദികളെ നിഷ്പ്രഭമാക്കാൻ എന്തൊക്കെ അകനാടകങ്ങളാണ് മുഖ്യമന്ത്രി ചൊല്ലിയാടിയത്. ഒടുക്കം തിരുത്താൻ പോയവർ പക്ഷംമാറി. കൂടെ പോയവർ പെരുവഴിയിലുമായി.

## വൈദ്യശാസ്ത്രത്തിൻെറ വരപ്രസാദം

നവംബർ 20. ഹീമോഫീലിയ കോൺഫ്രൻസിൽ പങ്കെടുത്തശേഷം ആതുരശുശ്രൂഷാരംഗത്തിൻെറ വരപ്രസാദമായിരുന്ന ഡോ.കെ.എൻ.പൈ എറണാകുളത്തെ മരുമകളുടെ വീട്ടിലെത്തുന്നു. പൊടുന്നനെ ഹൃദ്രോഗബാധയെത്തുടർന്ന് രാത്രി 9 മണിക്ക് ഡോ.പൈയെ ആശുപത്രിയിലേക്കു കൊണ്ടുപോകുംവഴി അദ്ദേഹം മൃതിപ്പെട്ടു. പകുതി വഴിയിൽ വച്ച് വാഹനത്തിലുണ്ടായിരുന്ന പ്രിയപ്പെട്ടവരോട് പൈ പറഞ്ഞു, "ഇതെൻെറ അവസാന യാത്രയാണ്. എല്ലാവരേയും വിളിക്കൂ." മരണം മുൻകാണാനാവുന്ന ദൈവസ്പന്ദനമായിരുന്നു ഡോ.പൈയിൽ പ്രവർത്തിച്ചിരുന്നതെന്നു പറഞ്ഞാൽ തെററാവില്ല.

എന്നും വിധി ഈ ആതുര ശുശ്രൂഷകനെതിരായിരുന്നു. ഹീമോഫീലിയ രോഗംമൂലമായിരുന്നു അദ്ദേഹത്തിൻെറ പ്രിയപ്പെട്ട പുത്രൻ ഡോ.കൃഷ്ണനന്ദപൈ നാലുവർഷം മുൻപ് മരിച്ചത്. അതിനും ആറു വർഷം മുൻപ് പൈയുടെ ഭാര്യ ശ്രീമതി ജയന്തി മരിച്ചു. എങ്കിലും പ്രവർത്തനനിരതമായിരുന്നു അദ്ദേഹത്തിൻെറ ദിനങ്ങൾ. വൈദ്യശാസ്ത്രോപകരണങ്ങളെക്കാൾ കൃതൃതയോടെ അദ്ദേഹം കൈവിരൽതൊട്ട് രോഗനിർണ്ണയം നടത്തുമായിരുന്നു. ആസന്ന നിലയിലെത്തുന്ന ഒരാൾക്ക് ഡോ.പൈയുടെ സാന്നിദ്ധ്യം ദൈവസാന്നിദ്ധ്യംപോലെയായിരുന്നു. സ്നേഹവും സാന്ത്വനവും നിറഞ്ഞ അദ്ദേഹത്തിൻെറ ചികിത്സാരീതിയെക്കുറിച്ച് ആദരവോടെ മാത്രമേ സഹപ്രവർത്തകരും ശിഷ്യന്മാരും പറഞ്ഞിരുന്നുള്ളു. ഡോ.പൈയുടെ കൃത്യനിഷ്ഠതയും കഠിനാധ്വാനവും അവിസ്മരണീയമാണെന്ന് സഹപ്രവർത്തകനും സുഹൃത്തുമായിരുന്നു ഡോ.പി.കെ.ആർ. വാര്യർ ഒരു സ്വകാര്യഭാഷണത്തിനിടെ പറഞ്ഞതോർക്കുന്നു. ഒരുപക്ഷേ നമുക്ക് നഷ്ടംവരുന്ന മാനുഷികതയുടെ തെളിഞ്ഞ ഓർമ്മകളാണ് ഡോ.പൈ നമ്മിൽ അവശേഷിപ്പിക്കുന്നത്. പിന്നിടുന്ന വർഷത്തിൽ കേരളത്തിന് നഷ്ടമായ വൈദ്യശാസ്ത്രരംഗത്തെ മഹാപ്രതിഭയായിരുന്നു ഡോ.പൈ. അദ്ദേഹത്തിന് നാം തികഞ്ഞ വിനയത്തോടെ ആദരാഞ്ജലികൾ അർപ്പിക്കുക.

## രാജൻ വീണ്ടും

രാജൻ സംഭവം ഓർമ്മയിലുള്ളവർ നമുക്കിടയിൽ നന്നേ കുറയും. പക്ഷേ ഇന്നും സ്വന്തം മകനെ കാത്തിരിക്കുന്ന ഒരച്ഛനുമമ്മയും നമുക്കിടയിൽ ജീവിക്കുന്നു. അടിയന്താരാവസ്ഥയുടെ കറുത്ത ദിനങ്ങളിൽ കരുണാകരൻെറ കാക്കിക്കുപ്പായക്കാർ ഹോസ്ററലിൽനിന്നും പിടിച്ചിറക്കിക്കൊണ്ടുപോയ രാജൻ പിന്നെ ലോകം കാണാനിടയായില്ല. എൻജിനീയറിംഗ് വിദ്യാർത്ഥിയായിരുന്ന രാജൻ കുററകരമായതൊന്നും ചെയ്തിരുന്നില്ല. യൗവനത്തിൻെറ നിഷേധം കണക്കെ ഏതോ ഒരു സിനിമാഗാനം പാടിയതാണ് അറസ്ററിനു കാരണമെന്നും, അതല്ല നക്സലൈററ് ഗ്രൂപ്പുമായുള്ള ബന്ധം രാജനുണ്ടായിരുന്നു എന്നും പറഞ്ഞുകേട്ടിട്ടുണ്ട്. രണ്ടായാലും വ്യക്തിപരമായി രാജൻ ഉരുട്ടിക്കൊല്ലാൻ തക്ക കുററമൊന്നുമേ ചെയ്തിരുന്നില്ല. എന്നിട്ടും നമ്മുടെയിടയിൽ ഇന്നും മാന്യതയോടെ ജീവിക്കുന്ന കുറെ പൊലീസുകാരും, ചില ഖദർ നേതൃത്വവുമുണ്ട്. അവർ കാലം കടന്നുപോകെ കൂടുതൽ കൂടുതൽ ദുരന്തങ്ങളിലേക്കു കടന്നുപോകുന്ന കാഴ്ച നാം കാണുന്നു. അടുത്തിടെ രാജൻകേസിലെ ഒരു മുഖ്യപ്രതിയായിരുന്ന സബ് ഇൻസ്പെക്ടർ ആത്മഹത്യ ചെയ്തു. ചെയ്ത തെററിന് സ്വയം പീഢിപ്പിച്ചതാവും ആ പൊലീസുകാരൻ. ഇതിനു മുന്നേ പലരും ജീവിതത്തിൽ കൊടിയ ദുഃഖത്തിൽപ്പെട്ടു. അവരുടെ ബീജത്തിൽ പിറന്നതുകൊണ്ട് പിൻതലമുറ തിരിച്ചറിവററും അകാലവാർദ്ധക്യത്തോടും, അപകടപ്പെട്ടും ഭൂമിയിൽ നിന്നും ഒടുങ്ങുന്നു. ഇതൊക്കെ നമ്മെ കൂടുതൽ വിശ്വാസികളാക്കുന്നു. കാരണം ക്രൂരതയുടെ മനുഷ്യരൂപങ്ങൾ അതേ ജന്മത്തിൽത്തന്നെ

ശേഷം 53ാം പേജിൽ



കെ.സി. ചിത്രഭാനു

സ്ററെല്ലാ ക്രാം റിഷ്

# ഭാരതീയമനസ്സു കണ്ടെത്തിയ ക്രാംറിഷ്

പ്രാചീന ഭാരതീയ ക്ഷേത്രങ്ങളും ശില്പങ്ങളും സന്ദർശിക്കാനും അവയുടെ കലാപരവും ദാർശനികവുമായ പൊരുൾ കണ്ടെത്തുവാനുമായി ഒരു ജീവിതം മുഴുവൻ ഉഴിഞ്ഞുവച്ച കലാവിദുഷിയായ സ്ററെല്ലാക്രാംറിഷ് ഈയിടെ അമേരിക്കയിൽ വച്ച് അന്തരിച്ചു. സാഞ്ചിയിലെയും ഭാരുതിലെയും ശില്പങ്ങളുടെ ഛായാചിത്രപ്രദർശനം കണ്ട്, ആകൃഷ്ടയായി, ഏഴു പതിററാണ്ടുമുമ്പ് അവർ ഇന്ത്യയിലെത്തി. എഴുപത് വർഷത്തോളം നീണ്ടുനിന്ന അവരുടെ ഗവേഷണ സപര്യ പ്രബന്ധങ്ങളും ഗ്രന്ഥങ്ങളും വഴി ഭാരതീയ കലാചരിത്രസാഹിത്യത്തിന് വിലപ്പെട്ട സംഭാവനകൾ നല്കിയിട്ടുണ്ട്. ഹൈൻറിക്സിമ്മർ, ആനന്ദകുമാരസ്വാമി എന്നിവരുടെ ദർശനരീതിക്ക് സമാന്തരമായ ഒരു ദൃശ്യ വിശകലന പദ്ധതി അവർ ആവിഷ്ക്കരിച്ചു. നൂററാണ്ടുകൾക്കു മുമ്പ് ഭാരതത്തിലെ സ്ഥാപതികൾ രൂപംനല്കിയ അനശ്വര രൂപങ്ങളിൽ ഒളിഞ്ഞുകിടന്നിരുന്ന നിഗൂഢ ചേതനയെ അവർ കണ്ടെത്തുകയും ആ അനുഭവ സത്യം സഹൃദയ ലോകത്തിന് പകർന്നു തരികയും ചെയ്തു. ഈ നീണ്ട കാലത്തിനിടയിൽ അവർ ആവിഷ്ക്കരിച്ച സിദ്ധാന്തങ്ങളും വ്യാഖ്യാനങ്ങളും ഭാരത കലാചരിത്ര ചിന്തയുടെ നെടുംതൂണുകളായി നിലകൊള്ളുന്നു.

ആസ്ട്രിയയിലെ മികുലോവിനടുത്തുള്ള മൊറാവിയ എന്ന സ്ഥലത്ത് 1898-ൽ സ്ററെല്ലാ ക്രാംറിഷ് ജനിച്ചു. അച്ഛൻ പ്രകൃതിയുടെ ഉപാസകനായിരുന്നു; അമ്മ ഒരു കലാപ്രേമിയും. സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കുന്നതു വരെയും നൃത്തമഭ്യസിച്ച അവർ പൊതുവേദികളിൽ നൃത്തപരിപാടികൾ അവതരിപ്പിക്കുമായിരുന്നു. നഗരത്തിൽ നടക്കുന്ന കലാപ്രദർശനങ്ങൾ കാണാൻപോകും. മാത്രമല്ല, പ്രദർശനങ്ങളെക്കുറിച്ച് അവർ തമ്മിൽ വിമർശനപരമായ ചർച്ചകൾ നടത്തുകയും ചെയ്യും. കലയിലും കലാനിരൂപണത്തിലും അഭിരുചി വളർത്താൻ ഈ സന്ദർശനങ്ങൾ സഹായിച്ചിരിക്കാം. കലാസാഹിത്യവേദികളിലെ അന്നത്തെ പ്രശസ്തരിൽ പലരും നർത്തകിയായ സ്ററെല്ലയുടെ ആരാധകരായി മാറി.

വിയന്നയിലെ ഒരു ഗ്രന്ഥശാലയിൽ നിന്ന് കിട്ടിയ ഭഗവദ്ഗീതയുടെ ജർമ്മൻ പരിഭാഷ വായിക്കാനിടയായത് ഭാരതീയ ദർശനത്തിലേക്ക് അവരെ ആകൃഷ്ടയാക്കി. ഭാരതീയ തത്വചിന്തയെപ്പററി പഠിക്കാൻ തീരുമാനിച്ച അവർ തിയോസഫിക്കൽ സൊസൈററിയുമായും നരവംശശാസ്ത്ര ഘടനയുമായും ബന്ധപ്പെട്ട് ഈ പഠനത്തിന് ആവശ്യമായ പുസ്തകങ്ങൾ കണ്ടെത്തി. ജർമ്മൻ-ഗ്രീക്ക് സാഹിത്യത്തിലും ദർശനത്തിലും പാണ്ഡിത്യം നേടിയിരുന്ന അവർക്ക്, ഭാരതീയ ദർശനം അറിയുന്തോറും ഗഹനതയേറിവരുന്നതായി അനുഭവപ്പെട്ടത്രേ. പൗരസ്ത്യ സംസ്കാരത്തേയും തത്വചിന്തയേയും വിശിഷ്യ ഭാരതീയ ചിന്തയേയും പററി പഠിക്കാൻ വിയന്ന യൂണിവേഴ്സിററിയിലെ സെമിനാർ ലൈബ്രറിയിൽ വച്ച് അവസരം ലഭിച്ചു. അവിടെ വച്ച് മദ്ധ്യ-പൗരസ്ത്യ കലാചരിത്രത്തിലെ പണ്ഡിതനായ ജോസഫ് സ്ട്രൈഗോവ്സ്കിയുടെ കീഴിൽ ഗവേഷണമാരംഭിച്ചു. പൗരസ്ത്യ സംസ്കാരത്തിൻെറ വേരുകളിലൂടെ പാശ്ചാത്യ കലയെ അറിയാനായിരുന്നു അദ്ദേഹത്തിൻെറ ശ്രമം. സ്ററെല്ലയാകട്ടെ, ഗുരുവിൽനിന്നും വ്യത്യസ്തമായ പാതയിലൂടെയാണ് ഗവേഷണമാരംഭിച്ചത്. വിയന്നയിൽവച്ചും പിന്നീട് കല്ക്കത്തയിൽവച്ചും സംസ്കൃത ഭാഷ പഠിച്ചു. അതിലൂടെ ഭാരതീയ സംസ്കാരത്തിൻെറ മൂലസ്രോതസ്സുകൾ കണ്ടെത്താൻ ശ്രമിച്ചു. വേദങ്ങളും പുരാണങ്ങളും അവർ സശ്രദ്ധം പഠിച്ചു.

ആയിടെ സ്ട്രിഗോവ്സ്കിയുടെ കൈവശം സാഞ്ചി, അജന്ത, ഭാരുത് എന്നിവിടങ്ങളിലെ ബൗദ്ധശില്പങ്ങളുടെ ഛായാചിത്രങ്ങൾ കണ്ടപ്പോൾ അവയുടെ അസാധാരണമായ വ്യക്തിത്വം ശ്രദ്ധയാകർഷിച്ചു. മാത്രമല്ല, ഭാരതത്തിലെ പൂർവ്വകാല ബൗദ്ധശില്പങ്ങളെപ്പറ്റി ഗവേഷണ പ്രബന്ധം തയ്യാറാക്കുന്നതിന് അത് വഴിയൊരുക്കുകയും ചെയ്തു. ഭാരുതിലെയും സാഞ്ചിയിലെയും സ്തൂപശില്പങ്ങളെ ആധാരമാക്കി സമർപ്പിച്ച ഗവേഷണ പ്രബന്ധം 1919-ൽ അവർക്ക് ഡോക്ടറേറ്റ് നേടിക്കൊടുത്തു. ഇതേ വർഷം ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയുടെ ക്ഷണപ്രകാരം ഭാരതീയ കലയെപ്പറ്റി അവർ പ്രഭാഷണം നടത്തി. ചടങ്ങിനു ശേഷം സദസ്സിലേക്കിറങ്ങിച്ചെന്ന സ്റ്റെല്ലാ ക്രാംറിഷിനെ അവിടെ സന്നിഹിതനായിരുന്ന രവീന്ദ്രനാഥ ടാഗോർ അനുമോദിച്ചു. കലാചരിത്രം പഠിപ്പിക്കാൻ സ്റ്റെല്ലാ ക്രാംറിഷിനെ ശാന്തിനികേതനിലേക്ക് അദ്ദേഹം ക്ഷണിച്ചു; അവർ അത് സസന്തോഷം സ്വീകരിക്കുകയും ചെയ്തു. ഉടനെതന്നെ സ്റ്റെല്ല ഇന്ത്യയിലേക്ക് യാത്ര തിരിക്കാൻ ശ്രമിച്ചെങ്കിലും യുദ്ധാനന്തര പരിസ്ഥിതികൾ മൂലം നടന്നില്ല. ഒമ്പതു മാസത്തെ കാത്തിരിപ്പിന് ശേഷം അവർ സമുദ്രമാർഗ്ഗം ബോംബെയിലേക്ക് യാത്ര തിരിച്ചു.

നീണ്ട കടൽയാത്രയ്ക്കുശേഷം ബോംബെയിൽ കരയ്ക്കിറങ്ങിയ സ്റ്റെല്ലാ ക്രാംറിഷ് വിശ്രമിക്കാൻപോലും നില്ക്കാതെ നേരെ എലഫന്റയിലേക്ക് പോയി. എലഫന്റാ ഗുഹാക്ഷേത്രത്തിലെത്തിയ അവർ മഹേശ്വര മൂർത്തിയുടെ ഭീമാകാരശില്പം നിലകൊള്ളുന്ന മാസ്മരാന്തരീക്ഷത്തിൽ അത്ഭുതസ്തബ്ദയായി നിന്നുപോയി!

ബൊംബെയിൽ നിന്നും ശാന്തിനികേതനത്തിലെ ആശ്രമാന്തരീക്ഷത്തിലാണവർ എത്തിച്ചേർന്നത്. ശാന്തിനികേതനത്തിലെ ഗുരുകുലസമ്പ്രദായവും അവിടെ നിറഞ്ഞുനിന്ന ടാഗോറിന്റെ മഹത് സാന്നിദ്ധ്യവും സ്റ്റെല്ലയ്ക്ക് പുതുമ നിറഞ്ഞ ഒരു അനുഭവമായിരുന്നു. രവീന്ദ്രനാഥടാഗോറിന്റെ മരുമകനും ചിത്രകാരനും പണ്ഡിതനുമായ അബനീന്ദ്രനാഥ ടാഗോർ, ഗഗനേന്ദ്രനാഥ ടാഗോർ, അദ്ധ്യാപകനും ചിത്രകാരനുമായ നന്ദലാൽ ബോസ് എന്നിങ്ങനെ നല്ലൊരു സുഹൃത് വൃന്ദത്തിന്റെ സാന്നിദ്ധ്യം സർഗ്ഗ സംവാദങ്ങൾക്ക് അരങ്ങൊരുക്കി.

1923-ൽ സ്റ്റെല്ല ശാന്തിനികേതനം വിട്ട് കൽക്കത്ത യൂണിവേഴ്സിറ്റിയിലെത്തി. കൽക്കത്തയിലെ വിശ്രുതമായ ഇന്ത്യൻ മ്യൂസിയത്തിലെ ദാരുശില്പങ്ങളിലേക്ക് പുതിയൊരു വെളിച്ചം വീശിക്കൊണ്ട്, ഇന്ത്യൻ സൊസൈറ്റി ഫോർ ഓറിയന്റൽ ആർട്ടിൽ അവർ അവതരിപ്പിച്ച പ്രഭാഷണം കേട്ട അന്നത്തെ കൽക്കത്ത യൂണിവേഴ്സിറ്റി വൈസ് ചാൻസലർ ആശുതോഷ് മുഖർജി, യൂണിവേഴ്സിറ്റിയിൽ കലാചരിത്രത്തിന്റെ അദ്ധ്യാപികയായി ക്ഷണിച്ചു. ഒരു വിദേശ വനിതയെ അദ്ധ്യാപികയാക്കി നിയമിച്ചതിൽ എതിർപ്പുകളുണ്ടായിരുന്നെങ്കിലും സ്റ്റെല്ലയുടെ പാണ്ഡിത്യത്തിനോടും കഴിവിനോടും അളവറ്റ മതിപ്പുണ്ടായിരുന്നതുകൊണ്ട് മുഖർജി അതൊന്നും വകവയ്ക്കാതെ സ്റ്റെല്ലയ്ക്ക് വേണ്ടത്ര പ്രോത്സാഹനങ്ങൾ നല്കി. പുരാവസ്തു വിജ്ഞാനീയത്തിന്റെയും ചരിത്ര പഠനങ്ങളുടെയും പശ്ചാത്തലത്തിൽ ഭാരതീയ കലയെക്കുറിച്ച് പഠിക്കാൻ അവർ ശ്രമമാരംഭിച്ചു. കഴിഞ്ഞ ഇരുപത് നൂറ്റാണ്ടുകളിൽ സൃഷ്ടിക്കപ്പെട്ട ശില്പങ്ങളിലും ചിത്രങ്ങളിലും നിറഞ്ഞുകാണുന്ന വിശ്വാസങ്ങളുടെയും ദർശനങ്ങളുടെയും സ്വാധീനം കണക്കിലെടുത്തുകൊണ്ടായിരുന്നു ഈ പഠനം തയാറാക്കിയത്. ആശയങ്ങളുടെ ശില്പവല്ക്കരണത്തിൽ പ്രത്യക്ഷവും പരോക്ഷവുമായ സങ്കീർണ്ണ ഭാവതലങ്ങൾ സൃഷ്ടിക്കുന്നതിലും ഭൗതിക രൂപങ്ങളിൽ ആത്മീയഭാവം ആവിഷ്ക്കരിക്കുന്നതിലും ഭാരതീയ ശില്പികൾ ദീക്ഷിച്ചുപോന്ന രചനാ രീതിയെ അവർ സ്പർശിച്ചു. ശില്പങ്ങളിലും വാസ്തുരൂപങ്ങളുടെ ഘടനയിലും ഒളിഞ്ഞിരിക്കുന്ന പ്രതീകാത്മകമായ അർത്ഥതലങ്ങൾ അവർ കണ്ടെത്തി.

ഭാരതീയ കലയുടെ അടിസ്ഥാന പ്രമാണങ്ങളെക്കുറിച്ചുള്ള അന്വേഷണം സ്റ്റെല്ലാ ക്രാംറിഷിനെ 'ചിത്രസൂത്ര'ത്തിലെത്തിച്ചു. വിഷ്ണുധർമ്മോത്തരത്തിലെ 'ചിത്രസൂത്രം' അവർ ആദ്യമായി തർജ്ജുമ ചെയ്ത് വ്യാഖ്യാനമെഴുതി പ്രസിദ്ധീകരിച്ചു. (പിന്നീട്, ദശാബ്ദങ്ങൾക്കുശേഷം പ്രിയ ബാലഷായും ശിവരാമമൂർത്തിയും ചിത്രസൂത്രത്തിന്റെ തർജ്ജുമയും വ്യാഖ്യാനവും നിർവഹിച്ച് പ്രസിദ്ധീകരിച്ചിട്ടുണ്ട്) ചിത്രസൂത്രത്തിനുശേഷം ഹൈന്ദവ ക്ഷേത്രങ്ങളുടെ വാസ്തുവിദ്യയെപ്പറ്റിയുള്ള ഹയശീഷ പഞ്ചരാത്രത്തിലേക്കാണ് അവരുടെ ശ്രദ്ധ തിരിഞ്ഞത്.

ആയിടെ കൽക്കത്തയിലെത്തിയ ഹംഗറിക്കാരനും ധനശാസ്ത്രജ്ഞനുമായ നെമെയ്നിയുമായി സ്റ്റെല്ല പരിചയപ്പെടാനിടയായി. കൽക്കത്തയിൽ കേന്ദ്രീയ റിസർവ് ബാങ്ക് സ്ഥാപിക്കുന്നതിനെത്തിയതായിരുന്നു നെമെയ്നി. 1929-ൽ സ്റ്റെല്ലാ ക്രാംറിഷും നെമെയ്നിയും തമ്മിൽ വിവാഹിതരായി. നെമെയ്നിയുമായുള്ള വിവാഹത്തിനുശേഷവും സ്റ്റെല്ല അവരുടെ ഗവേഷണം തുടർന്നു. പ്രസിദ്ധ പുരാതത്വജ്ഞനായ ജോൺ മാർഷൽ, ആനന്ദകുമാരസ്വാമി, ടാഗോർ സഹോദരന്മാർ, സ്റ്റെല്ലാ ക്രാംറിഷ് എന്നിവരൊക്കെ ചേർന്ന സുഹൃത്‌വൃന്ദം പതിവായി ഒത്തുകൂടി ചർച്ചകൾ നടത്തുമായിരുന്നു.

1933-ൽ സ്റ്റെല്ലയിൽ മറ്റൊരുത്തരവാദിത്തം കൂടി വന്നുചേർന്നു. അബനീന്ദ്രനാഥ ടാഗൂറിന്റെ നിർദ്ദേശപ്രകാരം ജേണൽ ഓഫ് ഓറിയന്റൽ ആർട്ട് എന്ന പ്രസിദ്ധീകരണത്തിന്റെ പത്രാധിപത്യം ഏറ്റെടുത്തു. സാമ്പത്തിക ഞെരുക്കംമൂലം പ്രസിദ്ധീകരണം നിന്നുപോയ 'രൂപ'ത്തിന്റെ പുനഃപ്രസിദ്ധീകരണമായിരുന്നു അത്. ആദ്യലക്കത്തിൽത്തന്നെ സ്ട്രിയ്ഗോവ്സ്കി, സിമ്മർ എന്നിവർ ജർമ്മൻ ഭാഷയിൽ എഴുതിയ 'ഏഷ്യൻ കലയിൽ ഭാരതത്തിനുള്ള സ്ഥാനം', 'കാലം ഭാരതീയ കലയിൽ' എന്നീ ലേഖനങ്ങൾ പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ചു. ഖജുരാഹോ ശില്പങ്ങളെക്കുറിച്ച് സ്റ്റെല്ല തയ്യാറാക്കിയ ഗഹനമായ ഒരു ലേഖനവും ആ ലക്കത്തിന് മികവ് കൂട്ടി.

ഇക്കാലത്തു തന്നെയാണ് (1933) സ്റ്റെല്ലാ ക്രാംറിഷിന്റെ വിശ്രുത കൃതിയായ ഭാരതീയ ശില്പകല എന്ന പുസ്തകം പുറത്തിറങ്ങിയത്. സിന്ധുനദീതട സംസ്കാര കാലഘട്ടം മുതൽ പതിനെട്ടാം നൂറ്റാണ്ടുവരെയുള്ള ശില്പകലയുടെ വളർച്ചയും വികാസവുമാണ് ഈ പുസ്തകത്തിന്റെ പ്രതിപാദ്യം. ശില്പങ്ങളുടെ രൂപവൈവിദ്ധ്യത്തിനാധാരമായ വിശ്വാസങ്ങളും സങ്കല്പങ്ങളും കാലത്തിനനുസരിച്ച് അവയിൽ വരുന്ന മാറ്റങ്ങളും ശൈലിയിലെ കാലാനുസൃണവും പ്രാദേശികവുമായ ഉൾപ്പിരിവുകളും അപഗ്രഥിച്ചുകൊണ്ടുള്ള പഠനമാണ് ഈ പുസ്തകം. ശില്പങ്ങളെക്കുറിച്ചുള്ള പഠനത്തിനു പിറകെ, ഭാരതീയ ചിത്രകലയിലെ രൂപഘടനാ പരിണാമങ്ങളെക്കുറിച്ചുള്ള ഒരു പഠനവും അവർ തയ്യാറാക്കി. 1937-ൽ 'ദെക്കാനിലെ ചിത്രകല-ഒരു നിരീക്ഷണം' എന്ന പുസ്തകം അവർ പ്രസിദ്ധീകരിച്ചു. ഭാരതീയ ചിത്രകലാസിദ്ധാന്തങ്ങളുടെ വെളിച്ചത്തിൽ അജന്ത മുതലിങ്ങോട്ട് പതിനെട്ടാം നൂറ്റാണ്ടു വരെയുള്ള ചിത്രകലയുടെ പഠനമാണീ പുസ്തകം. പ്രസ്തുത ഗ്രന്ഥത്തിന്റെ ആദ്യഭാഗം അജന്താ ചിത്രങ്ങളിലെ രൂപവിതാന ക്രമീകരണത്തിന്റെ പത്യേകതകളെക്കുറിച്ചുള്ളതാണ്. അജന്തയിലെ ചിത്രച്ചുവരുകളിലെ നൈരന്തര്യ സ്വഭാവമുള്ള സ്പേസിനെപ്പറ്റി പുതിയൊരു വിശകലനം ഇതിൽ കാണാം. 1937-ൽ തന്നെ തയ്യാറാക്കിയ ടെറോകോട്ടാ കലയെപ്പറ്റിയുള്ള പ്രബന്ധവും കലാചരിത്ര-സാഹിത്യത്തിന് അവരുടെ മറ്റൊരു വിലപ്പെട്ട സംഭാവനയാണ്. കാലബദ്ധമെന്നും കാലാതീതമെന്നും രണ്ടു തരത്തിൽ വർഗ്ഗീകരിച്ചാണ് സിന്ധുനദീതട-മൗര്യ കാലഘട്ടം മുതൽ ഇങ്ങോട്ട്, ഇവിടെ നിർമ്മിക്കപ്പെട്ടിട്ടുള്ള ടെറാകോട്ടാ വാസ്തുശില്പങ്ങളെ തന്റെ പ്രബന്ധത്തിൽ ചർച്ച ചെയ്യുന്നത്.

സുദീർഘമായ ഒരിടവേളയ്ക്കുശേഷം യൂറോപ്പിൽ സമയം ചെലവഴിക്കാൻ സ്റ്റെല്ലയ്ക്ക് അവസരം ലഭിച്ചു. 1937 മുതൽ 40 വരെ വിവിധ പ്രവർത്തനങ്ങളുമായി അവർ ലണ്ടനിൽ തങ്ങി. ലണ്ടൻ യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റ് ചെയ്ത 'കോർത്താൽഡ് ഇൻസ്റ്റിറ്റ്യൂട്ടിൽ' പ്രഭാഷണ പരമ്പര നടത്താൻ ക്ഷണം കിട്ടിയതനുസരിച്ചായിരുന്നു യാത്ര. പ്രസ്തുത സ്ഥാപനത്തിന്റെ നിർദ്ദേശ പ്രകാരം ഭാരതീയ കലാചരിത്രം കൂടി ഉൾപ്പെടുത്തിക്കൊണ്ട് അവർ പാഠ്യക്രമം പുനഃസംവിധാനം ചെയ്തു. പാശ്ചാത്യ കലാചരിത്രകാരന്മാരുമായി പരിചയപ്പെടാൻ അവർക്ക് അവസരം ലഭിച്ചു. അന്ന് വിഖ്യാതരായിരുന്ന ഏണസ്റ്റ് കാസ്യേ, പാനോഫ്സ്കി എന്നിവരുടെ പുസ്തകങ്ങൾ വായിച്ചെന്നു മാത്രമല്ല, അവരുടെ ദർശനം സ്റ്റെല്ലയെ സ്വാധീനിക്കുകയും ചെയ്തു.

ലണ്ടനിലെ താമസം ഭാരതീയ കലയുടെ അന്തഃസത്തയും മഹിമയും പാശ്ചാത്യ ലോകത്തെ ധരിപ്പിക്കുന്നതിനുവേണ്ടി കൂടി അവർ വിനിയോഗിച്ചു. 1940-ൽ ലണ്ടനിലെ വാർ ബർഗ് ഇൻസ്റ്റിറ്റ്യൂട്ടിന്റെ മേധാവിയുടെ നിർദ്ദേശപ്രകാരം, 'ഭാരത സംസ്കാരത്തിന്റെ നിത്യസ്മാരകങ്ങൾ, എന്നപേരിൽ ഒരു ഛായാചിത്രപ്രദർശനം നടത്തി. ഭാരതീയ സമൂഹത്തിന്റെ മതദാർശനിക വിശ്വാസങ്ങളുടെ സാക്ഷാത്കാരമായും ശില്പികളുടെ കരവിരുതിന്റെ സ്മാരകമായും നിലകൊള്ളുന്ന മഹാക്ഷേത്രങ്ങളെയും ശില്പങ്ങളെയും ചരിത്ര പശ്ചാത്തലത്തിൽ ഛായാചിത്രങ്ങളിലൂടെ ഒരവലോകനം നടത്തുകയായിരുന്നു ഈ പ്രദർശനത്തിലൂടെ സാധിച്ചത്. ക്ഷേത്രങ്ങളുടെ ബാഹ്യഘടനയുടെ പ്രത്യേകതയും മഹിമകളും വ്യക്തമാക്കുന്നതോടൊപ്പം അവയുടെ പ്രതീകാത്മക അർത്ഥതലങ്ങളും പ്രദർശനം വിശദീകരിച്ചുവെന്ന് പ്രദർശനത്തെ പ്രകീർത്തിച്ച് കലാനിരൂപകനായിരുന്ന ഹെർബർട്ട് റീഡ് പ്രസ്താവിച്ചു.

1941-ൽ വീണ്ടും ഇന്ത്യയിലെത്തിയ സ്റ്റെല്ലാ ക്രാംറിഷ് തന്റെ പഠനവും അന്വേഷണയാത്രകളും പുനരാരംഭിച്ചു. ശില്പങ്ങളും ക്ഷേത്രങ്ങളും കാണാൻ വിജനവും അപ്രാപ്യവുമായ പ്രദേശങ്ങളിലേക്ക് അവർ മൈലുകൾ താണ്ടി പോവുമായിരുന്നു. ഇതോടൊപ്പം തന്റെ ഗവേഷണത്തിനുതകുമെന്ന് തോന്നുന്ന ശില്പശാസ്ത്രം, ജ്യോതിശാസ്ത്രം, ജ്യോതിഷശാസ്ത്രം, പുരാണങ്ങൾ എന്നിവ വായിച്ച് പഠിക്കുകയും ചെയ്തിരുന്നു. ഈ ഗവേഷണത്തിന്റെ ഫലമാണ് 1946-ൽ പുറത്തിറങ്ങിയ 'ഹിന്ദുക്ഷേത്രം' എന്ന പുസ്തകം. വൈദിക കാലഘട്ടത്തിലെ ക്ഷേത്രങ്ങളുടെ പ്രാഗ്‌രൂപം മുതൽ പില്ക്കാലങ്ങളിലെ വികാസ പരിണാമങ്ങളും അതിനാധാരമായ ശാസ്ത്രങ്ങളും വിശ്വാസപ്രമാണങ്ങളും ഈ പുസ്തകത്തിൽ സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. പാശ്ചാത്യ ലോകത്തെയും പൗരസ്ത്യ ലോകത്തെയും കലാചരിത്രകാരന്മാരുടെ പ്രശംസ ഈ പുസ്തകം പിടിച്ചുപറ്റി.

ചില അപ്രതീക്ഷിത സംഭവങ്ങൾ ജീവിതത്തിന്റെ ഗതിതന്നെ തിരിച്ച് വിടാറുണ്ട്. സ്റ്റെല്ലാ ക്രാംറിഷിന്റെ ജീവിതത്തിലും അത് സംഭവിച്ചു. ഇന്ത്യാ പാകിസ്ഥാൻ വിഭജനത്തെത്തുടർന്ന്, അവരുടെ ഭർത്താവ് പാകിസ്ഥാൻ സർക്കാരിന്റെ സാമ്പത്തിക ഉപദേഷ്ടാവായി ജോലി സ്വീകരിച്ചു. 1950-ൽ പാകിസ്ഥാനിൽ വച്ച് അദ്ദേഹം വധിക്കപ്പെട്ടു. ദാരുണമായ ഈ സംഭവത്തിനുശേഷം അത്യന്തം ദുഃഖിതയായ അവർ താമസിയാതെ ഇന്ത്യ വിടാൻ തീരുമാനിച്ചു.

അമേരിക്കയിലെ പെനിസിൽവാനിയ യൂണിവേഴ്സിറ്റിയിൽ കലാചരിത്രാദ്ധ്യാപികയായി അവർ നിയമിതയായി. അതോടൊപ്പംതന്നെ വിശ്രുത കലാപ്രസിദ്ധീകരണമായ 'ആർട്ടിബസ് ഏഷ്യ'യുടെ പത്രാധിപസമിതിയിൽ അംഗമാവുകയും ചെയ്തു. 1969 വരെയും സ്റ്റെല്ല യൂണിവേഴ്സിറ്റിയിൽ അദ്ധ്യാപികയായി സേവനമനുഷ്ഠിച്ചു. 1969 മുതൽ 1982 വരെ ന്യൂയോർക്കിലെ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫൈൻ ആട്സിൽ പ്രൊഫസറായും ജോലിനോക്കി.

അമേരിക്കയിലെ പ്രസിദ്ധമായ ഫിലാഡെൽഫിയ മ്യൂസിയത്തിൽ ഭാരതീയ ശില്പങ്ങളുടെ നല്ലൊരു ശേഖരമുണ്ടായത് സ്റ്റെല്ലാ ക്രാംറിഷിന്റെ ശ്രമഫലമായാണ്. ഇന്ത്യയിൽ വച്ച് സ്വന്തമായി ശേഖരിച്ച അമൂല്യമായ കലാവസ്തുക്കൾ അവർ മ്യൂസിയത്തിന് സംഭാവന ചെയ്തു. ഈ മ്യൂസിയത്തിന്റെ വികസനത്തിൽ അവർ വഹിച്ച പങ്കിനെ മാനിച്ച് മ്യൂസിയം ഭരണകൂടം 'ക്യൂറേറ്റർ എമിരിറ്റസ്' എന്ന പദവി നല്കി അവരെ ആദരിക്കുകയുണ്ടായി.

സ്റ്റെല്ലാക്രാംറിഷിന്റെ ഒടുവിലിറങ്ങിയ പുസ്തകമാണ് 'ശിവന്റെ സാന്നിദ്ധ്യം.' വേദപുരാണങ്ങളിലും ശില്പശാസ്ത്ര ഗ്രന്ഥങ്ങളിലും പരാമർശിക്കപ്പെട്ടിട്ടുള്ള ശിവന്റെ രൂപസങ്കല്പങ്ങളും ചിത്രങ്ങളിലും ശില്പങ്ങളിലുമുള്ള ശിവന്റെ വിവിധ രൂപഭാവങ്ങളുടെ ആവിഷ്ക്കാരങ്ങളുമാണ്, ഈ പുസ്തകത്തിലെ പ്രതിപാദ്യവിഷയം.

കേരളം മുതൽ ഹിമലായ താഴ്വാരം വരെ ഭാരതത്തിലെ മുഖ്യ വാസ്തുമാതൃകകളും ശില്പ നിർമ്മാണ കേന്ദ്രങ്ങളും കലാശേഖരങ്ങളും ചെന്നുകണ്ട് സ്റ്റെല്ലാ ക്രാംറിഷ് തയ്യാറാക്കിയ പ്രബന്ധങ്ങൾക്ക് സമശീർഷമായ പഠനങ്ങൾ ഭാരതീയ കലാചരിത്രത്തിൽ വിരളമാണ്. കാല-വിഷയ നിർണ്ണയപരമായ ചർച്ചകളേക്കാൾ കലാവസ്തുക്കളിലെ ആന്തരികഭാവങ്ങൾ വായനക്കാരന് അനുഭവവേദ്യമാവുംവിധത്തിലായിരുന്നു അവരുടെ വിശകലനം. 1948-ൽ പ്രസിദ്ധീകരിച്ച 'ആർട്ട്സ് ആൻറ് ക്രാഫ്റ്റ്സ്' എന്ന പുസ്തകത്തിൽ കേരളീയ ചുവർ ചിത്രങ്ങളെപ്പറ്റിയും ശില്പങ്ങളെപ്പറ്റിയും അവരെഴുതിയ ലേഖനങ്ങൾ കേരള കലാചരിത്രത്തിന് പുതിയൊരു മാനം നല്കി. കേരളത്തിൽ, ചിത്രങ്ങളും ശില്പങ്ങളും കാണാൻ തൃച്ചക്രപുരം പോലുള്ള ഉൾഗ്രാമങ്ങളിൽപോലും അവരെത്തി. കേരളത്തിന്റെ ചിത്രങ്ങളുടെയും ശില്പങ്ങളുടെയും ആത്മീയ ഭാവത്തെ അറിഞ്ഞ സ്റ്റെല്ലാ ക്രാംറിഷിന്റെ നിര്യാണം നമ്മുടെ വാർത്താമാദ്ധ്യമങ്ങൾ ശ്രദ്ധിച്ചില്ലെന്ന് ദുഃഖപൂർവം ഓർമ്മിച്ചുപോകുന്നു.



# അപൂർവമായൊരു ആയുർവേദ ചികിത്സാവിധി

ഡോ.ആർ. ഗോപിമണി

നാടിനു ചേർന്ന സാങ്കേതിക വിദ്യകളെപ്പററി നാം വാതോരാതെ പ്രസംഗിക്കാറുണ്ട്. പക്ഷേ 'നാടൻ' ഇപ്പോഴും മുററത്തെ മുല്ലപോലെയാണു നമുക്ക്. മണവും ഗുണവും തികഞ്ഞതായാൽക്കൂടി അതംഗീകരിക്കാൻ ഏവർക്കും ഒരു മടി! 'ഭഗന്തരം' എന്നറിയപ്പെടുന്ന ഗൗരവതരമായ ഒരു രോഗത്തിനു ആയുർവേദത്തിൽ അതീവ ലളിതവും നൂറു ശതമാനം വിജയപ്രദവുമായ ഒരു ശസ്ത്രക്രിയാ രീതി നിലവിലുണ്ടെന്നു എത്രപേർക്കറിയാം? ശസ്ത്രക്രിയയുടെ പിതാവെന്നു വിശേഷിപ്പിക്കാറുള്ള സുശ്രുത മഹർഷിയാണു ഭഗന്തരത്തിനുള്ള ഈ ശസ്ത്രക്രിയയെപ്പററി ആദ്യമായി പ്രതിപാദിച്ചത്. അതായത് ഈ ചികിത്സാരീതിക്കു ഏററവും കുറഞ്ഞതു 5000 വർഷത്തെയെങ്കിലും പഴക്കമുണ്ടെന്നു സാരം. രണ്ട് ദശകങ്ങൾക്കു മുൻപ് ബനാറസ് ഹിന്ദു സർവകലാശാലയിലെ ആയുർവേദ വിഭാഗത്തിൻെറ തലവനായിരുന്ന പ്രൊഫസർ പി.ജെ.ദേശ്പാണ്ഡെയാണു ഈ പൗരാണിക ചികിത്സാരീതിയെ ആധുനീകരിച്ച് 'ക്ഷാരസൂത്രം' എന്ന പേരിൽ പ്രയോഗതലത്തിലാക്കിയത്. നിലവിലുള്ള അലോപ്പതി രീതിയേക്കാൾ ഭഗന്തര ചികിത്സയ്ക്കു ഈ രീതി കൂടുതൽ ഫലപ്രദവും ചെലവു കുറഞ്ഞതുമാണെന്നു ഇന്ത്യൻ മെഡിക്കൽ കൗൺസിൽ അംഗീകരിച്ചിട്ട് കാലമേറെയായി. പക്ഷേ എന്തുകൊണ്ടോ ഈ ചികിത്സാരീതി സാർവ്വത്രികമാക്കുന്നതിൽ അലോപ്പതി ഡോക്ടർമാർ വിമുഖത കാട്ടുകയാണു ചെയ്തത്. കേരളത്തിലെ അലോപ്പതി ഡോക്ടർമാരിൽ പലർക്കും ഇങ്ങനെയൊരു ചികിത്സാരീതിയുണ്ടെന്ന കാര്യം തന്നെ അറിവില്ലെന്നാണു അവരുമായി സംസാരിച്ചപ്പോൾ തോന്നിയത്. എൻെറ ബന്ധുക്കളായ രണ്ട് ഭഗന്തര രോഗികളുടെ ചികിത്സയുമായി ബന്ധപ്പെട്ട് തിരുവനന്തപുരത്തെ ഗവൺമെൻറ് ആയുർവേദ കോളേജിലെ സർജറി (ശല്യ) വിഭാഗത്തിലെ ചില ഡോക്ടർമാരുമായി സംസാരിച്ചതിൽ നിന്നും ഉരുത്തിരിഞ്ഞ ആശയങ്ങളേയും പ്രസ്തുത രോഗികളുടെ അനുഭവങ്ങളേയും അടിസ്ഥാനപ്പെടുത്തി ഭഗന്തര രോഗത്തെപ്പററിയും അതിനുള്ള ക്ഷാരസൂത്ര ചികിത്സയെപ്പററിയും ഏതാനും ചില കാര്യങ്ങൾ ഇവിടെ കുറിക്കട്ടെ.

## കിട്ടാതെപോയ ഒരു നോബൽ പ്രൈസ്

എഴുപതിനാലു വയസ്സ് പ്രായംചെന്ന എൻെറ ഒരടുത്ത ബന്ധു അടുത്തിടെയുണ്ടായ ഹൃദയാഘാതത്തിനുശേഷം വീട്ടിൽ വിശ്രമിച്ചുവരുമ്പോഴാണു അദ്ദേഹത്തിനു പുതിയൊരു രോഗത്തിൻെറ 'തിരനോട്ടം' അനുഭവപ്പെട്ടത്. ആരോഗ്യത്തെ സംബന്ധിച്ച കാര്യങ്ങളിൽ വളരെ 'ചിട്ട' പാലിച്ചിരുന്ന ഒരാളായിരുന്നു അദ്ദേഹം. ശരീരത്തുണ്ടാകുന്ന ഏതു നിസ്സാര തകരാറുപോലും ആരംഭത്തിൽത്തന്നെ കണ്ടെത്തി പ്രതിവിധിതേടുന്ന സ്വഭാവം അദ്ദേഹത്തിനു ജന്മസിദ്ധമായിരുന്നു. ഈ സവിശേഷ സ്വഭാവമാണു 'ഭഗന്തര' രോഗത്തിൻെറ ആരംഭ ദശയെ കണ്ടെത്താൻ അദ്ദേഹത്തെ സഹായിച്ചത്. തൻെറ ജനനേന്ദ്രിയത്തിനും മലദ്വാരത്തിനും ഇടയിൽ 'ഞൊണലു' പോലെയൊരു 'പരു' ആഴ്ചകൾ കഴിഞ്ഞിട്ടും നിശ്ശേഷം ഉണങ്ങുന്നില്ലെന്ന കാര്യം അദ്ദേഹം കണ്ടെത്തി. വേദനയോ കാര്യമായ മററ് അസ്വസ്ഥതകളോ ഇതുമൂലം ഉണ്ടായിരുന്നില്ല. ഉടുമുണ്ടിൽ നേരിയൊരു പൊട്ടുപോലെ അല്പം 'ചലം' പററുന്നതൊഴിച്ചാൽ. എന്തായാലും വിദഗ്ദ്ധ പരിശോധനയ്ക്കായി അദ്ദേഹം തിരുവനന്തപുരത്തെ പ്രസിദ്ധമായ ഒരു സ്വകാര്യ (അലോപ്പതി) ആശുപത്രിയെ അഭയം പ്രാപിച്ചു. അവിടത്തെ പരിശോധനയിൽ ഈ 'വ്രണം' 'ഫിസ്ററുല' എന്ന രോഗത്തിൻെറ ആരംഭമാണെന്നു കണ്ടെത്തി. ശരിക്കു പറഞ്ഞാൽ Fistula-in-Ano, അതായതു മലദ്വാരവുമായി ബന്ധപ്പെട്ട ഭഗന്തരം. ഇതിൻെറ ആരംഭം മലദ്വാരത്തെ ചുററിപ്പററിയുള്ള മാംസളമായ പേശികളിൽ എവിടെയെങ്കിലും ഉണ്ടാകുന്ന ചെറിയൊരു 'പരു' ആയിരിക്കും. ഇതു പഴുത്തുപൊട്ടാതെ ഉള്ളിലേക്കു വലിഞ്ഞാൽ അതു കട്ടിയുള്ള ഒരാവരണത്തോടുകൂടി 'തുരങ്കം' പോലെ മാംസപേശികൾക്കുള്ളിലൂടെ വളർന്നുകയറും. ഒടുവിൽ ഇതു മലാശയത്തിലോ ഗുദനാളിയിലോ തുറക്കുന്നു. രോഗത്തിൻെറ ഈ പ്രാരംഭ ഘട്ടങ്ങൾ പലപ്പോഴും രോഗി അറിഞ്ഞെന്നുതന്നെവരാറില്ല. അഥവാ ശ്രദ്ധയിൽപ്പെട്ടാൽത്തന്നെ ഏതോ ഒരു ചെറിയ പരു പൊട്ടി ചലം പുറത്തുവന്നതാണെന്നേ ധരിക്കൂ. എന്നാൽ ഈ പരു ആഴ്ചകളും മാസങ്ങളും കഴിഞ്ഞിട്ടും കരിയില്ലെന്നു കാണുമ്പോഴാണു കാര്യം പന്തിയല്ലെന്ന തോന്നൽ രോഗിക്കുണ്ടാകുന്നത്. അപ്പോഴേക്കും ഭഗന്തര നാളിക്കു വളരെയധികം നീളം വച്ചുകഴിഞ്ഞിരിക്കും. ചിലപ്പോൾ ഇതു ശാഖകളായി പിരിഞ്ഞെന്നുവരാം. ഈ അവസ്ഥയിൽ ഭഗന്തര ചികിത്സ തികച്ചും ദുഷ്കരമായിരിക്കും. എന്നാൽ എൻെറ ബന്ധുവിനെ സംബന്ധിച്ചിടത്തോളം ആരംഭദശയിൽത്തന്നെ രോഗം കണ്ടെത്തി തിരിച്ചറിയാൻ കഴിഞ്ഞു. പക്ഷേ അദ്ദേഹത്തെ പരിശോധിച്ച അലോപ്പതി ഡോക്ടർ ശസ്ത്രക്രിയ ശുപാർശ ചെയ്തില്ല. കാരണം രോഗി ഒരു 'ഹൃദ്രോഗി' ആയതുതന്നെ! രോഗം ബാധിച്ച ഭഗന്തര കലകൾ മുഴുവൻ ചൂഴ്ന്നെടുത്തുകളഞ്ഞു നീണ്ട മുറിവ് ഉണക്കിയെടുക്കുകയെന്നതാണ് അലോപ്പതിയിൽ ഇതിനുള്ള ചികിത്സ. മിക്കപ്പോഴും ഇതിനു ഏററവും കുറഞ്ഞതു മൂന്നുമാസത്തെയെങ്കിലും ആശുപത്രി ചികിത്സ വേണ്ടിവരും. ഹൃദയാഘാതത്തിൽ നിന്നും അടുത്തിടെ രക്ഷപ്പെട്ട ഒരു രോഗിയെ സംബന്ധിച്ചിടത്തോളം ഇത്തരമൊരു ശസ്ത്രക്രിയ കൂടുതൽ 'ആഘാതപര'മാകുമെന്നു അവർ വിധിയെഴുതി. എഴുപതു കഴിഞ്ഞ ഒരാൾക്കു 'ഭഗന്തരം', കൊണ്ടു നടക്കാവുന്ന ഒരു രോഗമാണെന്ന 'സാന്ത്വന' വചനവും അവർ പറയാതിരുന്നില്ല! ഇതിനിടയിൽ ഞങ്ങളുടെ ഒരു അഭ്യുദയകാംക്ഷി ആയുർവേദ കോളേജിൽ ഈ രോഗത്തിനു 'ക്ഷാരസൂത്ര'മെന്ന പേരിൽ പുതിയൊരു ചികിത്സ നടത്തുന്നുണ്ടെന്ന കാര്യം പറഞ്ഞിരുന്നു. പക്ഷേ ഹൃദയാഘാത ചികിത്സയ്ക്കു അലോപ്പതി ഡോക്ടറുടെ സേവനം വീണ്ടും വേണ്ടിവരുമെന്നതിനാൽ അദ്ദേഹത്തിൻെറ കൂടി അനുവാദത്തോടെ മാത്രമല്ലേ ആയുർവേദ ചികിത്സ നടത്താൻ പാടുള്ളൂ എന്ന സാമാന്യ മര്യാദയോർത്തു അക്കാര്യം ഡോക്ടറോടു സൂചിപ്പിച്ചു. "സൂത്രവിദ്യകൾ കൊണ്ട് ആയുർവേദക്കാർ ഈ ഫിസ്ററുല ചികിത്സിച്ചുമാററുമെങ്കിൽ ഞങ്ങൾ അവർക്കു നോബൽ പ്രൈസ് വാങ്ങിക്കൊടുക്കും" എന്ന തമാശരൂപത്തിലുള്ള ഒരു മറുപടിയാണ് അദ്ദേഹം തന്നത്. എന്തായാലും ഞങ്ങൾ ആയുർവേദാശുപത്രിയിൽ പോയി ഭഗന്തരത്തിനുള്ള അവരുടെ ചികിത്സയെപ്പററി തിരക്കി. അവർ രോഗിയെ പരിശോധിച്ചശേഷം അപ്പോൾത്തന്നെ ചികിത്സയാരംഭിക്കാമെന്നു പറഞ്ഞു. ഞങ്ങൾ സമ്മതിക്കാത്ത താമസം, പതിനഞ്ചു മിനിട്ടുകൊണ്ട് അവർ രോഗിയിൽ ക്ഷാരസൂത്ര ചികിത്സ നടത്തിക്കഴിഞ്ഞു!

## ആകെ ചെലവ് 25 പൈസ!

വ്രണങ്ങളെ കരിയിക്കാൻ സഹായിക്കുന്ന മൂന്നു പച്ചമരുന്നുകൾ പുരട്ടി ഉണക്കിയ ഒരു നൂല്, വളയുന്ന ഒരു സൂചിയുടെ (probe) സഹായത്തോടെ ഭഗന്തര നാളത്തിലൂടെ കടത്തി മലാശയഭിത്തി തുളച്ച് മലദ്വാരത്തിലൂടെ പുറത്തെടുത്തു രണ്ടററവും കൂട്ടി ഇറുക്കിക്കെട്ടുന്നതാണു ഈ ചികിത്സയുടെ കാതൽ.

അരിമ്പാറകളെപ്പോലും അലിയിപ്പിക്കാൻ ശേഷിയുള്ള തിരുക്കള്ളിമരത്തിൻെറ (Euphorbia thirucally) കറയും 'കടലാടി' (Achyranthus aspera) എന്ന പച്ചമരുന്നുചെടി സമൂലം ഉണക്കി അഗ്നിസ്ഫുടം ചെയ്തെടുക്കുന്ന ശക്തിയേറിയ ക്ഷാരഭസ്മവും പിന്നെ അണുനാശകമെന്നു പുകൾപെററ മഞ്ഞളിൻെറ (Curcuma longa) പൊടിയും കൊണ്ട് പൊതിഞ്ഞു ഉണക്കി അൾട്രാവയലററ് രശ്മി ഏല്പിച്ച് അണുനശീകരണം നടത്തിയെടുക്കുന്ന കട്ടിയുള്ള ഒരു നൂലാണു ഭഗന്തരത്തിൻെറ ഉന്മൂലനാശനത്തിനായി വ്രണത്തിനുള്ളിലൂടെ കൊരുത്തെടുത്തു കെട്ടി മുറുക്കുന്നത്. നൂല് ഇട്ടുകഴിഞ്ഞാൽ ഒന്നിടവിട്ട ദിവസങ്ങളിൽ രോഗി ആശുപത്രിയിൽ ചെന്ന് നൂല് മാററിക്കെട്ടിക്കണം എന്നതൊഴിച്ചാൽ കാര്യമായ മററു ചികിത്സാ മുറകളൊന്നും തന്നെയില്ല. പച്ചമാംസത്തിനുള്ളിലൂടെ വലിച്ചെടുത്ത ഒരു നൂൽ ഇറുകിക്കിടക്കുന്നതുകൊണ്ട് രോഗിക്കു നടക്കുമ്പോഴും ഇരിക്കുമ്പോഴും ആ ഭാഗത്തു സാമാന്യം നല്ല 'അരപ്പ്' ആദ്യമുണ്ടായിരിക്കും. നാല്പാമരപ്പൊടിയിട്ട ചൂടുവെള്ളത്തിൽ പൃഷ്ഠം മുക്കിവച്ച് അരമണിക്കൂർ സമയം ഇരുന്നു ഈ വേദന ശമിപ്പിക്കാവുന്നതേയുള്ളൂ. വ്രണംകരിച്ചിലിനെ സഹായിക്കാൻ വേണ്ടി രാത്രി കിടക്കുംമുൻപ് 'ഗുൽഗുലു ചൂർണ്ണം' പോലുള്ള ഏതെങ്കിലും ഒരു മരുന്നു തേനിൽ ചാലിച്ച് കഴിക്കയും വേണം. ചികിത്സാകാലത്തുടനീളം രോഗി തികഞ്ഞ സസ്യഭുക്കായിരിക്കണമെന്നതും ഇതിൻെറ പഥ്യത്തിൽപ്പെടും. ഇത്രയും കാര്യങ്ങൾ ചിട്ടയായി അനുഷ്ഠിച്ചപ്പോൾ കൃത്യം രണ്ടാഴ്ചകൊണ്ടുതന്നെ നേരത്തേ പറഞ്ഞ രോഗിയുടെ ഭഗന്തര രോഗം ഭേദമായി. ഉദ്ദേശം മൂന്നിഞ്ച് നീളംവരുന്ന ഭഗന്തര നാളം നെടുനീളത്തിൽ കുറേശ്ശെയായി അറുത്തുകൊണ്ട് ക്ഷാരസൂത്രം പുറത്തുവരാൻ വേണ്ടിവരുന്ന സമയം രണ്ടാഴ്ചയാണ്. അവശേഷിക്കുന്ന നേരിയ ഒരു മുറിവ് ശ്രദ്ധാപൂർവ്വം കരിക്കേണ്ടതുണ്ട്. അല്ലെങ്കിൽ വീണ്ടും അതു ഭഗന്തരമായി രൂപപ്പെടാൻ ഇടയാകും. അതിനാൽ നൂല് പുറത്തെടുത്ത ശേഷവും ഒന്നുരണ്ടാഴ്ചകൂടി പുറമേ മരുന്നു വയ്ക്കലും അകമേ മരുന്നു കഴിക്കലും തുടരണം. എന്തായാലും രോഗാരംഭത്തിൽത്തന്നെ ചികിത്സ തുടങ്ങാമെങ്കിൽ മൂന്നാഴ്ചകൊണ്ട് രോഗം ഭേദമാകുമെന്നതു തീർച്ചയാണ്. ഇതിനു ആകെക്കൂടി വരുന്ന ചെലവ് ആരംഭത്തിൽ എടുത്ത ഓ.പി.ടിക്കററിൻെറ വിലയായ 25 പൈസ മാത്രമാണെന്നോർക്കുമ്പോൾ ഈ 'നാടൻ ചികിത്സയുടെ' ജനകീയ അടിത്തറ എത്ര സുസ്ഥിരമാണെന്നോർക്കുക. എല്ലാത്തിനും ഉപരി തിക്കും തിരക്കും ക്യൂവും 'ഓപ്പറേഷൻ ഡേ' എന്ന പേടിസ്വപ്നവും ആർക്കൊക്കെ കൈക്കൂലി കൊടുത്താലാണു രോഗം ഭേദപ്പെടുകയെന്ന അങ്കലാപ്പും ഇല്ലാത്ത, ഒട്ടുമേ സംഘർഷഭരിതമല്ലാത്ത ഒരു ചുററുപാടിൽ രോഗി സ്വാഭാവികമായ രോഗശമനത്തിനു വിധേയനാകുന്നു എന്ന വലിയ മെച്ചം വേറെയുമുണ്ട്. അല്പം തൻേറടമുള്ള ഒരു രോഗിക്കു ക്ഷാരസൂത്രം ഇട്ടശേഷം അധികം കായികാധ്വാനം വേണ്ടിവരാത്ത ഓഫീസുജോലികൾ ആണെങ്കിൽ ലീവ് എടുക്കാതെതന്നെ ഈ ചികിത്സ നടത്താനാവും. അതേസമയം അലോപ്പതിയിലെ ശസ്ത്രക്രിയയാണു തിരഞ്ഞെടുക്കുന്നതെങ്കിൽ ഏററവും കുറഞ്ഞതു മൂന്നു മാസത്തെ ലീവും അതിൽ ഒരു മാസത്തെയെങ്കിലും 'ഹോസ്പിററൽ കിടപ്പും' പിന്നെ വ്രണം ഉണങ്ങിത്തീരും വരെയുള്ള നരകവേദനയും ഒരു രോഗി സഹിച്ചേതീരൂ. ചെലവ് ഇന്നത്തെ നിരക്കിൽ സ്വകാര്യ ആശുപത്രിയാണെങ്കിൽ ഒരു പതിനായിരമെങ്കിലും വരാതിരിക്കില്ല! എന്നിട്ടും ആയുർവേദാശുപത്രിയിൽ ഈ രോഗചികിത്സയ്ക്കു തിരക്കില്ല എന്നതാണു ഈ ലേഖനത്തിലെ ആരംഭ ഖണ്ഡികയിലെ പ്രസ്താവത്തിനടിസ്ഥാനം.

**ഫിസ്ററുല എന്നറിയപ്പെടുന്ന ഭഗന്തരത്തിന് ആയുർവേദത്തിൽ ഫലപ്രദമായ ചികിത്സയുണ്ട്. പക്ഷേ, ഇനിയും ആരും ഈ ചികിത്സാവിധിയെ പ്രോത്സാഹിപ്പിക്കുന്നില്ല. ആയുർവേദ ചികിത്സാപദ്ധതിയെപ്പററിയുള്ള അജ്ഞത മാത്രമല്ല ഇതിനു കാരണം. ഇക്കാര്യത്തിൽ ജനങ്ങളിൽ വേണ്ടത്ര വിശ്വാസം സൃഷ്ടിക്കാൻ ശ്രമിക്കാത്തതാണെന്നു തോന്നുന്നു ഈ ചികിത്സാപദ്ധതിക്കു വേണ്ടത്ര പ്രചാരം കിട്ടാതെ പോയത്.**

## കൈയിൽ കിട്ടിയ കനകം ഉപേക്ഷിച്ച്...

മററു രാജ്യങ്ങളെ പ്രത്യേകിച്ച് അമേരിക്കയേയും യൂറോപ്പിനേയും അപേക്ഷിച്ച്, നമ്മുടെ ചികിത്സാരംഗത്തുള്ള വലിയൊരു നേട്ടമാണ് ഇവിടെ സുലഭമായി ലഭിക്കുന്ന നാട്ടു ചികിത്സകൾ. ഇതിൽ ആയുർവേദം, സിദ്ധവൈദ്യം, മർമ്മാണിവൈദ്യം, പിഴിച്ചിൽ, തടവൽ, യോഗചികിത്സ, യുനാനി, പ്രകൃതി ചികിത്സ തുടങ്ങിയവയൊക്കെപ്പെടും. കഴിഞ്ഞ രണ്ടുമൂന്നു നൂററാണ്ടുകളായി ബ്രിട്ടീഷുകാരുടെയും നമ്മുടെതന്നെ സ്വാതന്ത്ര്യാനന്തര ഭരണകർത്താക്കളുടെയും ഒത്താശയോടെ നാട്ടുചികിത്സാ രീതികളെ തളർത്താൻ ശ്രമിച്ചിട്ടും അതു നിലനില്ക്കുന്നതു അതിൻെറ സ്വതസിദ്ധമായ നന്മയൊന്നുകൊണ്ടു മാത്രമാകാനേ തരമുള്ളൂ. അലോപ്പതി ഒരു കാലത്തും ഒരു ജനകീയ ചികിത്സാരീതിയായിരുന്നില്ല ഇന്ത്യയിൽ. കാരണം, അതിൻെറ അതിഭൗതികമായ പ്രൗഢിയും സാങ്കേതികതയും പണക്കാർക്കു മാത്രം വിധേയമാകുന്ന ഒന്നാണ്. 'പണമല്ലാത്തവൻ പിണം' എന്ന ചൊല്ല് അന്വർത്ഥമായിക്കാണണമെങ്കിൽ നമ്മുടെ പഞ്ചനക്ഷത്ര ഹോസ്പിററലുകളിൽ ചെന്നാൽ മതി. ചൈനയെ അനുകരിച്ചുകൊണ്ട് 'ചെരിപ്പില്ലാത്ത ഡോക്ടർമാരെ' സൃഷ്ടിക്കാൻ ആത്മാർത്ഥമായ ശ്രമം നടത്തിയ ഒരു ആരോഗ്യമന്ത്രിയെങ്കിലും ഇന്ത്യയ്ക്കുണ്ടായിരുന്നു. പഴയ ജനതാ ഗവൺമെൻറിലെ പച്ചത്തലപ്പാവുകാരൻ 'രാജ്നാരായൺ.' പക്ഷേ അദ്ദേഹം തൻെറ മാനസ സന്താനങ്ങളായ 'ബെയർ ഫൂട്ട് ഡോക്ടേഴ്സിനു' വേണ്ടി വാങ്ങിക്കൂട്ടിയ പ്രത്യേകതരം 'ഫസ്ററ് എയ്ഡ് ബോക്സുകൾ' പിന്നീട് തുരുമ്പെടുത്തു നശിച്ചതായിട്ടാണു റിപ്പോർട്ട്. എന്നാൽ ചൈന മാത്രം തങ്ങളുടെ പാരമ്പര്യ ചികിത്സാരീതികളെ കാലത്തിനൊപ്പിച്ച് പുതുക്കി ആധുനിക ചികിത്സയോടൊപ്പം പ്രാധാന്യത്തോടെ പ്രയോഗത്തിൽ വരുത്തുന്നതിൽ നന്നേ വിജയിച്ചു. ഈ രംഗത്ത് ഇന്ത്യയ്ക്കായിരുന്നു ചൈനയേക്കാൾ വിജയസാധ്യത. കാരണം മനുഷ്യനും പ്രകൃതിക്കും ഒരുപോലെയിണങ്ങുന്ന ആയുർവേദംപോലെ യുക്തിപൂർവ്വകമായ ഒരു പാരമ്പര്യ ചികിത്സ അവർക്കുണ്ടായിരുന്നില്ല. ബുദ്ധമതത്തോടൊപ്പം ഒരുകാലത്തു ഇന്ത്യയിൽനിന്നും കുടിയേറിയ ഭാഗികമായ അറിവുകളിൽ നിന്നാണു ചൈന തങ്ങളുടെ നാടൻ രീതികൾ വികസിപ്പിച്ചത് എന്നോർക്കുമ്പോൾ നമ്മുടെ നഷ്ടം എത്ര ഭീമമാണ്. കൈയിൽ കിട്ടിയ കനകം ഉപേക്ഷിച്ചാണു നാം കാക്കപ്പൊന്നിൻെറ പിറകേ പായുന്നതെന്ന ബോധം വളരെ താമസിച്ചു മാത്രമാണു നമുക്കുണ്ടായിരിക്കുന്നത്.

## അച്ഛനെപ്പോലെ മകനും

നാമിതുവരെ പറഞ്ഞുവന്നതു 74 വയസ്സുള്ള എൻെറ ബന്ധുവിൻെറ ഭഗന്തര ചികിത്സയുടെ വിജയകഥയാണല്ലോ. ഇതു ഒരു വർഷം മുൻപ് നടന്ന കഥ (കാര്യം)യാണ്. ഇതൊരൊററപ്പെട്ട സംഭവമായിരുന്നില്ല എന്നു തെളിയിക്കുന്ന മറെറാരനുഭവകഥയെക്കുറി

ച്ചാണു ഇനി പറയാനുള്ളത്. കഷ്ടിച്ച് ഒരു മൂന്നുമാസംമുമ്പ് അതായതു കഴിഞ്ഞ ഓണത്തിനു മേല്പറഞ്ഞ എൻെറ ബന്ധുവിൻെറ മൂത്തമകൻ (40 വയസ്സ്) അബുദാബിയിൽ നിന്നും ഇതേ രോഗലക്ഷണങ്ങളുമായി തിരുവനന്തപുരത്തു എത്തി. ഈ രോഗത്തിൻെറ പാരമ്പര്യസ്വഭാവത്തിലേക്കു വിരൽ ചൂണ്ടുന്നതാണു ഈ സംഭവം. അച്ഛൻെറ രോഗവിവരങ്ങളെപ്പററി വിശദമായി അറിഞ്ഞിരുന്നതു മകനു ഉപകാരപ്പെട്ടുവെന്നു വേണം പറയാൻ. കാരണം രോഗത്തിൻെറ പ്രാരംഭത്തിൽത്തന്നെ അതു തിരിച്ചറിയാൻ മകനും കഴിഞ്ഞു! അച്ഛൻെറ ചികിത്സതന്നെ മകനും നല്കാമെന്ന തീരുമാനത്തിലാണു അദ്ദേഹത്തെ എയർപോർട്ടിൽനിന്നും നേരെ ആയുർവേദ കോളേജിലെ ഓപ്പറേഷൻ തിയേറ്ററിലേക്കു കൊണ്ടുപോയത്. നേരത്തേ അച്ഛനെ ചികിത്സിച്ച ഡോ. മധുസൂദനൻ ഇതിനിടയിൽ തിരുവനന്തപുരത്തുനിന്നും ട്രാൻസ്ഫറായി പോയിരുന്നു. അതുകൊണ്ട് ഇത്തവണ ഞങ്ങൾ അവിടെ കണ്ടുമുട്ടിയതു ഡോ.ടി.തോമസ്സിനെയാണ്. ആയുർവേദത്തിൽ ബിരുദാനന്തര ബിരുദമുള്ള ഡോ.തോമസ് അവിടെ ട്യൂട്ടറായി ജോലി നോക്കുന്നു. രോഗിയെ പരിശോധിച്ചുകഴിഞ്ഞപ്പോൾ ചികിത്സ അപ്പോൾത്തന്നെ തുടങ്ങാമെന്നായി ഡോക്ടർ തോമസ്. പക്ഷേ കഷ്ടിച്ച് മുപ്പതു ദിവസത്തെ അവധിയുമായി ഗൾഫിൽ നിന്നുവന്ന രോഗിക്കു ചികിത്സ ആരംഭിച്ചു കഴിഞ്ഞാൽ എന്തെങ്കിലും കാരണവശാൽ അതു നീണ്ടുപോയേക്കുമോ എന്ന ആശങ്ക കൊണ്ട് ഒരു തീരുമാനം എടുക്കാൻ ബുദ്ധിമുട്ടായി. എന്നാൽ ഡോ.തോമസ് വെറും ഇരുപതുദിവസംകൊണ്ട് രോഗം പൂർണ്ണമായി ഭേദപ്പെടുത്താമെന്നു ധൈര്യപൂർവ്വം വാക്കു നല്കി. ബാക്കി പത്തുദിവസം ബന്ധുക്കളെ സന്ദർശിക്കാൻ ഗൾഫ്കാരനു അവസരം കിട്ടുമെന്നു തീർച്ചപറഞ്ഞ പശ്ചാത്തലത്തിലാണു രോഗി ചികിത്സയ്ക്കു സമ്മതിച്ചത്! ഒരുപക്ഷേ അച്ഛൻെറ വിജയകഥയും മകനെ പ്രലോഭിപ്പിച്ചേക്കാം. എന്തായാലും അന്നുതന്നെ 'ക്ഷാരസൂത്രമിട്ടു.' ലോകത്തു മറേറതൊരു ആധുനിക ചികിത്സാസമ്പ്രദായത്തോടും കിടപിടിക്കുന്ന സൂക്ഷ്മതയോടെ ഡോ.തോമസ് തൻെറ വാക്കു പാലിക്കുകയും ചെയ്തു. കൃത്യം 20 ദിവസം കൊണ്ടുതന്നെ നൂല് പുറത്താക്കി വ്രണം കരിയിച്ചുകൊടുത്തു. ഇതിനായി നൂല് ആരംഭംമുതൽക്കേ അല്പം ഇറുക്കിക്കെട്ടിയിരുന്നു. അതുകൊണ്ട് അച്ഛനെ അപേക്ഷിച്ച് മകനു വേദന അല്പം കൂടി അനുഭവിക്കേണ്ടി വന്നു. പക്ഷേ അവധി തീരുംമുൻപേ രോഗം തീർത്തു തിരികെ ഗൾഫിൽ ജോലിക്കു പോകാൻ സാധിച്ചതിൽ രോഗിക്കുള്ള കൃതാർത്ഥത പറഞ്ഞറിയിക്കാൻ പാടുതന്നെ.

ഡോ.തോമസിനു ഒരു പരാതിയേ ഉള്ളൂ. തൻെറ ചികിത്സ കൈക്കൊള്ളാൻ വേണ്ടത്ര രോഗികൾ വരുന്നില്ല. ഗൗരവതരമായ ഈ രോഗത്തിൻെറ ചികിത്സയ്ക്കായി ആയുർവേദ ശസ്ത്രക്രിയയെ പൂർണ്ണ മനസ്സോടെ സ്വീകരിക്കുന്ന ഒരു മനോഭാവം കേരളത്തിലെ ഭഗന്ദര രോഗികളിൽ ഇനിയും പ്രചരിച്ചിട്ടില്ല. വേണ്ടത്ര 'വിജ്ഞാനവ്യാപനം' ഇതേപ്പററിയുണ്ടാകാത്തതല്ലേ ഇതിനു കാരണമെന്നു ചോദിച്ചപ്പോൾ ഡോ.തോമസ് പറഞ്ഞതു ക്ഷാരസൂത്രചികിത്സയെപ്പററി തങ്ങൾക്കാവുംവിധമൊക്കെ പ്രചാരണം നടത്തിയിട്ടുണ്ടെന്നാണ്. കേരളത്തിലെ ഒരു പ്രധാന പാർട്ടി പത്രത്തിൻെറ സബ് എഡിററർക്കു ഈ ചികിത്സ വിജയപ്രദമായി നിർവ്വഹിച്ചിരുന്നു. നന്ദിസൂചകമായി അദ്ദേഹം അതേപ്പററി ചെറിയൊരു കുറിപ്പ് ആ പത്രത്തിൽ കൊടുക്കുകയും ചെയ്തു. കൂടാതെ തിരുവനന്തപുരത്തെ ആയുർവേദ ബിരുദാനന്തര വിദ്യാർത്ഥികൾ രണ്ടുവർഷം മുൻപ് ഇതേപ്പററി ഒരു സെമിനാർ നടത്തുകയുണ്ടായി. പക്ഷേ ഉദ്ദേശിച്ചപോലെ രോഗികൾ ഇതുവരെ വന്നുതുടങ്ങിയിട്ടില്ല. ആഴ്ചയിൽ കഷ്ടിച്ച് നാലോ അഞ്ചോ രോഗികളാണു ഇപ്പോൾ ഈ ചികിത്സയ്ക്കു അവിടെ വിധേയമാകുന്നത്. റിസ്ക്കിൻെറ ഒരംശം പോലുമില്ലാത്ത ഈ ചികിത്സ എന്തുകൊണ്ടാണ് വേണ്ടത്ര പ്രചരിക്കാത്തത്? പലരും ചികിത്സിച്ച് വഷളാക്കിയ കേസുകളാണു അററകൈയ്ക്കായി ആയുർവേദത്തെ സമീപിക്കുന്നത്. ഭഗന്ദരനാളം വളരെ നീളുന്നതും ശാഖിതമായിത്തീരുന്നതും രോഗശമനത്തിനു കാലതാമസമുണ്ടാക്കും. ഈ രോഗത്തിൻെറ ആരംഭലക്ഷണം കാണുമ്പോൾത്തന്നെ ചികിത്സയ്ക്കായി എത്തണമെന്ന അറിവാണു സാർവ്വത്രികമായി പ്രചരിക്കേണ്ടത്. ആയുർവേദത്തിലെ ഈ ക്ഷാരസൂത്ര ചികിത്സയെ ഇന്ത്യൻ മെഡിക്കൽ ഗവേഷണ കൗൺസിൽ അംഗീകരിച്ചിട്ട് കാലമേറെയായി. ഇതിനുള്ള പരിശീലനം അലോപ്പതി ഡോക്ടർമാർക്കു കൂടി നല്കാനുള്ള അവരുടെ ശ്രമം വേണ്ടത്ര വിജയിച്ചില്ല. ഈ ചികിത്സയിലെ ഏക ഔഷധഘടകമായ 'ക്ഷാരസൂത്രം' ശാസ്ത്രീയമായി തയ്യാറാക്കി വിവിധ സംസ്ഥാനങ്ങളിലെ അലോപ്പതി ചികിത്സാകേന്ദ്രങ്ങളിൽ പണ്ട് എത്തിച്ചുകൊടുത്തിരുന്നു. പക്ഷേ എന്തുകൊണ്ടോ 'ആയുർവേദക്കാരൻെറ സൂത്രം' പരസ്യമായി പിൻതുടരാൻ അലോപ്പതിക്കാർ മടികാണിക്കുകയാണു ചെയ്തത്. ഒരുപക്ഷേ അലോപ്പതി ശസ്ത്രക്രിയയിലെ 'നാടകീയത' (ഓർമ്മകെടുത്തൽ, നീണ്ട ഓപ്പറേഷൻ, അതിനുശേഷമുള്ള ഇൻറൻസീവ് കെയർ യൂണിററിലെ കിടത്തം, മാസങ്ങൾ നീളുന്ന റിക്കവറി പ്രോസസ്സ് തുടങ്ങിയവ) ഈ ചികിത്സയിൽ കാട്ടാനാവാത്തതുകൊണ്ട് വലിയ ഫീസ് ഈടാക്കാൻ കഴിയില്ലെന്ന ഭീതിയും ഇതിനു പിറകിലുണ്ടാവും. എന്തായാലും കേരളത്തിലെ ഭഗന്ദര രോഗികളുടെ എണ്ണം അത്ര കുറവാകാൻ ഇടയില്ല. ഈ രോഗത്തിൻെറ ചരിത്രത്തിൽ അതിപ്രശസ്തരായ ചില രോഗികളുമുണ്ട്. അതിലൊന്നാണു ആദിശങ്കരൻ. കഠിനമായ ഭഗന്ദരം ആദിശങ്കരനെ ബാധിച്ചിരുന്നുവെന്നാണു ചരിത്രം. പക്ഷേ എന്തുകൊണ്ട് ക്ഷാരസൂത്ര ചികിത്സ അദ്ദേഹത്തിൽ വിജയിച്ചില്ല എന്നതു ഒരു സമസ്യയായി അവശേഷിക്കുന്നു. ഒരുപക്ഷേ ബനാറസ്സിലെ ഡോ.ദേശ്പാണ്ഡെ നവീകരിച്ചുണ്ടാക്കിയ ഇന്നത്തെ ക്ഷാരസൂത്ര ചികിത്സയുടെയത്ര മെച്ചം സുശ്രുതൻെറ ആദ്യരീതിയ്ക്കുണ്ടായിരുന്നിരിക്കില്ല. കാലാനുസൃതമായ നവീകരണം കൊണ്ടേ ഏതും കാലാനുകൂലമാക്കി നിലനിറുത്താനാകൂ എന്ന തത്വം ഈ രോഗചികിത്സയ്ക്കും ബാധകം തന്നെയെന്നു ഇതു തെളിയിക്കുന്നു. ആയുർവേദരംഗത്തു തീവ്ര ഗവേഷണങ്ങൾ നടത്തേണ്ടതിൻെറ ആവശ്യകതയും ഇതു ചൂണ്ടിക്കാട്ടുന്നു. എന്തായാലും ഈ "പഴയ-പുതിയ" ചികിത്സ ഭഗന്ദര രോഗികൾക്കു ഒരാശ്വാസമാണ്. ഈ ചികിത്സ വിജയകരമായി പ്രവൃത്തിപഥത്തിൽ കൊണ്ടുവരുന്ന ഒരുകൂട്ടം നിസ്വാർത്ഥമതികളായ ഡോക്ടർമാർ ഇന്നു തിരുവനന്തപുരം ആയുർവേദകോളേജിലുണ്ട്. പക്ഷേ 'കുടത്തിലെ വിളക്കു'പോലെ അവർ എരിഞ്ഞുതീരാനിടയാകുന്നതു ദുഃഖകരമാണ്. ഇതു വായിക്കുന്ന പ്രബുദ്ധരായ കേരളീയർ ഭഗന്ദര 'രോഗത്തെക്കുറിച്ചുള്ള ഈ പുതിയ അറിവുകൾ അതു കിട്ടാതെയുഴലുന്ന രോഗികളിൽ എത്തിച്ച് അവർക്കു 'ചെലവ് കുറഞ്ഞ സൗഖ്യം' പകരുമെന്നു ആശിക്കട്ടെ.





വി.ആർ. സുധീഷ്

# അസ്തമയ യാത്ര

അസ്തമയത്തിലേക്കു നീളുന്ന റെയിൽപ്പാളത്തിൽ ഒരു യുവതിയെയും യുവാവിനെയും കാണാനുണ്ടായിരുന്നു. റെയിലിനോടു ചേർന്ന് ഇടതുഭാഗത്താണ് റോഡ്. റോഡിനുമപ്പുറം മെലിഞ്ഞ മനസ്സിൽ നിറയെ മൂകസങ്കടങ്ങളുമായി നിശ്ചലം ഭാരതപ്പുഴ. പാലക്കാട്ടു നിന്ന് ഷൊർണ്ണൂരേക്കു വരുന്ന ബസ് ഒരു വളവുതിരിഞ്ഞപാടെ മുന്നിൽ റെയിൽപ്പാളത്തിൽ ദൂരെ കത്തുന്ന നീലയായി യുവതിയുടെ രൂപം കണ്ടു. ഒപ്പമുള്ള യുവാവ് വെളുത്ത മുണ്ടും ഷർട്ടുമാണ് ധരിച്ചിരുന്നത്. പാളത്തിനു മദ്ധ്യേ അവർ ചേർന്നു നടന്ന് പടിഞ്ഞാറോട്ടു നീങ്ങുകയായിരുന്നു. ദൂരെ അസ്തമയം കലങ്ങാൻ തുടങ്ങുകയായിരുന്നു. ബസ്സിലിരുന്ന് ഞാനവരെ ശ്രദ്ധിച്ചതാണ്. പടിഞ്ഞാറോട്ടു പോകുന്ന ബസ് അവർക്കരികിലെത്തിയപ്പോൾ ഞാൻ കൗതുകത്തോടെ നോക്കിപ്പോയി. അവർ വർത്തമാനം പറഞ്ഞും ചിരിച്ചും ഇടയ്ക്കിടെ തൊട്ടും അങ്ങനെ മുന്നോട്ടു നീങ്ങുകയാണ്. അപ്പോൾ ഷൊർണ്ണൂർ ജംഗ്ഷൻ വിട്ട് കോയമ്പത്തൂരേക്കു പോകുന്ന ലിങ്ക് എക്സ്പ്രസ്സിൻെറ ഇരമ്പാത്ത ഇരുണ്ട മുഖം അടുത്തു കണ്ടു. ഒന്നു നിലവിളിക്കാനായി ഞാൻ വാ തുറന്നു. അസ്തമയക്കലക്കങ്ങളിൽ പൊടുന്നനെ ചോര ചിതറി വീണു. യുവതിയും യുവാവും പാളത്തിനകത്തും പുറത്തും ഒന്നു കണ്ണടച്ചു തുറക്കും മാത്രയിൽ മാംസക്കഷണങ്ങളായി അടിഞ്ഞപ്പോൾ എവിടെയൊക്കെയോ നിലവിളികൾ വാ തുറന്നു. ഭാരതപ്പുഴയുടെ ശോഷിച്ച നെഞ്ചകം ചുവന്നു.

തീവണ്ടി ഞരങ്ങി നിന്നു. ഞാൻ സഞ്ചരിച്ച ബസ്സും ബ്രേക്കിട്ടു. ബസ്സിൽനിന്നിറങ്ങി പാളത്തിലേക്കു ഓരോരുത്തരായി ബദ്ധപ്പെട്ടോടി. തീവണ്ടിയിൽനിന്ന് ആളുകൾ ഇറങ്ങി വന്നു. നീല ദാവണിയിൽ ഇപ്പോൾ കത്തുന്നത് ചുവപ്പ്. വെള്ളയും ചുവന്നിരിക്കുന്നു. വികാരങ്ങളെ അജ്ഞേയതയിൽ അമർത്തിവച്ച് തുറിച്ച കണ്ണുകൾ. വേറിട്ട തലമുടി. പരാജയത്തിൻെറ ഒടിഞ്ഞ സ്മാരകങ്ങൾപോലെ കൈകൾ. രക്തപ്രായമായ കണ്ണീരാണോ ആ മുഖങ്ങളെ നനച്ചിരിക്കുന്നത്. യൗവ്വനത്തിൻെറ ഉന്മത്തഫണവും മേഘവനവും നുറുങ്ങിപ്പോയ അരക്കെട്ടുകൾ ചക്രങ്ങൾക്കടിയിൽനിന്ന് ആരൊക്കെയോ വലിച്ചെടുത്തപ്പോൾ ഭാരതപ്പുഴ വിലാപങ്ങൾക്ക് കാതോർത്തു.

എനിക്ക് ഇറങ്ങേണ്ടത് ഷൊർണ്ണൂരിലാണ്. വന്ന ബസ് ഇളകാൻ തുടങ്ങുകയാണ്. ഞാൻ കയറിയില്ല. പിന്നെയും അവിടെത്തന്നെ മരവിച്ചു നിന്നുപോയി. ബസ്സിൽനിന്ന് നേരത്തെ അകലെയും അടുത്തുമായി കണ്ട യുവതിയുടെയും യുവാവിൻെറയും പടിഞ്ഞാറോട്ടുള്ള പ്രേമോന്മേഷസഞ്ചാരം എൻെറ മനസ്സിൽ നിറഞ്ഞു. എൻെറ കൺമുന്നിലൂടെ നീലയും വെള്ളയുമായ രൂപങ്ങൾ ചലിച്ചുകൊണ്ടിരുന്നു. ഉദയത്തിൻെറ ഏതു പ്രഭാതമുഖത്തുനിന്നാണ് അവർ അസ്തമയത്തിലേക്കു നടന്നുവന്നതെന്ന് സ്വയം ചോദിച്ചുകൊണ്ടിരുന്നു. ഇരുപത്തഞ്ചു നിമിഷങ്ങളോളം യുവാവിൻെറയും യുവതിയുടെയും ചിതറിയ മാംസക്കഷണങ്ങൾക്ക് ശ്രദ്ധാഞ്ജലി നല്കി പിന്നെ തീവണ്ടി ഖേദത്തോടെ ഇഴഞ്ഞുപോയി. എത്തിച്ചേർന്ന പൊലീസുകാരും ആൾക്കാരും കൂടി മാംസക്കഷണങ്ങളെ വേർതിരിച്ച് രണ്ടു കൂമ്പാരമായിട്ട് പച്ചോലകൊണ്ട് മൂടിവച്ചു.

"പ്രേമനൈരാശ്യാ." എൻെറ അടുത്തുനിന്ന പ്രായംചെന്ന ഒരാൾ ആരോടെന്നില്ലാതെ പറഞ്ഞു.

"കുറെയായി തുടങ്ങിയിട്ട്. പെണ്ണിൻെറ വീട്ടുകാര് സമ്മതിച്ചിരുന്നില്ല. രണ്ടും രണ്ട് ജാതിയാ."

വേറൊരാൾ ഇടയ്ക്കു കയറി പറഞ്ഞപ്പോൾ ഞാൻ ഇടപെട്ടു.

"അല്ല, ആത്മഹത്യ ചെയ്തതല്ല. വണ്ടി വര്ന്നത് അവര് കണ്ടിട്ടില്ല. ബസ്സീന്ന് ഞാൻ കാണ്ന്ന്ണ്ടായിരുന്നു."

എൻെറ സംഭാഷണം അയാൾക്കത്ര രസിച്ചില്ല. അന്യനാട്ടുകാരനായ നിങ്ങൾക്കാണോ നാട്ടുകാരനായ എന്നെക്കാൾ ഇക്കാര്യത്തിൽ അറിവ് എന്ന ഭാവത്തിൽ അയാൾ എന്നെ ഒന്നു നോക്കി.

"പെണ്ണിൻെറ വീടിൻെറ തൊട്ടപ്പുറത്താ ഞാൻ." അയാൾ പറഞ്ഞു നിർത്തിയിടത്ത് ഞാൻ തുടങ്ങി.

"അവർ ചിരിച്ചും വർത്തമാനം പറഞ്ഞും വര്ന്നതു ഞാൻ കണ്ടതാണ്. ആത്മഹത്യ ചെയ്യാൻവേണ്ടിയുള്ള വരവല്ല അത്. എന്തൊക്കെയോ തമാശ പറഞ്ഞുകൊണ്ടാ അവർ തൊട്ടു നടന്നത്. അപ്പഴ് വണ്ടി വര്ന്നത് കണ്ടിട്ട്ണ്ടാവില്ല."

കുറെപ്പേർ എന്നെ കേൾക്കാനുണ്ടായിരുന്നു. ഞാൻ അവരോടു കണ്ടത് അപ്പാടെ വിറച്ചു വിവരിക്കുകയാണ്. അതിനിടയിൽ ചോദ്യങ്ങൾ ഒരുപാട്.

"ആത്മഹത്യ ചെയ്യാൻ പോകുന്നവർ ചിരിക്കില്ലേ? വർത്തമാനം പറയില്ലേ?"

"ആത്മഹത്യ ചെയ്യാൻ പോകുന്നവരെ മുമ്പു കണ്ടിട്ടുണ്ടോ?"

പിന്നീട് ഒന്നും പറയണമെന്ന് എനിക്കു തോന്നിയില്ല. ഷൊർണ്ണൂരിൽ പഴയൊരു സുഹൃത്തിൻെറ വിവാഹത്തിൽ പങ്കെടുക്കാനാണ് എനിക്കു പോകേണ്ടത്. രണ്ടോ മൂന്നോ കിലോമീറ്ററേയുള്ളു അവിടുന്ന് സുഹൃത്തിൻെറ വീട്ടിലേക്ക്. ആകസ്മികമായി മുന്നിൽക്കണ്ട ദാരുണമൃത്യു വല്ലാതെ ആഘാതപ്പെടുത്തിയതുകൊണ്ട് ഞാൻ പിന്നെയും അവിടെത്തന്നെ നിന്നുപോയി. എൻെറ വിവരണം കേട്ടുനിന്ന ഒരാൾ എന്നോടു വിയോജിച്ചുകൊണ്ടു പറഞ്ഞു.

"അവര് ചിരിക്ക്യേം വർത്താനം പറയോന്നുമായിരുന്നില്ല. പെണ്ണ് കരഞ്ഞുകൊണ്ട് ചെറുക്കൻെറ പിന്നാലെ പോകായിരുന്നു; ചെറുക്കൻ അവളെ വകവയ്ക്കാതെ മുന്നോട്ടു പാഞ്ഞപ്പോഴാണ് തീവണ്ടി വന്നതും പെട്ടതും. ഞാനിവിട്ന്ന് കണ്ടുനിൽക്കലേ... നിങ്ങള് ബസ്സീന്നല്ലേ കണ്ടത്?"

ഒരു സ്ത്രീ ഇടയ്ക്കു കയറി പറഞ്ഞു.

"ഞാനാ തോട്ടിനട്ത്തുണ്ടായിരുന്നു. രണ്ടും ആദ്യം കരിങ്കല്ലിനപ്പുറത്തുകൂടെയാ നടന്നത്. വണ്ടി വരുമ്പം മുന്നിലേക്ക് എടുത്തു ചാടിയതാണ്"

എനിക്കു ശ്വാസംമുട്ടിത്തുടങ്ങി. എൻെറ കണ്ണുകളെയാണോ ഇവരുടെ വാക്കുകളെയാണോ വിശ്വസിക്കേണ്ടത്. പിന്നീടൊന്നും സംസാരിക്കാനാവാതെ ഞാൻ വിഷമിച്ചു. അവർക്കു മുന്നിൽ വിഷണ്ണനായി നിന്നു. അനവധി ആളുകൾ പിന്നെയും വന്നുകൊണ്ടിരുന്നു. അവരിൽ പെണ്ണിൻെറ ബന്ധുക്കളിൽപ്പെട്ട ആരൊക്കെയോ ഉണ്ടായിരുന്നു. ചെറുക്കനാരാണെന്ന് അവർക്കൊരു പിടിയുമുണ്ടായിരുന്നില്ല. അങ്ങനെയൊരു ബന്ധം ഇന്നേവരെ ആ പെൺകുട്ടിക്ക് ആരോടുമുള്ളതായി അവരാരുമറിഞ്ഞിട്ടില്ല. സ്വതവേ സാധുപ്രകൃതിയായ ആ പെൺകുട്ടിക്ക് അഥവാ അത്തരമൊരു ബന്ധമുണ്ടെങ്കിൽത്തന്നെ അവർക്കത് വിശ്വസിക്കാനും പ്രയാസം.

അധികനേരം അവിടെ നില്ക്കണമെന്നു എനിക്കു തോന്നിയില്ല. ഞാൻ പാളത്തിനരികിലൂടെ നടന്ന് റോഡിലേക്കു കടന്നു. ഭാരതപ്പുഴയിൽ സന്ധ്യ വീണുകഴിഞ്ഞു. ഇരുട്ട് ഒഴുകിപ്പരക്കുന്നുണ്ട്. നടക്കാൻതന്നെ തീരുമാനിച്ചു. അശാന്തമായ മനസ്സോടെ നേരെ പടിഞ്ഞാറോട്ട് വച്ചുപിടിക്കുമ്പോഴും ആ യുവതിയും യുവാവും കൺമുന്നിലൂടെ നടന്നുപോയി. ശരിക്കും ഞാൻ കണ്ടതാണ്. അവർ ചിരിച്ചും പറഞ്ഞും ഒന്നിച്ചു നടന്നു. ഇടയ്ക്ക് യുവാവ് എന്തോ കളിയാക്കി പറഞ്ഞതിനാലെന്നപോലെ അവൾ ഇടതുകൈകൊണ്ട് അയാളുടെ പുറത്ത് പതുക്കെ ഒരടി വച്ചുകൊടുത്തു. പിന്നെയും നടന്നു നീങ്ങി— ഞാൻ കൗതുകത്തോടെ നോക്കിക്കണ്ടതാണ്. തീവണ്ടി വന്ന് പെട്ടെന്ന് അവരിലൂടെ കുതിക്കുന്നു. നീല വെളിച്ചവും ശുഭ്രപ്രകാശവും മായുന്നു. ഒന്നു നില വിളിക്കാൻപോലും അവർ മറന്നുപോകുന്നു. എന്തേ അവർ തീവണ്ടി കാണാതെ പോയത്? തീവണ്ടി എന്തേ അവരെ കാണാതെ പോയത്? അവിടെയുള്ള ഒരാൾ കണ്ടതു സങ്കല്പിച്ചു നോക്കി. യുവതി കരഞ്ഞുകൊണ്ട് പാളത്തിനു മദ്ധ്യേ പടിഞ്ഞാറോട്ട് യുവാവിനു പിന്നാലെ ഓടിപ്പോകുന്നു. യുവാവ് അവളെ ഗൗനിക്കാതെ മുന്നോട്ടു നടക്കുന്നു. തീവണ്ടി വന്ന് അവരെ പിളരുന്നു. ഇല്ല. അങ്ങനെയൊരു കാഴ്ചയല്ല ഞാൻ കണ്ടത്. വേറൊരാൾ കണ്ടതോ? പാളത്തിനരികിലുള്ള കരിങ്കല്ലിനപ്പുറത്തുള്ള നടവഴിയിലൂടെ യുവതിയും യുവാവും ആത്മഹത്യോദ്യുക്തരായി നടന്നു വരുന്നു. തീവണ്ടി വരുമ്പോൾ ഇരുവരും കൈചേർത്ത് മുന്നിലേക്കു എടുത്തു ചാടുന്നു. തീവണ്ടി അവരെ മരണത്തിലേക്കു ചിതറിവീഴ്ത്തുന്നു. അങ്ങനെയൊരു കാഴ്ചയുമല്ല ഞാൻ കണ്ടത്. ഒരു യാഥാർത്ഥ്യത്തിനു കാഴ്ചയുടെ വ്യത്യസ്തമായ കുറെ പകർപ്പുകൾ കിട്ടിയിരിക്കുന്നു. യാഥാർത്ഥ്യം ഓരോ കണ്ണുകൾക്കു മുന്നിലും ഇങ്ങനെ വെവ്വേറെയായി അവതരിക്കപ്പെടുമോ? കണ്ണുകൾ എന്നു മുതലാണ് ഒന്നിനെ നാനാവിധമായി ആവിഷ്കരിക്കാൻ തുടങ്ങിയത്? ഏതു കണ്ണിലായിരിക്കും സത്യമുദ്രയുള്ള കൃഷ്ണമണികളുള്ളത്? എൻെറ കണ്ണുകൾ എന്നെ വഞ്ചിക്കുന്നുവോ?

എൻെറ സുഹൃത്തും ഇതേവരെ നിരൂപണം എഴുതിയിട്ടില്ലാത്ത നിരൂപകനും കാഴ്ചയിൽ അധികമാനമുള്ളവനുമായ ശ്രീ. പാറയിൽ ചന്ദ്രൻ ഈ കഥകേട്ടു പറഞ്ഞു. അകിരാ കുറോസാവയുടെ റാഷോമോൺ എന്ന ജാപ്പനീസ് ചലച്ചിത്രംപോലിരിക്കുന്നു ഇത്. നമ്മുടെ കാലത്തിൽ ഈ കഥയ്ക്ക് ഒരു യാഥാർത്ഥ്യബോധവും പുതുമയും അവകാശപ്പെടാനില്ല. ആവേശത്തോടെ വാചാലനായിഅയാൾ എൻെറ അശാന്തഹൃദയത്തെ തണുപ്പിക്കാൻ നോക്കി. എന്നാൽ എനിക്ക് തണുക്കാനാവില്ല. ഞാൻ വിശ്വസിക്കുന്നത് എൻെറ കണ്ണുകളെയാണ്. ഇന്ദ്രിയങ്ങളും ചതിച്ചാൽ, പ്രത്യേകിച്ചും കണ്ണുകൾ, എറിഞ്ഞുടയ്ക്കേണ്ടി വരും നമുക്കു നമ്മെ. കണ്ണുകളും സ്വയം വഞ്ചിക്കുന്ന ഒരു കാലത്തോളംനാം എത്തിയിട്ടില്ല എന്ന പ്രത്യാശയിലെങ്കിലും പിടിച്ചു നില്ക്കാൻ അനുവദിക്കണം. പക്ഷേ, പിറേറന്നത്തെ വർത്തമാനപത്രങ്ങൾ പറയുന്നു.

രണ്ടുപേർ തീവണ്ടിക്കടിയിൽപ്പെട്ടെന്ന്. യുവാവും യുവതിയും പരസ്പരം അറിയുകപോലുമില്ലെന്ന്. എങ്ങനെ രണ്ടുപേരും തീവണ്ടിക്കടിയിൽപ്പെട്ടെന്ന് അദ്ഭുതംകൂറിക്കൊണ്ട്.

വീണ്ടും ആശയക്കുഴപ്പങ്ങളുമായി വാക്കുകളുടെ ചതുരംഗപ്പട. ഏത് അർത്ഥപ്രതീതിയിലാണ് ഞാൻ വിശ്രമിക്കുക?

അങ്ങനെ ഞാനെൻെറ കണ്ണുകളെ അവിശ്വസിക്കാമെന്നു വച്ചു. സത്യം ആരിലായാലും വെറുതെ അസ്വസ്ഥമാകാതിരിക്കാൻ മനസ്സിനെ ശാസിച്ചു. എന്തിന് അറിവുകൾകൊണ്ട് സ്വയം കലക്കണം. കാഴ്ചയിൽ എന്നെ ചതിച്ച കണ്ണുകളോട് ഇനി ഒന്നിലും ആധികാരികത്വം സ്ഥാപിക്കരുതെന്ന് ശഠിച്ചു.

അപ്പോൾ കണ്ണുകൾ പറഞ്ഞു തുടങ്ങി.

ബസ് വളവു തിരിയുകയായിരുന്നു. അന്നേരം ദൂരെ നീലദാവണി ചുററിയ യുവതിയും വെളുത്ത ഷർട്ടും മുണ്ടും ധരിച്ച യുവാവും പതുക്കെ പാളത്തിലൂടെ പടിഞ്ഞാറോട്ട് അസ്തമയച്ചുവപ്പിനു നേരെയെന്നോണം നടന്നു പോകുകയായിരുന്നു. അവർ പ്രണയബദ്ധരാണെന്ന് കാഴ്ചയിൽ സ്പഷ്ടം. കാമിനീ കാമുകത്വത്തിൻെറ ഭാവചേഷ്ടകളും ക്രിയാവിലാസങ്ങളും അവർ പ്രകടിപ്പിക്കുന്നുണ്ടായിരുന്നു. ഷൊർണ്ണൂർ ജംഗ്ഷനിൽനിന്നും പുറപ്പെട്ട തീവണ്ടി പതുക്കെ ഭാരതപ്പുഴയോരത്തുകൂടെ വരുന്നതു അവർ കാണുന്നുണ്ടായിരുന്നു.

യുവതി തമാശയായി യുവാവിനോടു ചോദിച്ചു.

"നമുക്കു ഈ വണ്ടിക്കു ചാടി മരിച്ചാലോ?"

"നിനക്ക് അങ്ങനെ തോന്നുന്നെങ്കിൽ ആവാം." യുവാവ് പെട്ടെന്നു മറുപടി പറഞ്ഞു.

അങ്ങനെ അവർ കൈചേർത്ത് മരണചുംബനത്തിൻെറ സൗഗന്ധികങ്ങളെ ഏററുവാങ്ങി.

ഞാൻ മനസ്സമാധാനത്തോടെ ഉറങ്ങാൻ കിടന്നു. ഇമയനക്കംപോലുമില്ലാത്ത ഭാരതപ്പുഴപോലെ സ്വസ്ഥം മനസ്സ്. ആ യുവതീയുവാക്കളെ മനസ്സിൽനിന്നു വിട്ട് ഉറക്കത്തിനായി കാത്തു.

ഉറങ്ങിക്കിടക്കുമ്പോഴാണ് ആത്മാവിൻെറ ചോദ്യം കേട്ടത്.

കണ്ണുകളെ നീ വിശ്വസിച്ചുവോ? ആ യുവാവും യുവതിയും തീവണ്ടി വരുമ്പോൾ പാളത്തിൽനിന്നിറങ്ങി നില്ക്കാൻ നോക്കിയതാണ്. അവളുടെ ദാവണി അപ്പോൾ പാളത്തിലെ ഒരു ഇരുമ്പുകോലിൽ കുരുങ്ങിപ്പോവുകയും യുവാവ് പറിച്ചുമാററാൻ ശ്രമിക്കുകയും ചെയ്തപ്പോൾ തീവണ്ടി അവരെ തട്ടിയെറിഞ്ഞു. കണ്ണുകളുടേത് പ്രത്യക്ഷസത്യമാണ്. ആന്തരികസത്യം എൻേറതാണ്.

ഉറക്കത്തിൽനിന്നും ഞാൻ ഞെട്ടിയുണർന്നതാണ്. ഒട്ടും വൈകാതെ തളർച്ചയോടെ ഉറക്കത്തിലേക്കുതന്നെ വീണുപോയി. അപ്പോൾ അതേ തീവണ്ടിപ്പാതയിലൂടെ ആ യുവതിയും യുവാവും നടന്നുവരുന്നു. യുവതി കറുത്ത ദാവണി ചുററിയിരിക്കുന്നു. യുവാവ് ചുവന്ന വസ്ത്രം ധരിച്ചിരിക്കുന്നു. അസ്തമയം കലങ്ങിയ പടിഞ്ഞാറൻ ചക്രവാളത്തിൽനിന്ന് ആരംഭിക്കുന്ന റെയിൽപ്പാളത്തിൽനിന്നാണ് ഒരു ഉദയമുഖം തേടിയുള്ള അവരുടെ യാത്ര.

അവർ നടന്നുനടന്ന് അടുത്തെത്തി.

കുതിച്ചു വന്ന തീവണ്ടി അവരെ കടന്നുപോയി. അനന്തരം കൈകളുയർത്തി അവർ എന്നോട് ഒരേ സ്വരത്തിൽ വിളിച്ചു ചോദിച്ചു.

"നിങ്ങളെന്തറിഞ്ഞിരിക്കുന്നു...?"










# ‘യുവത്വവും ചുറുചുറുക്കും എന്നെന്നും. അതിന്റെ രഹസ്യം എന്റെ ക്യാപ്റ്റനറിയാം.’

എനിക്ക് 40 കഴിഞ്ഞു. എങ്കിലും ഇപ്പോഴും എന്റെ പഴയ ചുറുചുറുക്കും യൗവ്വനവും നിലനിൽക്കുന്നു. അതിന് ഞാൻ എന്റെ ഭാര്യ മാർഷ്നീലിനോട് കടപ്പെട്ടിരിക്കുന്നു. ഞങ്ങളുടെ ഹോം ടീമിന്റെ പ്രസരിപ്പും ഉന്മേഷവും എങ്ങനെ നിലനിർത്തണമെന്ന് അവർക്കറിയാം. വ്യായാമം, കൃത്യനിഷ്ഠ, പ്രൈം ലൈഫ്പോലെ ആരോഗ്യപ്രദമായ കൊഴുപ്പുകുറഞ്ഞ സൂര്യകാന്തി എണ്ണയിൽ പാകം ചെയ്ത നല്ല ഭക്ഷണം.

എന്തിനധികം, പ്രൈം ലൈഫ് സൺഫ്ളവർ എണ്ണയിൽ ഉണ്ടാക്കിയ ആഹാരത്തിന്റെ സ്വാദ് ഒന്നു വേറെതന്നെ. കാരണം പ്രൈം ലൈഫിന് ഒരു പ്രത്യേക ഗന്ധമില്ലാത്തതിനാൽ ഭക്ഷണത്തിന് അതിന്റേതായ സ്വാഭാവികരുചി തന്നെ കിട്ടുന്നു. ആരോഗ്യം, രുചി, മൂല്യം എന്നിവയിൽ മാർഷ്നീൽ ഒരു വിട്ടുവീഴ്ചയ്ക്കും തയ്യാറല്ല, പ്രത്യേകിച്ച് എന്റേയും ഞങ്ങളുടെ മകൻ റോഹന്റേയും കാര്യത്തിൽ. അതുതന്നെയാണവരെ ഒരു ഉത്തമ കുടുംബനാഥയാക്കുന്നത്. ഞങ്ങളുടെ കുടുംബത്തിന്റെ ക്യാപ്റ്റൻ. ഇത് എനിക്കറിയാവുന്നിടത്തോളം ആർക്കറിയാം.




Prime Life

Low Fat
Sunflower Oil

Stay young. Feel fit.

യുവത്വവും ചുറുചുറുക്കും നിലനിർത്താൻ.

ബല്ലാർപ്പൂർ ഇൻഡസ്ട്രീസ് ലിമിറ്റഡിന്റെ ഒരു മികച്ച ഉത്പന്നം



മലയാറ്റൂർ

46

# ആറാം വിരൽ

ശനിയാഴ്ച; പ്രഭാതം സ്നാനഗൃഹത്തിൽനിന്നും ബാബയൊന്നിച്ച് മടങ്ങുമ്പോൾ സുരേഖ ചോദിച്ചു. "ഭഗവാൻ, എന്റെ മനസ്സ് പിടയ്ക്കുന്നതെന്തേ? എന്റെ ധൈര്യമാകെ വാർന്നു പോകുന്നതെന്തേ?"

ബാബ പറഞ്ഞു. "നിന്റെ മനസ്സിൽ അന്ധകാരം നിറച്ചിരിക്കുന്നത് നീതന്നെയാണ്. നീ എന്നെക്കുറിച്ച് ആവശ്യത്തിലേറെ ചിന്തിക്കുന്നു. അതുകൊണ്ടാണ് അനാവശ്യമായ ഭയം നിന്നെ കീഴ്പ്പെടുത്തുന്നത്."

"എന്റെ യാത്ര ഞാൻ മാററിവച്ചാലോ? ഭഗവാനെ തനിച്ചാക്കി പോകാൻ മനസ്സ് സമ്മതിക്കുന്നില്ല."

"സുരേ, നീ ഊട്ടിയിൽ സ്ഥിരതാമസത്തിന് പോവുകയല്ലല്ലോ. നാലഞ്ചു ദിവസത്തിനകം നീ മടങ്ങിവരും. ഈ യാത്ര നല്ലതാണ്... നിനക്കും എനിക്കും."

"എത്ര എളുപ്പത്തിൽ പറഞ്ഞു! നാലഞ്ചു ദിവസങ്ങൾപോലും! അവയ്ക്ക് യുഗങ്ങളുടെ ദൈർഘ്യമുണ്ടാകും. ഭഗവാൻ, എനിക്ക് അങ്ങയെ പിരിഞ്ഞിരിക്കാൻ വയ്യ."

"സുരേ, പിരിഞ്ഞിരിക്കുന്നത് നല്ലതാണ്. എന്നോടൊരുമിച്ചിരിക്കുമ്പോൾ, എന്നെ ജയിലിലാക്കുമ്പോൾ, നിന്നെ അവിദ്യയുടെ എട്ടുകാലിവല പൊതിയുന്നു. നീ രാഗദ്വേഷങ്ങൾക്ക് അടിമയായിത്തീരുന്നു. നീ സത്യത്തിൽനിന്നും വ്യതിചലിക്കുന്നു. പിരിഞ്ഞാൽ— അകന്നു മാറിയാൽ... അത് ഏതാനും ദിവസങ്ങൾ മാത്രമാണെങ്കിലും... നമുക്ക് പുതിയ കാഴ്ചപ്പാടുകളുണ്ടാകും. എനിക്ക് നിന്നെയും നിനക്ക് എന്നെയും വസ്തുനിഷ്ഠമായി വിലയിരുത്താൻ കഴിഞ്ഞേക്കാം. ഞാൻ ഭഗവാനല്ലെന്ന് നീ മനസ്സിലാക്കിയെന്നു വരാം."

"അങ്ങനെ പറയരുത്, ബാബാ! അവിടുന്ന് ഭഗവാൻതന്നെ... ലിവിംഗ് ഗോഡ്!"

"പോകൂ! ആർക്കിടെക്റ്റ് കാത്തിരിക്കയല്ലേ?"

"ഞാൻ ഭഗവാനെ വസ്ത്രങ്ങളണിയിക്കട്ടെ... എന്നുമെന്നപോലെ. ഇന്ന് സംഗീതത്തിലെ താരങ്ങൾ അണിനിരക്കുമ്പോൾ... ഭക്തിഗാനമേള നടക്കുമ്പോൾ..."

വേദരാമൻ മന്ദസ്മിതം തൂകി. "യോഗിനിയമ്മേ, ഞാൻ ഒരുങ്ങിക്കൊള്ളാം. ഞാൻ നഗ്നനായിരിക്കയില്ല."

●

"രംഗൻ, ഞാൻ ഊട്ടിയിൽ മൂന്നാലു ദിവസം താമസിച്ചെന്നു വരാം."

"മാഡം, ടേക്ക് യുവർ ടൈം. ആർക്കിടെക്ടിന്റെ വർക്ക് തീരുന്നതുവരെ മാഡം അവിടെയുണ്ടാകണം."

"രംഗൻ, ഞാൻ ആശ്രമത്തിൽനിന്നും നാലഞ്ചു നാൾ അകന്നു നില്ക്കുന്നത് ആദ്യമായിട്ടാണ്. എന്റെ അഭാവത്തിൽ..."

"ഇവിടെ ഞാനില്ലേ, മാഡം! ഒരു പ്രശ്നവുമുണ്ടാവില്ല."

"അതെ. രംഗന്റെ പ്രസൻസ് ഇവിടെയുണ്ടെന്ന് ഓർക്കുമ്പോൾ ആശ്വാസം തോന്നുന്നു. ബാബയെ വേണ്ടപോലെ പരിചരിക്കണം. എപ്പോഴും കൂടെയുണ്ടാകണം."

"വിഷമിക്കാതിരിക്കൂ, മാഡം."

"ഞാനൊന്നു ചോദിക്കട്ടെ?"

"യെസ്, മാഡം."

"എനിക്കല്പം വിഷമമുണ്ട്. ബാബ ഈയിടെയായി വല്ലാതെ മാറിപ്പോയിരിക്കുന്നുവെന്ന് രംഗനു തോന്നിയിട്ടുണ്ടോ?"

"ലേശം മൂഡിയാണ്."

"എന്നിൽനിന്നും അദ്ദേഹം അകന്നുപോയിട്ടുണ്ടോ? എന്താണ് രംഗന്റെ അസസ്മെന്റ്?"

"നീന പോയശേഷം ബാബ ഉന്മേഷരഹിതനായോ എന്നു സംശയം. പിന്നെ... ആ ഗോപിക ആങ്കിൾ! അതാവാം മാഡത്തിനു വിഷമമുണ്ടാക്കുന്നത്. അത് ബാബയുടെ വെറും ഭാവന മാത്രമല്ലേ?"

"എന്ന് സമാധാനിക്കാൻ ശ്രമിക്കാം. എങ്കിലും കരുതിയിരിക്കണം. കാടുകയറുന്ന ഭാവന അപകടമുണ്ടാക്കാം. ആട്ടെ, നമ്മുടെ മേജർ ചന്ദ്രസേനൻ റിലയബിളാണോ?"

"സർട്ടൻലി! എന്താണങ്ങനെ ചോദിച്ചത്?"

"വെറുതെ! ഫർഗെററ് എബൗട്ടിററ്! ഇനി ഞാൻ പുറപ്പെടാം!"

"ബ്രേക്ക് ഫസ്ററ്?"

"കാറിൽ പായ്ക്കുചെയ്തു വച്ചിട്ടുണ്ട്."

സുരേഖയും ആർക്കിടെക്റ്റും കയറിയ കാർ നീങ്ങിയപ്പോൾ അകത്തുനിന്നും വേദൻ ബാബയുടെ വിളി ഉയർന്നു—

"രംഗൻ!"

രംഗൻ ഓടിയെത്തി. ധ്യാനസങ്കേതത്തിന്റെ മുമ്പിൽ, ഇടനാഴിയിൽ വേദൻബാബ ഡ്രസ്സിംഗ് ഗൗൺ ധരിച്ചുകൊണ്ട് നില്ക്കുന്നു; പൊട്ടിച്ചിരിക്കുന്നു.

"ഞാൻ പൊട്ടിച്ചിരിക്കുന്നതിന് എന്തെങ്കിലും കാരണം വേണ്ടേ? പറയൂ, എന്താണ് കാരണം?"

"ഭഗവാൻതന്നെ പറഞ്ഞാലും."

"ഹെഡ്മിസ്ട്രസ്സ് സ്ഥലംവിട്ടപ്പോൾ പള്ളിക്കൂടത്തിലെ കുസൃതിക്കുട്ടിക്ക് പൊട്ടിച്ചിരിക്കാൻ തോന്നുന്നു. അറിയാമോ, രംഗൻ, എനിക്ക് യോഗിനിയമ്മയെ പേടിയാണ്."

"ഭഗവാൻ, ഇത് നല്ല ജോക്കുതന്നെ!"

"ജോക്കല്ല, രംഗൻ! സത്യമാണു പറഞ്ഞത്. ഒരു കാര്യം ഓർക്കുക... ഞാൻ ഭഗവാനല്ല... ഇന്നത്തേക്കെങ്കിലും! ഇന്നെനിക്കു വേണ്ടത് ടോട്ടൽ റിലാക്സേഷനാണ്. യോഗിനിയമ്മ മടങ്ങിവരുന്നതുവരെ ഞാൻ ഞാനായി കഴിയാനാഗ്രഹിക്കുന്നു."

"ഭഗവാന്റെ ഇഷ്ടം."

"ഓ... പിന്നെയും ആ വിളി! ങാ, ഇനി ബ്രേക്ക് ഫസ്ററ് ടേബിളിലേക്ക്. നമ്മുടെ മേജർ എവിടെ? കോൾ ഹിം ആൾസോ."

ബ്രേക്ക് ഫസ്ററിനിരുന്നപ്പോൾ വേദൻ ബാബ ചന്ദ്രസേനനോടു പറഞ്ഞു. "മേജർ, നിങ്ങൾ എന്നെ ഭഗവാനായി കണക്കാക്കുന്നു. കാരണമെന്താ? നിങ്ങൾ എന്നെ ആദ്യമായി കാണുമ്പോൾ ഞാൻ ഭഗവാനായിക്കഴിഞ്ഞിരുന്നു. പക്ഷേ, രംഗൻ കണ്ടിട്ടുണ്ട്... ഓർക്കുന്നോ രംഗൻ?"

രംഗരാജൻ മൗനം ദീക്ഷിച്ചു.

"മേജർ, രംഗൻ പണ്ഡിതനാണ്. ചിന്നപ്പയുടെ ബംഗ്ളാവിൽവച്ച് ആദ്യം കണ്ടപ്പോൾ എന്നോട് എന്തെല്ലാം പറഞ്ഞെന്നറിയാമോ? ഷഡ്ദർശനങ്ങൾ... ന്യായം, വൈശേഷികം, സാംഖ്യം, യോഗം, മീമാംസ, വേദാന്തം... അറിയാമോ, മേജർ, പ്രാരംഭത്തിൽ ഷഡ്ദർശനങ്ങൾ ഈശ്വരന്റെ അസ്തിത്വം മാനിച്ചിരുന്നില്ല. ഓ, ഞാനിങ്ങനെ ഓരോന്നു പറഞ്ഞുകൊണ്ടിരുന്നാൽ നിങ്ങൾ ബ്രേക്ക് ഫസ്ററ് ആസ്വദിച്ചുവെന്നു വരില്ല."

അല്പനേരം പ്ളേററുകളിൽ സ്പൂണും ഫോർക്കും കത്തിയും മുട്ടുന്ന ശബ്ദം മാത്രമേ ഉയർന്നുള്ളു.

പെട്ടെന്ന് വേദൻബാബ ചോദിച്ചു. "ഗോപികയെപ്പററിയുള്ള ഗാനം നമ്മുടെ മിന്നൽബാബു എഴുതിയോ, രംഗൻ? ഇന്നത്തെ ഭക്തിഗാനമേളയിൽ അത് കേട്ടാൽ നന്നായിരുന്നു."

"മിന്നലിനോടു ചോദിക്കാം, ബാബാ!"

ബ്രേക്ക് ഫസ്ററ് അവസാനിച്ചു.

"ഒരുങ്ങണ്ടേ ഭഗവാൻ?" രംഗൻ ചോദിച്ചു.

"ഓ! തൊപ്പി, സിൽക്ക് ഷെർവാണി, അരപ്പട്ട... പിന്നെന്ത്? വേണ്ട രംഗൻ! ഇന്ന് ഭഗവാന്റെ യൂണിഫോം ധരിക്കാൻ നാം തയാറല്ല. ഞാനിന്ന് പുറത്തിറങ്ങുന്നില്ല! നേരത്തേ പറഞ്ഞുവല്ലോ... ഇന്ന് ഞാൻ കുസൃതിയാണ്... കൊച്ചുകുട്ടിയാണ്."



ബാബ എഴുന്നേററു. ചുററി നടന്നു, ചില വരികൾ മൂളിക്കൊണ്ട്.

ഗോപികേ, മനോഹരി,
എന്റെ സങ്കല്പത്തിലെ അപ്സരസ്സേ,
വരൂ, അരികിൽ വരൂ!
വള ധരിച്ച കരങ്ങൾക്കുള്ളിൽ
എന്നെ ബന്ധനസ്ഥനാക്കൂ!
ഇഹലോകത്തിലെ കാമങ്ങൾ ഭുജിച്ച്
എന്റെ ശരീരവും
ഇന്ദ്രിയങ്ങളും
നിർവൃതിയടയട്ടെ...

ബാബയുടെ അനുവാദത്തോടെ രംഗരാജനും മേജറും നിഷ്ക്രമിച്ചു. ഭക്തിഗാനമേള ആരംഭിക്കാൻ ഇനി അധികനേരമില്ല.

●

ഗാനമേളയിൽ ബോക്സോഫീസ് മൂല്യമുള്ള പ്രശസ്ത ഗായകർ പങ്കെടുത്തു.

ഓർക്കസ്ട്ര പിററിനരികിൽ എല്ലാം നിയന്ത്രിക്കുന്നവനെപ്പോലെ മിന്നൽബാബു നിലയുറപ്പിച്ചിരുന്നു.

രംഗരാജൻ മേജറോട് പറഞ്ഞു. "സേനൻ, യു ഓവർസീ എവ്രിതിംഗ്. ബാബ എന്തു ചെയ്യുന്നുവെന്ന് ഞാൻ നോക്കിവരാം."

രംഗൻ ബാബയെ തേടിച്ചെന്നു.

മയിൽക്കട്ടിലിൽ ശയിക്കയായിരുന്നു, ബാബ.

കവിതപോലെ ചിലതുച്ചരിക്കുന്നു—

"മനസ്സേ,
നീ ശാഖാമൃഗമാകാതിരിക്കൂ,
ഒരിടത്തുറച്ച് നില്ക്കൂ,
ഒരു തുടലിൽ മാത്രം ബന്ധിക്കപ്പെട്ട്...!
വരൂ, ഗോപികേ,
ഈ കുശവൻ
അസാധ്യമായത് ചെയ്യാം...
മനസ്സിന്റെ മണ്ണുകുഴച്ച് പൊൻകുടമുണ്ടാക്കാം."

ബാബയുടെ ശ്രദ്ധയാകർഷിക്കാൻവേണ്ടി രംഗരാജൻ ചുമച്ചു.

"ഓ, രംഗനോ! കവിത്വമില്ലാത്ത ഞാൻ ചിലത് മൂളിപ്പോയി. ഞാൻ എന്റെ സ്വാതന്ത്ര്യദിനം ആഘോഷിക്കയല്ലേ? രംഗൻ എന്റെകൂടെ നില്ക്കുമല്ലോ? എന്നെ അനുസരിക്കുമല്ലോ?"

"ഞാൻ എപ്പോഴും കൂടെത്തന്നെയുണ്ട്, ഭഗവാൻ! ഭഗവാന്റെ ഏതു കല്പനയും ഈയുള്ളവൻ അനുസരിക്കും."

"നല്ലത്. ആദ്യത്തെ കല്പന കേട്ടോളൂ... എന്നെ ഭഗവാൻ എന്ന് വിളിച്ചു പോകരുത്."

"ഭഗവാൻ, ആ കല്പന അനുസരിക്കാൻ ബുദ്ധിമുട്ടുണ്ട്."

"ശീലം മാററുകയില്ല, അല്ലേ? ആട്ടെ... ചില ചില്ലറ കാര്യങ്ങൾ പറയാം. അനുസരിക്കാൻ പ്രയാസമുണ്ടാവുകയില്ല. എനിക്ക് കളിമണ്ണ് വേണം—പൊൻകുടമുണ്ടാക്കാൻ."

"മനസ്സിലായില്ല, ഭഗവാൻ."

"വിശദമാക്കാം... അതിനുമുമ്പ് നമുക്ക്

ഗംഗാജലം സേവിച്ചാലോ?''

രംഗരാജൻ മദ്യം ഹാജരാക്കി.

''രംഗൻ, മേജറെയും മിന്നൽബാബുവിനെയും വിളിച്ചാലോ?''

''മേജറെ വിളിക്കാം. മിന്നലിനോട് അല്പം അകൽച്ച പാലിക്കുന്നതല്ലേ നല്ലത്? അവൻ വായാടിയാണ്. അവനെ ഒഴിവാക്കാമെന്നു തോന്നുന്നു.''

''നാമെല്ലാം വായാടികളല്ലേ? വായാടികളുടെ തമ്പുരാനാണ് ഞാൻ. ലെററസ് ബി ഫ്രീ... ലെററസ് ഫീൽ ഫ്രീ! ഗാനമേള അവസാനിച്ചെങ്കിൽ അവരോടു വരാൻ പറയൂ.''

മേജർ ചന്ദ്രസേനനെയും മിന്നൽബാബുവിനെയും രംഗരാജൻ വിളിച്ചുകൊണ്ടു വന്നു.

അപ്പോൾ ബാബ കണ്ണടച്ചിരിക്കയായിരുന്നു.

ആറാംവിരൽ പ്രകാശിച്ചിരുന്നു.

അവർ കാത്തുനിന്നപ്പോൾ ചെറുചിരിയോടെ ബാബ കണ്ണുതുറന്നു.

''ഇരിക്കൂ! ഞാനും വരുന്നു. നമുക്കൊരു മാജിക് സർക്കിൾ ഉണ്ടാക്കാം.'' ബാബ തറയിലിരുന്നു.

രംഗനും മേജറും മിന്നലും ബാബയുടെ മുമ്പിലിരുന്നു.

''രംഗൻ, എല്ലാവർക്കും പ്രസാദം കൊടുക്കൂ.'' ബാബ ആജ്ഞാപിച്ചു.

ഗ്ളാസ് സ്വീകരിക്കാൻ മിന്നൽ മടികാണിച്ചപ്പോൾ ബാബ അയാളോടു പറഞ്ഞു. ''കഴിച്ചോളൂ! ഞാൻ തരുന്ന പ്രസാദമല്ലേ!''

എല്ലാവരും മദ്യം സേവിച്ചു.

''മിന്നൽ, തന്നോടെനിക്ക് ലേശം പരിഭവമുണ്ട്.'' ബാബ മൃദുസ്മേരത്തോടെ കണ്ണിറുക്കിക്കൊണ്ടു പറഞ്ഞപ്പോൾ രംഗരാജൻ മിന്നലിന്റെ പള്ളയിൽ തോണ്ടിക്കൊണ്ട് മന്ത്രിച്ചു. ''ഗോപികയെപ്പററിയുള്ള ഗാനം... അതാണ് ബാബ സൂചിപ്പിക്കുന്നത്.''

''ഭഗവാൻ, ആ ഗാനം ഉടനെഴുതാം.'' മിന്നൽ തൊഴുതുപിടിച്ചുകൊണ്ട് അറിയിച്ചു.

വേദൻബാബ വലതുകൈ ഉയർത്തിപ്പിടിച്ചു—വിലക്ക് കല്പിക്കുന്നപോലെ.

''രംഗനോട് ഞാൻ നേരത്തേ പറഞ്ഞതാവർത്തിക്കാം. ഇന്ന്... ഇന്നെങ്കിലും... എന്നെ ആരും ഭഗവാനെന്നു വിളിക്കരുത്. ഞാൻ ഭഗവാനല്ല.''

മിന്നൽബാബുവിന്റെ കണ്ഠമിടറി. ''ഇന്നും എന്നും അവിടുന്ന് ഭഗവാനാണ്... പാപികളായ ഞങ്ങളെ ഉദ്ധരിക്കാൻ അവതരിച്ച ദിവ്യപുരുഷനാണ്.''

''മിന്നൽ, നീ അജ്ഞനാണ്. നിന്നോട് ഞാൻ തർക്കിക്കുന്നില്ല. രംഗൻ അറിവുള്ളവനാണ്. രംഗനോട് ഞാൻ ചോദിക്കട്ടെ... ലോകസ്രഷ്ടാവും കർമ്മഫലദാതാവുമായ ഒരീശ്വരനുണ്ടോ? ഉത്തരം പറയൂ.''

രംഗരാജൻ വായ തുറന്നില്ല.

ബാബ തുടർന്നു. ''ആകാശം, കാലം, ദിക്ക്, ആത്മാവ്, മനസ്സ്... ഈ പദാർത്ഥങ്ങൾ നിത്യമാണെന്നു പറയപ്പെടുന്നു. നിത്യമായതിനെ സൃഷ്ടിക്കാനാകുമോ? ഭൂമി, ജലം, തേജസ്സ്, വായു എന്നിവയുടെ പരമാണുക്കളും നിത്യമാണ്. അവയെ സൃഷ്ടിക്കാനാവില്ല. ഇനി, കർമ്മം! ഇന്ന കർമ്മത്തിന് ഇന്ന ഫലം എന്നു നിശ്ചയിക്കപ്പെട്ടിട്ടുണ്ടെന്നല്ലേ കരുതപ്പെടുന്നത്? അപ്പോൾ ദുഷ്കർമ്മം ചെയ്തവന് സത്ഫലം കിട്ടുകയില്ല. അവന് സത്ഫലം നല്കാൻ ഇടനിലക്കാരനായ ഒരു ഈശ്വരൻ എങ്ങനെയുണ്ടാകാൻ? ഇല്ല... ഈശ്വരൻ... ഭഗവാൻ... ഇല്ലേയില്ല. ഇല്ലാത്ത ഈശ്വരന് ലോകത്തിൽ പ്രതിപുരുഷനുണ്ടാകുന്നതെങ്ങനെ? ഓ, ഞാൻ കാടു കയറുകയാണ്. ഇനി കാര്യത്തിലേക്കു കടക്കാം. നമുക്ക് കളിമണ്ണിൽനിന്നും പൊൻകുടം തീർക്കാൻ ശ്രമിക്കാം!''

കാര്യം മനസ്സിലാകാതെ രംഗനും മേജറും മിന്നലും അന്യോന്യം നോക്കി.

ബാബ ചിരിച്ചു. ''ഞാൻ മണ്ണിലേക്കിറങ്ങി വരാം... ഐ വിൽ ആസ്ക് ആൻ



എർത്തിക്വെസ്ററ്യൻ. കളിമണ്ണിൽനിന്നും പ്രതിമയുണ്ടാക്കാൻ ആർക്കറിയാം?''

''എത്രയോ പേർക്കറിയാം, ഭഗവാൻ.'' മിന്നൽ പറഞ്ഞു.

''ഒരാളുടെ പേര് പറയൂ.''

''വിജയവാഹിനി സ്ററുഡിയോയിൽ സെററിടുന്ന മുനിസ്വാമി... എന്റെ ഫ്രണ്ടാണ്.''

''മിന്നൽ, അയാളെ ഇവിടെ വരാൻ പറയൂ.. അയാൾ എന്റെ നിർദ്ദേശമനുസരിച്ച് ഒരു പ്രതിമ നിർമ്മിക്കട്ടെ.''

●

ലഞ്ചു സമയത്തിനുമുമ്പ് മുനിസ്വാമി ആശ്രമത്തിലെത്തി.

പ്രാർത്ഥനാഹാളിലെ താമരപ്പൂപോലുള്ള മണ്ഡപത്തിൽ ബാബ ഉപവിഷ്ടനായിരുന്നു.

രംഗനും കൂട്ടരും മുനിസ്വാമിയെ അവിടെയെത്തിച്ചപ്പോൾ, കൈവശമുണ്ടായിരുന്ന വലിയ ബാഗ് തറയിൽ വച്ചശേഷം, അയാൾ സാഷ്ടാംഗ നമസ്കാരം നടത്തി.

''മുനിസ്വാമി, നീ സമർത്ഥനായ പ്രതിമാശില്പിയാണെന്ന് മിന്നൽ എന്നെ ധരിപ്പിച്ചിരിക്കുന്നു. നീയാണ് സ്രഷ്ടാവ്. ഒരു സുന്ദരിയുടെ പ്രതിമ നീ നിർമ്മിക്കണം.'' ബാബ പറഞ്ഞു.

''ശ്രമിക്കാം, ഭഗവാൻ.'' മുനിസ്വാമി കൈകൂപ്പി നിന്നു.

''തുടങ്ങിക്കോളൂ...''

''ഭഗവാൻ, ഞാൻ സിനിമാ സ്ററുഡിയോയിലെ പണിക്കാരനാണ്. അവിടെ ചിലപ്പോൾ മോഡലുകളുണ്ടാവും. ചിലപ്പോൾ ഞാൻ കലണ്ടർ ചിത്രങ്ങളെ ആശ്രയിക്കും. ലക്ഷ്മി, സരസ്വതി, കൃഷ്ണൻ, സാലഭഞ്ജിക... ഇവയൊക്കെ ചെയ്യാറുണ്ട്. ഇവിടെയിപ്പോൾ ചെയ്യേണ്ടത്...''

''ഒരു സുന്ദരിയുടെ പ്രതിമ... ഞാൻ അവളെ വർണ്ണിക്കാം. ഉം... ആരംഭിച്ചുകൂടേ?''

''വലുപ്പം?''

''നിശ്ചയിച്ചോളൂ.''

''ഭഗവാൻ, ഒരടി കിളരത്തിൽ ഞാനൊന്നുണ്ടാക്കാം. ഭഗവാന് തൃപ്തിയായാൽ, പിന്നീടത് ആൾ വലുപ്പത്തിൽ തീർക്കാം.''

''നല്ലത്, മുനിസ്വാമി.''

മുനിസ്വാമി തറയിലിരുന്നു. ബാഗ് തുറന്നു. അതിൽനിന്നും ഒരു പലകക്കഷണമെടുത്തു... പിന്നെ നനഞ്ഞ കളിമണ്ണ്, വയർമെഷ്, പ്ളാസ്ററർ ഒഫ് പാരിസ്, ഉപകരണങ്ങൾ.

ഒരടി പൊക്കത്തിൽ 'വയർമെഷ്' ഉപയോഗിച്ച് മുനിസ്വാമി ഒരു ''സ്കെലിററൺ'' നിർമ്മിച്ചു. അതിന്മേൽ കളിമണ്ണ് തേക്കാൻ തയാറെടുത്തുകൊണ്ട് അയാൾ ഭക്തിപുരസ്സരം ബാബയെ നോക്കി.

ബാബ സംസാരിച്ചു തുടങ്ങി...

മുനിസ്വാമി, അവൾക്ക് നീളൻ കൈത്തണ്ടുകളുണ്ട്. മനോഹരമായ ഉരുണ്ട കൈത്തണ്ടുകൾ. അവൾ വളകൾ അണിഞ്ഞിട്ടുണ്ട്. അവളുടെ മാറിടം അത്ര വലുതല്ല... അത്ര ചെറുതുമല്ല. പരന്ന വയറ്. പൊക്കിൾദ്വാരത്തിന് നുണുക്കുഴിയാകാൻ പററുമോ? എങ്കിൽ അത്തരത്തിലുള്ള പൊക്കിൾച്ചുഴി. ഇടുങ്ങിയ അരക്കെട്ട്... ഫ്ളെയറിംഗ് ഹിപ്സ്...

മുനിസ്വാമിയുടെ വിരലുകൾ അതിവേഗം ചലിച്ചു. സുന്ദരിയുടെ രൂപം തെളിഞ്ഞു തുടങ്ങി.

''ഭഗവാൻ, മുഖം? മുഖത്തിന്റെ ഷേപ്പിനെപ്പററി പറഞ്ഞാലും.'' മുനിസ്വാമി വണക്കത്തോടെ അപേക്ഷിച്ചു.

വേദൻബാബ രംഗനെ നോക്കി ആംഗ്യം കാണിച്ചു. രംഗനു മനസ്സിലായി. ഗംഗാജലമാണ് ആവശ്യപ്പെടുന്നത്.

ഒരു സ്ററിഫ് ഡ്രിങ്കിനുശേഷം ബാബ പറഞ്ഞു. ''മുനിസ്വാമി! ആ മുഖം ഞാൻ കണ്ടിട്ടില്ല. അതുകൊണ്ട് ഞാനെന്തു പറയാൻ? നീ കലാകാരനല്ലേ? നിനക്ക് തോന്നുന്ന മട്ടിൽ ആ മുഖത്തിന് രൂപം നല്കൂ! ചിലപ്പോൾ അത് ഗോപികയായിത്തീരാം.''

പ്രതിമയുടെ മുഖത്തിന്റെ വിശദാംശങ്ങൾ അററം പരന്ന സ്ററിൽ ഉപകരണമുപയോഗിച്ച് മണ്ണിൽ തെളിയിക്കുമ്പോൾ മുനിസ്വാമി വിയർക്കുന്നുണ്ടായിരുന്നു.

ഒടുവിൽ, പരമാവധി കഴിവുകളും പ്രയോഗിച്ചു തീർന്നപ്പോൾ, അതിസുന്ദരമായ പ്രതിമയുടെ കണ്ണുകളിൽനിന്നും തന്റെ കണ്ണുകൾ പിൻവലിച്ചുകൊണ്ട് മുനിസ്വാമി നിശ്വസിച്ചു. അംഗീകാരത്തിനുവേണ്ടി അയാൾ ചുററും നോക്കി.

രംഗനും മേജറും മിന്നലും തറയിൽ മുട്ടുകുത്തിനിന്ന് പ്രതിമയെ പരിശോധിച്ചു.

''മാർവലസ്!'' രംഗന്റെ കമന്റുയർന്നു.

''അതിങ്ങ് കൊണ്ടുവരൂ!'' ബാബ പറഞ്ഞു.

പലകയിൽ നിന്നിരുന്ന സുന്ദരിയെ മുനിസ്വാമി ബാബയുടെ മുമ്പിൽ പ്രദർശിപ്പിച്ചു.

കുറെനേരം ബാബ പ്രതിമയിൽ കണ്ണുനട്ടിരുന്നു. അതിന്റെ ഉടലിൽ അദ്ദേഹം തൊട്ടുതൊട്ടില്ല എന്ന മട്ടിൽ ഒരു വിരലോടിച്ചു.

ബാബയുടെ അഭിപ്രായപ്രകടനത്തിനു വേണ്ടി എല്ലാവരും കാത്തുനിന്നു.

ഏറെ ടെൻഷൻ മുനിസ്വാമിക്കായിരുന്നു.

നിറുത്തിനിറുത്തിയാണ് ബാബ സംസാരിച്ചത്.

''ഒരു കലാസൃഷ്ടിയെന്ന നിലയിൽ ഈ പ്രതിമയെ ഞാൻ ഇഷ്ടപ്പെടുന്നു. ഇററ്സ് റിയലി ബ്യൂട്ടിഫുൾ, മുനിസ്വാമി! പക്ഷേ, ഇത് ഗോപികയല്ല. അതുകൊണ്ട് ഞാനിതിനെ നശിപ്പിക്കാൻ പോകുന്നു.

ചാട്ടുളിപോലെ ബാബയുടെ വലതുകൈ പ്രതിമയിലമർന്നു.

അത് കളിമണ്ണും വയർമെഷും കലർന്ന, വികൃതമായ പിണ്ഡമായിത്തീർന്നു.

ബാബ എഴുന്നേററു.

''രംഗൻ, ഞാനിന്ന് ലഞ്ച് കഴിക്കുന്നില്ല... മുനിസ്വാമി ലഞ്ചു കഴിഞ്ഞ് പോയാൽ മതി. മിന്നൽ, മുനിസ്വാമിയെ പറഞ്ഞു മനസ്സിലാക്കൂ... പ്രതിമ അസ്സലായിരുന്നു. അത് ഗോപികയായിത്തീരാത്തത് എന്റെ കുററം...



ഗോപികയുടെ മുഖം ഞാൻ കണ്ടിട്ടില്ലല്ലോ. ഞാൻ കാണാത്തത് പകർത്താൻ ഏതെങ്കിലും പ്രതിമാശില്പിക്കു കഴിയുമോ? താങ്ക് യൂ മുനിസ്വാമി! രംഗൻ, പേ ഹിം ടെൻ തൗസൻഡ് റുപ്പീസ്!''

ബാബ ശയ്യാഗൃഹത്തിൽ കടന്നു.

കതകടച്ചു.

കുടിച്ചു.

ഇടയ്ക്കിടെ ബാബ പിറുപിറുത്തു—

സുരേ, കൊഴുക്കട്ടപ്പാറു, മൈ ജ്വയിലർ... ബി ഡാംഡ്! ഞാൻ നിന്നെ തോല്പിക്കും... രക്ഷപ്രാപിക്കും... ഞാൻ വേദരാമനായിത്തീരും.

(തുടരും)



സാറാ തോമസ്

# നീലക്കുറിഞ്ഞികൾ ചുവക്കുംനേരം



## രണ്ട്

ഉറക്കംവരാതെ തിരിഞ്ഞും പിരിഞ്ഞും കിടന്ന് രാവിലെ ഒന്നു മയങ്ങിയപ്പോഴാണ് കതകിനു മുട്ടുന്ന ശബ്ദം. ഇനിയുമുള്ള കുറച്ചു ദിവസങ്ങൾ പത്രക്കാരും അഭിമുഖക്കാരും നേരേ ഉറങ്ങാൻ സമ്മതിക്കുകയില്ല. മുഷിച്ചിൽ ഒന്നും കാണിച്ചേക്കരുത്. അവരുടെ ചോദ്യങ്ങൾക്ക് ഗമയിൽത്തന്നെ ഉത്തരം പറഞ്ഞേക്കണം. ഇവയും നിലീനയുടെ നിർദ്ദേശങ്ങൾ തന്നെ. വാചാലമായ നിമിഷങ്ങളെ നിശ്ശബ്ദതയിൽ ഒതുക്കിപ്പിടിച്ചെടുക്കുന്ന ഫോട്ടോഗ്രാഫറെക്കാൾ ഈവക കാര്യങ്ങളെക്കുറിച്ചു വേണ്ട വിവരവും വിവേകവും പ്രായോഗികബുദ്ധിയും പത്രക്കാരിയായ അവൾക്കുണ്ടെന്ന് ഇതിനകം സമ്മതിച്ചുകൊടുത്തു കഴിഞ്ഞിട്ടുണ്ട്.

മെല്ലെ എണീററ് പതിവിന് വിപരീതമായി മുഖംകഴുകി കണ്ണാടിനോക്കി. മാസങ്ങളായി കത്രിക കാണാതെ കിടന്ന തലമുടി ചീകി ഒതുക്കി, കൊള്ളാമെന്ന് സ്വയം ഉറപ്പുവരുത്തിയിട്ടാണ് കതക് തുറന്നത്. തന്നെ നോക്കി അന്തിച്ചുനിൽക്കുന്ന ഈയാൾ? ഇല്ല. പത്രക്കാരന്റേയോ, അഭിമുഖക്കാരന്റേയോ ലക്ഷണങ്ങൾ ഒന്നും ഇല്ല. വഴിതെററിവന്ന? ഇനിയെന്ത് എന്ന് ശങ്കിച്ചുനിന്ന ഒരു നിമിഷം. പിന്നെ ലാഘവത്തോടെതന്നെ വാതിൽ തുറന്നുപിടിച്ചു.

''വരൂ. അകത്തേക്ക് വരൂ. അതായത് നിങ്ങൾ എന്നെത്തന്നെയാണ് കാണാൻ വന്നതെങ്കിൽ, ഞാൻ എന്നു പറഞ്ഞാൽ ദത്തൻ. ദേവദത്തൻ.''

''ഇന്നലെ.''

''അതെ, ഇന്നലെ അവാർഡ് നേടിയ 'നീലക്കുറിഞ്ഞികൾ ചുവക്കുംനേരം' എന്ന നോവലിന്റെ കർത്താവ്?''

വെള്ളുക്കെ ചിരിച്ചുപോയി. രാവിലെതന്നെ ആരാധകർ. പ്രത്യേക ലക്ഷണങ്ങൾ ഒന്നും വേണ്ടല്ലോ. ഇതാ ഒരാരാധകൻ. (നീലിനയുടെ പ്രവചനം എത്ര ശരി.)

''നിങ്ങൾക്ക് തെററു പററിയിട്ടില്ല.''

''പക്ഷെ, എനിക്കത് വിശ്വസിക്കാനാവുന്നില്ല.''

''ഏത്?''

''നീലക്കുറിഞ്ഞികൾ ചുവക്കുംനേരം'' എഴുതിയത് അനന്തകൃഷ്ണൻ ആയിരുന്നു. എനിക്ക് അതുറപ്പാണ്.

''ഹേ മിസ്ററർ! നിങ്ങൾക്ക് എന്താണ്? രാവിലെ എന്നെ വിളിച്ചുണർത്തി അസംബന്ധങ്ങൾ പറയുന്നത്! നോവലിന്റെ ആസ്വാദകനോ മറേറാ ആണെന്ന് കരുതി കുറച്ചു സമയം ചെലവിടാമെന്ന് വച്ചപ്പോൾ-''

പ്രകടമായ ഈർഷ്യയോടെയാണ് പറഞ്ഞത്. ടൈംപീസിൽ സമയം 9.50. വയർ ശക്തിയായി പ്രതിഷേധിക്കയാണ്.

ആഗതന്റെ വീറ് ഒന്നടങ്ങിയതുപോലെ.

''ശരിയാണ്. കേൾക്കുമ്പോൾ ഞാൻ പറയുന്നത് അസംബന്ധം എന്നു തോന്നിപ്പോകും ആർക്കും. എനിക്കുപോലും. ഒരു കടംകഥപോലെതന്നെ. സത്യത്തിൽ വരണമെന്ന് ഉദ്ദേശിച്ചതല്ല. പക്ഷെ രാത്രിയിൽ ഉറങ്ങാൻ കഴിഞ്ഞില്ല. ആരോ എന്നെ നിർബന്ധിക്കുന്നതുപോലെ. ഇവിടെ വരണമെന്ന്. നിങ്ങളെ കാണണമെന്ന്. സത്യം അറിയണമെന്ന്. ''കാരണം അനന്തകൃഷ്ണനെ തേടി പൊലീസ് വീടു വളഞ്ഞപ്പോൾ അയാൾ മറന്നുവച്ചുപോയ തോൾസഞ്ചി, തിളച്ചുകൊണ്ടിരുന്ന കഷായക്കലത്തിന്റെ അടുപ്പിൽ ആരും കാണാതെ ഇട്ടു കത്തിച്ചുകളഞ്ഞത് ഞാനായിരുന്നു. ആ കൂട്ടത്തിൽ ചുവന്ന മഷികൊണ്ട് ആദ്യത്തെ പുറത്ത് ഈ പേര് എഴുതിയ നീല ഡയറിയും. പക്ഷെ, നിങ്ങൾക്ക് തമാശയായി തോന്നുമായിരിക്കാം. ഞാൻ നല്ലവണ്ണം ഓർക്കുന്നു. നിങ്ങളുടെ കവർപേജിലെപോലെ അക്ഷരങ്ങൾ വലത്തോട്ടു ചരിഞ്ഞ് രണ്ടു കൊച്ചുവരികളിലായി.''

അയാളുടെ വികാരംകൊണ്ടു ചുമന്ന മുഖഭാവവും ആത്മാർത്ഥത നിറഞ്ഞ വാക്കുകളും കേട്ടപ്പോൾ ഈർഷ്യ കുറച്ചൊന്ന് അടങ്ങിയിരുന്നു. പാവം! ഏതോ ചിന്താകുഴപ്പത്തിലാണ്.

''നോക്കൂ! നിങ്ങൾക്ക് അല്പം തെററു പററിയെന്ന് തോന്നുന്നു. നിങ്ങൾ പറയുന്ന അനന്തകൃഷ്ണൻ ഈ പേരിൽ ഒരു ഡയറിയിൽ എന്തോ കുറിച്ചിരിക്കാം. ഏതായാലും നിങ്ങൾ അത് തീയിട്ടു ചുട്ടത് ഉപകാരമായി. അല്ലെങ്കിൽ പേരു മോഷ്ടിച്ചു എന്ന പ്രശ്നമെങ്കിലും ഉണ്ടായേനേ. എനിക്ക് ചിലപ്പോൾ കോടതി കയറേണ്ടിയും വന്നേനേ! ഈയിടെ ഇത്തരം വാർത്തകൾ പത്രങ്ങളിൽ കാണാറുണ്ടായിരിക്കുമല്ലോ.''

''ഏതായാലും അനന്തകൃഷ്ണൻ കേസു കൊടുക്കുമെന്ന് നിങ്ങൾ പേടിക്കേണ്ട. അയാൾ ഇന്ന് ജീവിച്ചിരിപ്പില്ല.'' അയാളുടെ മുഖത്ത് ഒരു പ്രത്യേക നിസ്സംഗത!

''പറഞ്ഞുപറഞ്ഞ് നിങ്ങൾ എന്നെയും ചിന്താക്കുഴപ്പത്തിലാക്കുമല്ലോ. ഞാനൊന്ന് ഉറക്കെ ചിന്തിക്കട്ടെ. അനന്തകൃഷ്ണൻ എന്നയാൾ നീലക്കുറിഞ്ഞികൾ ചുവക്കുംനേരം എന്ന ഒരു കൃതി എഴുതി എന്നാണ് നിങ്ങൾ പറയുന്നത്. അത് പ്രസിദ്ധീകരിക്കുന്നതിനു മുൻപ് നിങ്ങൾ ചാമ്പലാക്കിയെന്നും. ആ മഹാനാകട്ടെ ഇന്ന് കഥാവശേഷനുമാണ്. ഇതു തികച്ചും മറെറാരു കഥ. ഇവിടെ ദേവദത്തൻ എന്നയാൾ ഒരു നോവലെഴുതി 'നീലക്കുറിഞ്ഞികൾ ചുവക്കുംനേരം' എന്ന് പേരിട്ടു. അത് സാഹിത്യത്തിൽ ഒരു അംഗീകാരം നേടിയിരിക്കുന്നു. രണ്ടും കൂട്ടിക്കുഴയ്ക്കേണ്ടതില്ലെന്ന് സ്പഷ്ടം. ഇനിയും എന്തെങ്കിലും സംശയം ബാക്കിയുണ്ടോ?''

അയാൾ മറുപടി ഒന്നും പറഞ്ഞില്ലെങ്കിലും ആ മുഖത്ത് വേറേയും ചോദ്യങ്ങൾ ബാക്കി നില്പുള്ളതുപോലെ. കഥയില്ലാത്ത ഈ കൊച്ചുവർത്തമാനം ഇനി തുടർന്നാൽ! ഇല്ല, ഇനി സമയമില്ല.

എല്ലാത്തിനും വിരാമമിട്ടുകൊണ്ട് ദേവദത്തൻ എണീററു.

''ആട്ടെ, എനിക്കല്പം തിരക്കുണ്ട്. രാവിലെ എണീററപാടെയാണ്.''

ആഗതനും പോകാൻ തയാറായി. മറെറാരു പോംവഴിയും ഇല്ലാത്തതുകൊണ്ടെന്നപോലെ. പടികടക്കുന്നതിനുമുമ്പ് അയാൾ തിരിഞ്ഞു നിന്നു.

''നിങ്ങളുടെ നോവൽ ഇന്നലെ രാത്രി കൊണ്ട് വായിച്ചിരിക്കുന്നു. അനന്തകൃഷ്ണന്റെ ജീവിതവും എനിക്കറിയാവുന്നത്രഭാഗം നിങ്ങളുടെ ഭൃഷിയുടേതുപോലെ.''

''സോറി. ഇനി എനിക്ക് ഒട്ടും സമയം നഷ്ടപ്പെടുത്താനില്ല..''

അയാൾ പറഞ്ഞുപൂർത്തിയാക്കാൻ സമ്മതിക്കാതെ കതക് അടയ്ക്കുകയായിരുന്നു.

താഴെ കിടക്കുന്ന പത്രം കുനിഞ്ഞ് എടുത്തില്ല. അതിനുമുമ്പ് വീണ്ടും ആരോ കതകിന് മുട്ടിക്കഴിഞ്ഞു. ഒന്നുമടിച്ചിട്ടാണ് തുറന്നത്. മാത്യൂസും രവിയും. പ്രധാന ദിനപത്രങ്ങളുടെ ലേഖകർ. വെള്ളുക്കെ ചിരിച്ചു. അകത്തേക്ക് ക്ഷണിച്ചു. അങ്ങനെയാണല്ലോ വേണ്ടത്.

''വരൂ, വരൂ. ജസ്ററ് ടെൻ മിനിട്ട്സ്. ഞാൻ എണീററപാടെയാണ്. ഒന്നു കുളിച്ച് റെഡിയായി വന്നേക്കാം. പുറത്ത് എവിടെയെങ്കിലും ബ്രേക്ക് ഫാസ്ററ്. നമുക്ക് സൗകര്യമായി സംസാരിക്കുകയും ചെയ്യാം. തടസ്സം ഒന്നും ഇല്ലല്ലോ.''





ഉടുപ്പി റെസ്റേറാറന്റിന്റെ ഫാമിലി റൂമിൽ ഇരുന്ന് ചൂട് നെയ്ദോശ, അരച്ചു കലക്കിയ തേങ്ങാചമ്മന്തിയിൽ മുക്കിതിന്നുകൊണ്ട് അവരുടെ ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താൻ ശ്രമിക്കയായിരുന്നു. പ്രതീക്ഷിക്കാത്ത എന്തൊക്കെ ചോദ്യങ്ങൾ! ഏതായാലും ആ പ്രക്രിയയിൽക്കൂടെ ഒരു സ്വയം കണ്ടെത്തൽതന്നെ നടന്നു. തിരക്കുപിടിച്ച ജീവിതയാത്രയിൽ ഒരിടത്ത് ഒതുങ്ങിനിന്ന് തിരിഞ്ഞുനോക്കാനുള്ള സാവകാശം ഇതേവരെ കിട്ടിയില്ലല്ലോ എന്ന് അപ്പോഴാണ് ബോധ്യം വന്നതും. താൻ, ദേവദത്തൻ. തന്റെ അസ്തിത്വത്തിന്റെ തുടക്കം? ഡോക്ടർ ദമ്പതികളായ ചന്ദ്രദത്തന്റെയും അലീസിന്റെയും മകനായിത്തന്നെ ആയിരുന്നോ തന്റെ ജനനം? എന്തേ ഇപ്പോൾ അങ്ങനെ തോന്നാൻ! തനിക്ക് ഓർമ്മ വയ്ക്കുന്നതിനുമുൻപ്, അതായത് ഒന്നോ ഒന്നരയോ വയസ്സുള്ളപ്പോൾ തിരക്കുപിടിച്ച ഈ തമിഴ്നാട് പട്ടണത്തിൽ ക്ളിനിക്ക് സ്ഥാപിച്ച് അഭിമാനകരമായ രീതിയിൽത്തന്നെ മാതാപിതാക്കൾ തങ്ങളുടെ ജീവിതം ചിട്ടപ്പെടുത്തിയിരുന്നു എന്നുള്ള കാര്യത്തിൽ സംശയമില്ലായിരുന്നു. തനിക്ക് തിരിച്ചറിവു തുടങ്ങുന്നതിനു മുൻപുള്ള സംഭവമാണെങ്കിലും നാട്ടുകാർക്കൊക്കെ നിശ്ചയമുള്ളതാണ്. ഈ മറുനാടൻ നഗരത്തിൽ തങ്ങളെപ്പോലെ ജീവിതങ്ങൾ പറിച്ചുനട്ട എത്ര കുടുംബങ്ങളെ വേണമെങ്കിലും കാണാവുന്നതേയുള്ളൂ. പക്ഷെ പത്രക്കാരുടെ കുനഷ്ട് പിടിച്ച ചോദ്യങ്ങൾക്ക് ഉത്തരങ്ങൾ പറഞ്ഞുപറഞ്ഞ് വന്നപ്പോൾ കൗമാരത്തിൽ മനസ്സിനെ അലട്ടിയിരുന്ന ചില സംശയങ്ങൾ വീണ്ടും തല പൊക്കി. ഒന്നാമതായി തന്റെ ജനനത്തെക്കുറിച്ചുള്ള പരാമർശങ്ങൾ, അച്ചന്റെയും അമ്മയുടെയും സംഭാഷണത്തിൽ കേട്ടിരുന്നേയില്ല. അതേക്കുറിച്ച് ആധികാരികമായി പറയുന്ന, കുടുംബത്തോട് ബന്ധം പുലർത്തുന്ന മറെറാന്നും തന്റെ അറിവിൽ ഉണ്ടായിരുന്നില്ല. തന്നെ സംബന്ധിച്ചിടത്തോളം അച്ചന്റെയും അമ്മയുടെയും മകനായുള്ള പ്രധാന തെളിവ് തന്റെ പടങ്ങൾ മാത്രമായുള്ള, അമ്മ നിധിപോലെ സൂക്ഷിക്കുന്ന ആൽബങ്ങളാണ്. തന്റെ ചോറൂണിനെടുത്ത ഫോട്ടോയോടെയാണ് തുടക്കം. അതിനുശേഷം അമ്മ മരിക്കുന്നതുവരെയുള്ള, അതായത് തന്റെ 22-ാം പിറന്നാൾ വരെയുള്ള വളർച്ചയുടെ വിവിധ ഘട്ടങ്ങൾ അമ്മതന്നെ ക്യാമറയിൽ പിടിച്ച് ആൽബത്തിൽ സൂക്ഷിച്ചിരുന്നു. അതിന് മുൻപുള്ള ഫോട്ടോകൾ എന്തേ ഇല്ലാത്തത് എന്ന് ഒരിക്കൽ ചോദിച്ചപ്പോൾ അമ്മ പെട്ടെന്ന് മൗനിയായി. പിന്നെ കൈപിടിച്ച് കുലുക്കി ചോദിച്ചപ്പോൾ ഒരു ദീർഘനിശ്വാസത്തെത്തുടർന്ന് കിട്ടിയ മറുപടി. ''അന്ന് ഞങ്ങളുടെ പക്കൽ ക്യാമറ ഇല്ലായിരുന്നു കുട്ടി'' എന്നായിരുന്നു.



കുഞ്ഞപ്പ പട്ടാന്നൂർ

# അം

# ഇവൾ

ബയല്ലല്ല നീ
കുന്തിയല്ലല്ല നീ
കൃഷ്ണയല്ലല്ല നീ
-പിന്നെയാരാണു നീ,
സൈ്വരസഞ്ചാരിണി?

നിത്യകല്യാണിയല്ലല്ല നീ
സത്യസാവിത്രിയല്ലല്ല നീ
വിധുര വൈദേഹിയല്ലല്ല നീ
-പിന്നെയാരാണു നീ,
വിരഹ നീലാംബരി?

ചിരിതൂകുന്ന ചെമ്പകം
മോഹം ചിന്തുന്ന മാതളം
അല്ലല്ലവല്ല നീ!
-പിന്നെയാരാണു നീ,
ചാരു ചിത്രാംഗിനി?

നാദമില്ലാത്ത പുല്ലാങ്കുഴൽ
സ്നേഹമില്ലാത്ത ദീപാങ്കുരം
അല്ലല്ലവല്ല നീ!
-പിന്നെയാരാണു നീ,
ചൈത്രവന സംഗീതിക?

നിശ്ശബ്ദ നൂററാണ്ടുകൾ
കൃഷ്ണശിലയായ് കിടന്നു-
കാതോർത്തവൾ,
ആരാണു നീ,

പൂർണയായ്
പ്രണയന്ദ്രവമായ്
കത്തിനിന്നവൾ,
കാടകത്തിൻെറ കാമന?
കാടകം പൂത്ത
കാമനയ്ക്കുള്ളിലെ
സ്നേഹകാളിമ,
ആരാണു നീ?

ചോര നീരായ
മണ്ണിൻെറ വേദന-
യ്ക്കുള്ളിൽനിന്നും
മുളച്ചവൾ,
ഭദ്രമൂകത?
-ആരാണു നീ?

കാമമാം കെണിയിൽ
ഇരയായ് പിടഞ്ഞവൾ
ക്രോധമാം തീയ്യിൽ
ഇലയായ് കരിഞ്ഞവൾ
-അവളാണു നീ!

കൺകളിൽ
കനൽ കത്തുന്ന മോഹങ്ങളോ?
കൈകളിൽ
ഇടിമിന്നുന്ന മേഘങ്ങളോ?
ചരിത്ര ശപഥങ്ങളെ-
ച്ചവിട്ടിമെതിക്കും
കുതികളോ പാദങ്ങളിൽ?
പ്രണയക്കടൽ കോരിക്കുടി-
ച്ചുടലാകെ നീറിയുരുകും
വിദ്യുത്‌വേഗമോ ചലനങ്ങളിൽ?

വാക്കിൻെറ ചതികളെ
വാക്കിൻെറ വാളാൽ വെട്ടി
പോർനിലം തുടുക്കുന്ന
തോററമോ ശബ്ദങ്ങളിൽ?

ഇതിഹാസത്തി-
ന്നിരുട്ടിലാഴങ്ങളിൽ
ഒരുനാൾ
ഉൽക്കപോൽ
നിപതിച്ചവൾ-
വ്രതമൗനത്തിൻെറ
ചതുപ്പു ഭൂമിയിൽ
ദേവിയായ് ദേവയാനിയായ്
പുതഞ്ഞു-
പൂതലിച്ചവൾ
-അവളാണു നീ!

വിധവയായവൾ
പതിതയായവൾ
വ്യഥിത സായന്തനങ്ങളിൽ
വെറുതെ
വീർപ്പിട്ടുനിന്നവൾ,
വിരഹ ജന്മാന്തരങ്ങൾ തൻ
തെരുവിലൊററയ്ക്കു-
നിന്നവൾ
-അവളാണു നീ!

നൊന്തുപെററവർ നൂറുമക്കളും
ചെംനിണച്ചുടലയിൽ
വെന്തുതീരവേ,
കനലുകൾ തിന്നും
കദനവാരിധി കോരിക്കുടിച്ചും
കണ്ണുകെട്ടിക്കഴിഞ്ഞവൾ
-അവളാണു നീ!

സ്നേഹവൃക്ഷവും
വംശഗാഥയും
ഹരിത-
താഴ വാര-
സൗഗന്ധികങ്ങളും
വിഷനീല-
ഗഹ്വരങ്ങളിൽ
ആഴ്ന്നുപോകവേ,

നീ തളിച്ച പഥങ്ങളിൽ
ഉണർവിലൊററയ്ക്കു-
വന്നവൾ
-അവളാണു നീ!

പാപപുണ്യങ്ങൾ തൻ
പുഴ കട-
ന്നാരണ്യകം കട-
ന്നോർമ്മതൻ തീരവും
പിന്നിട്ടവൾ-

പകലിൻെറ ചൂളയിൽ
പൊള്ളാത്തവൾ
പൊറുതിയുടെ പീഡയിൽ
പിടയാത്തവൾ
പർവതക്കാററിലും
ഉലയാത്തവൾ-

അവളാ-
ണവളാണിവൾ!
ഇവളാണു നീ!
ഇവളാ-
ണിവളാണു നീ!

ഫോട്ടോകൾപോലെ കുഞ്ഞുടുപ്പുകളും വളർച്ചയുടെ ഓരോ കാലഘട്ടത്തിലെ കളിപ്പാട്ടങ്ങളും അമ്മ സൂക്ഷിച്ചിരുന്നു. ഒരിക്കൽ അമ്മയുടെ ഒരു സുഹൃത്ത് അവരുടെ നവജാതയായ ശിശുവിനെ കമ്പിളിക്കുഞ്ഞുടുപ്പും തൊപ്പിയും സോക്സും ഒക്കെ അണിയിച്ചുകൊണ്ടുവന്നപ്പോൾ ആണ് ഒരു കാര്യം ഓർത്തുപോയത്. തൻെറ കുഞ്ഞുടുപ്പുകളുടെ തുടക്കം ചോറൂണിന് ഉടുപ്പിച്ചിരുന്ന കുട്ടിക്കസെവുമുണ്ടോടെയാണ്. അതിനു മുൻപുള്ള വസ്ത്രങ്ങൾ? ഇതുപോലെയുള്ള മഴക്കാലങ്ങളിൽ തല ഉറയ്ക്കാത്ത തന്നെയും കമ്പിളിനൂലുകൊണ്ടുണ്ടാക്കിയ കുഞ്ഞുടുപ്പും തൊപ്പിയും സോക്സും ധരിപ്പിച്ചിട്ടില്ലേ! അതേപ്പററി ചോദിച്ചപ്പോൾ ഒരുനിമിഷം അമ്മ ശരിക്കും പതുങ്ങുകയായിരുന്നു. പിന്നെ, പതിവില്ലാത്ത പൊള്ളച്ചിരിയോടെ ഏതോ തമാശ കേട്ടതുപോലെ അത് അച്ഛനോട് വിളിച്ചുപറഞ്ഞു. അച്ഛൻെറ പ്രതികരണവും പതിവുള്ള പൊട്ടിച്ചിരി ആയിരുന്നില്ല.

''കുട്ടിയുടെ പഴയ ഉടുപ്പുകൾ, കളിപ്പാട്ടങ്ങൾ ഒക്കെ ഇങ്ങനെ സൂക്ഷിക്കേണ്ട കാര്യമില്ലെന്ന് അന്നേ പറഞ്ഞതാണ്. വേണ്ടാത്ത ഓരോ മനഃപ്രയാസങ്ങൾ വരുത്തിവയ്ക്കാൻ!''

മറെറാരിക്കൽ തങ്ങളുടെ നാട് എവിടെയാണെന്നു ചോദിച്ചപ്പോൾ അമ്മ കുറച്ച് ഈർഷ്യയോടെതന്നെ പറഞ്ഞു.

''നാടോ? നാട്ടിൽനിന്നും വിട്ടുപോരേണ്ട ഒരു പരിതഃസ്ഥിതി വന്നു. പിന്നെ ഏതു നാട്?''

ഏത് പരിതഃസ്ഥിതി എന്നൊന്നും തിരക്കിയില്ല.

വീട്ടുകാരുടെ അനുവാദവും സഹകരണവുമില്ലാത്ത ഒരു പ്രേമവിവാഹമായിരിക്കാം അവരുടേത്. രണ്ടുപേരുടേയും പേരുകളിൽനിന്ന് അത്രയൊക്കെ അനുമാനിക്കാനുള്ള പ്രായം എത്തിയിരുന്നു. മതപരമായ വിശേഷങ്ങൾ ഒന്നും ആഘോഷിക്കാത്തതിനെപ്പററി കുട്ടിക്കാലത്ത് പരാതിപ്പെട്ടപ്പോൾ-''മതങ്ങൾ ഞങ്ങൾക്ക് ദുഃഖമേ തന്നിട്ടുള്ളു മോനേ. നമുക്ക് ആഘോഷിക്കാൻ മോൻെറ പിറന്നാളുണ്ട്. അതുമതി.''

അപൂർവ്വമായി മാത്രം എന്തെങ്കിലും ആവശ്യത്തിന് എത്തിച്ചേരുന്ന ബന്ധുക്കൾ. വീട്ടിലെ കുട്ടികളോട് സാധാരണ കാണിക്കാറുള്ള സ്നേഹമോ സന്തോഷമോ ഒന്നും തന്നോട് കാട്ടിയിരുന്നില്ല. സമ്മാനമായി ഒരു മിട്ടായിപ്പൊതിപോലും കൊണ്ടുവന്നിരുന്നില്ല. അതിൽ അമ്മയ്ക്ക് എപ്പോഴും അമർഷമായിരുന്നു.

''ഇത്ര കടുപ്പം ഉള്ളിലുള്ളവർ എന്തിനാണാവോ സ്വന്തമെന്നു പറഞ്ഞ് ഇങ്ങോട്ടെഴുന്നള്ളുന്നത്. എട്ടുംപൊട്ടും അറിയാത്ത കുഞ്ഞിനോടു വേണോ വിവേചനം?''

മിശ്രവിവാഹ സന്തതിയായതുകൊണ്ടാണോ ഇത്തരം പെരുമാററം. അതോ താൻ അച്ഛനുമമ്മയും ഇല്ലാത്ത ഏതോ അനാഥൻ ആയിരുന്നോ? അതെ, ഈയിടെയായി ആ സംശയം ശക്തിപ്രാപിക്കുകയാണ്.

അച്ഛനും അമ്മയും തന്നെ ഡോക്ടറാക്കാൻ അതിയായി ആഗ്രഹിക്കുന്നുണ്ടെന്ന് കുട്ടിക്കാലത്തേ മനസ്സിലാക്കിയിരുന്നു. ക്ളിനിക്ക് നടത്താൻ പ്രഗല്ഭനായ ഒരു അനന്തരാവകാശി. അച്ഛൻ തന്നെ അതിലേക്ക് വഴിതിരിക്കാൻ ഏറെ ശ്രമിക്കുകയും ചെയ്തിരുന്നു. പക്ഷെ, താൻ അവരെ നിരാശപ്പെടുത്തുകയാണുണ്ടായത്. ആ കുററബോധം അടുത്തകാലം വരെയും തന്നെ പിൻതുടർന്നിരുന്നു.

അമ്മയുടെ ചുവടുപിടിച്ചാവണം തനിക്ക് ഫോട്ടോഗ്രാഫിയിൽ കമ്പം തുടങ്ങിയത്. അതെത്ര നന്നായി എന്നാലോചിച്ചുപോകുന്നു. ഇല്ലെങ്കിൽ ഏതെങ്കിലും ഓഫീസിൽ ഗുമസ്തപ്പണിയുമായി-

അച്ഛൻെറ എതിർപ്പു വകവയ്ക്കാതെ അമ്മ ശരിക്കും പ്രോത്സാഹിപ്പിച്ചത് ഭാഗ്യമായി. ക്ളിനിക്കിലെ തിരക്ക് ഒതുക്കി ഇടയ്ക്കിടെ ചെറിയ അവധിക്കാലങ്ങൾ തരപ്പെടുത്തുന്ന കാര്യത്തിൽ അമ്മയ്ക്ക് ഉത്സാഹമായിരുന്നു. മലങ്കാടുകൾ ആയിരുന്നു അമ്മയുടെ ഹരം! അച്ഛനെ മെഡിക്കൽ ജേർണൽസ് വായിക്കാൻ വിട്ടിട്ട് തങ്ങളുടേതായ പ്രത്യേക ലോകത്തിൽ പ്രവേശിക്കും. കാടും മേടും ചുററിനടക്കുക, പ്രകൃതിയെ അതിൻെറ എല്ലാ ഭാവങ്ങളിലും കൺകുളിർക്കെ നോക്കിക്കാണുക, മനസ്സിൽ കൗതുകം പകരുന്ന ഭാഗങ്ങൾ ക്യാമറായിൽ പകർത്തുക. അമ്മയുമായി ചെലവഴിച്ചിട്ടുള്ള ഏറ്റവും ഹൃദ്യവും സംതൃപ്തവുമായ നിമിഷങ്ങളായിരുന്നു അവ!

പത്താം പിറന്നാൾ തുടങ്ങി. അമ്മ തനിക്കു തരുന്ന സമ്മാനങ്ങൾ ക്യാമറയോ, ആൽബമോ, പിന്നെ, പിന്നെ ഫോട്ടോഗ്രാഫിയെക്കുറിച്ചുള്ള പുസ്തകങ്ങളോ ഒക്കെ ആയിരുന്നു. പതിനെട്ടാം പിറന്നാളിന് ഏററവും നവീന രീതിയിലുള്ള പലതരം സാദ്ധ്യതകളുള്ള ഒരു ക്യാമറ അമേരിക്കയിലെ ഒരു സുഹൃത്തിനെക്കൊണ്ട് വാങ്ങിപ്പിച്ചുതന്നു. അച്ഛന് അത് തീരെ പിടിച്ചില്ല.

''പഠിത്തം ഉഴപ്പാൻ ഇനി വേറേ കാരണങ്ങൾ വല്ലതും വേണോ? അതോ, തനിക്ക് അവനെ ഒരു ഫോട്ടോഗ്രാഫർ തന്നെ ആക്കണമെന്നാണോ?''

''അങ്ങനെയൊന്നുമില്ല. പക്ഷെ, ജീവിതത്തിൽ അവന് ഏററവും സന്തോഷം നൽകുന്നത് അതാണെങ്കിൽ...?'' ലാഘവത്തോടെയാണ് അമ്മ അതു പറഞ്ഞത്. ഒരു നിധി കിട്ടിയ ആഹ്ളാദമായിരുന്നു. പഠിത്തം ഉഴപ്പരുതെന്നുതന്നെ തീരുമാനിച്ചു. താൻ കാരണം അച്ഛന് അമ്മയോടു കിറുകിറുപ്പുണ്ടാവരുതെന്ന് നിർബന്ധമായിരുന്നു. ഹോസ്ററലിൽ താമസിച്ച് ബി.എയ്ക്ക് പഠിക്കുമ്പോഴാണ് അത് സംഭവിച്ചത്. അമ്മ മരിച്ചു. തനിക്കെന്നല്ല അച്ഛനുപോലും വേണ്ട മുന്നറിയിപ്പു നല്കാതെ. പരീക്ഷയുടെ അവസാന ദിവസമായതുകൊണ്ട്, അതു കഴിഞ്ഞേ ആശുപത്രിയിലാണെന്നുള്ള വിവരം തന്നെ അറിയിക്കാവൂ എന്ന് അച്ഛനെക്കൊണ്ട് അമ്മ സത്യം ചെയ്യിച്ചുവത്രെ! ഇൻേറണൽ ഹെമറേജായിരുന്നു. അമ്മയെ അവസാനമായി കാണാനുള്ള അവസരം നിഷേധിക്കപ്പെടുക! ആ കാര്യത്തിൽ അച്ഛനോടു മാത്രമല്ല അമ്മയോടുപോലും പ്രതിഷേധം തോന്നിയിരുന്നു. തൻെറ നേരെയുള്ള ഒരനീതിയായി കുറേനാൾ മനസ്സിൽ അത് അവശേഷിക്കുകയും ചെയ്തു.

അമ്മയുടെ മരണത്തോടെ അച്ഛൻ ആളാകെ മാറിയിരുന്നു. ക്ളിനിക്ക് അടച്ചുപൂട്ടി. എല്ലാററിനോടും വിദ്വേഷവും വിരക്തിയും. എന്തു തന്നോടുപോലും മിണ്ടാട്ടമില്ലാതെ. എന്തുകൊണ്ടോ അമ്മയുടെ മരണശേഷം തങ്ങൾക്കിടയിൽ അകാരണമായ അകൽച്ച വന്നുഭവിച്ചിരുന്നു. അതുകൊണ്ടാവണം പോസ്ററുഗ്രാഡ്വേഷന് കേരളത്തിൽ പോകണമെന്നു പറഞ്ഞപ്പോൾ അച്ഛൻ തടസ്സം ഒന്നും പറയാത്തതും. അമ്മയുടെ മരണശേഷമുള്ള അവധിക്കാലം ഒരു സുഹൃത്തിനോടൊപ്പം കേരളത്തിലാണ് ചെലവഴിച്ചത്. കേരളം തൻെറ നാട് എന്ന മമതകൊണ്ടല്ല. ഊരു ചുററാനുള്ള ഉത്സാഹംകൊണ്ട്. ഓർമ്മ വച്ചപ്പോൾ തുടങ്ങി തമിഴ്നാട്ടിൽ വളർന്ന തനിക്ക് സ്വദേശം തമിഴ്നാട് തന്നെയായിരുന്നു.

കേരളത്തിൻെറ ഭൂപ്രകൃതി. അത് മനസ്സാകെ കീഴടക്കിയിരുന്നു. പഠിത്തം തീരെ ഉഴപ്പി. ക്യാമറയുമായി യഥേഷ്ടം ചുററിത്തിരിഞ്ഞു. പത്രമാസികകളിൽ ഫോട്ടോകൾ വന്നുതുടങ്ങി.

വളരെ നാളുകൾ കൂടി അച്ഛൻെറ കത്ത്. ''നിൻെറ അമ്മ പറഞ്ഞതുപോലെ മനസ്സിന് സുഖമുള്ള തൊഴിൽ നീ കണ്ടെത്തി എന്ന് ഞാൻ മനസ്സിലാക്കുന്നു. പടങ്ങൾ പ്രസിദ്ധീകരിച്ചു കണ്ടതുകൊണ്ടല്ല. അവയുടെ ഗുണനിലവാരം ശരിക്കു വിലയിരുത്തിയുള്ള നിഗമനമാണ്. നിന്നെക്കുറിച്ചുള്ള ചുമതല ഏറെ ലഘൂകരിക്കപ്പെട്ടിരിക്കുന്നു. അമ്മയുടെ വില്പിനെക്കുറിച്ച് നീ ഇതുവരെ തിരക്കുകയുണ്ടായില്ലല്ലോ. അത് അറിയിക്കാനുള്ള സമയമായി എന്ന് തോന്നുന്നു. ക്ളിനിക്ക് നീ പഠിച്ച സെൻറ് മേരീസ് കോൺവെൻറിലെ സിസ്റേറഴ്സിന് പൂർണ്ണാവകാശത്തോടെ നല്കിയിരിക്കയാണ്. അമ്മയുടെ ആഗ്രഹം അതായിരുന്നു. അവരുടെ പേരിൽ കാരുണ്യപ്രവർത്തനങ്ങൾ നടക്കട്ടെ. മററുള്ള സ്വത്തുക്കൾ എല്ലാം നിനക്കുള്ളതാണ്. വില്പിൻെറ നടത്തിപ്പിൻെറ എല്ലാ ചുമതലയും വക്കീൽ രാമസ്വാമിപിള്ളയെ ഏല്പിച്ചിട്ടുണ്ട്. ഞാൻ ഒരു ദീർഘയാത്രയ്ക്ക് പുറപ്പെടുകയായി. പ്രത്യേക ലക്ഷ്യമായി ഒന്നുമില്ല. ഒരു മാററം അത്യാവശ്യമായി തോന്നുകയാണ്. അവളും നീയുമില്ലാതെ! എന്നു തിരിച്ചുവരുമെന്ന് ഇപ്പോൾ പറയുകവയ്യ. വിധിയുണ്ടെങ്കിൽ ഈ ഭൂമിയിൽ വച്ച് ഇനിയും കാണാം.''

മനസ്സ് കുററബോധം കൊണ്ട് വിങ്ങി. അച്ഛൻെറ ദുഃഖം ലഘൂകരിക്കാൻ വേണ്ട പോലെ ശ്രമിച്ചില്ല. ഒരുപക്ഷെ, തൻ അടുത്തുതന്നെ ഉണ്ടായിരുന്നെങ്കിൽ അച്ഛൻെറ മനസ്സിൻെറ പുറന്തോട് പതുക്കെ പതുക്കെ പൊളിക്കാൻ കഴിയുമായിരുന്നു. അമ്മ ആഗ്രഹിച്ചതുപോലെ തങ്ങളുടെ ബന്ധം ഒന്നുകൂടി ദൃഢമായേനേ! ഇല്ല, ഒന്നും നടന്നില്ല. പോകുന്നതിനുമുമ്പ് അച്ഛനുമായി ഫോണിൽക്കൂടി ബന്ധപ്പെടാൻപോലും കഴിഞ്ഞില്ല. അതിനുമുൻപ് അച്ഛൻ വീടുവിട്ടു കഴിഞ്ഞിരുന്നു. ഒഴിഞ്ഞ വീട്ടിലേക്കു മടങ്ങാനോ രാമസ്വാമിപിള്ളയെ കാണാനോ ഒന്നും മിനക്കെട്ടില്ല. മാസംതോറും ഒരു നല്ല തുക പലിശയിനത്തിൽ എത്തിച്ചേരുമായിരുന്നു. അതുകൊണ്ട് അല്ലലില്ലാതെ ക്യാമറയുമായി ബഹുദൂരം പോയി. പഠിത്തം തീരെ ഉപേക്ഷിച്ചു. ഒരു അവാർഡ് നേടണമെന്നായിരുന്നു മോഹം. ഫോട്ടോഗ്രാഫി മത്സരങ്ങൾക്കെല്ലാം ഫോട്ടോകൾ അയച്ചു. എവിടെയെങ്കിലും തൻെറ ഫോട്ടോയ്ക്ക് അവാർഡ് കിട്ടി എന്ന് അച്ഛൻ അറിയുമ്പോൾ ഏറെ സംതൃപ്തി തോന്നുമെന്ന് തീർച്ചയാണ്. അത്രയെങ്കിലും അച്ഛന് നല്കാൻ കഴിഞ്ഞില്ലെങ്കിൽ. പക്ഷെ, ആ മോഹം ഇന്നോളം നടന്നില്ല. അവാർഡ് എന്ന സ്വപ്നം സാക്ഷാത്കരിക്കപ്പെട്ടതാകട്ടെ തികച്ചും മനസ്സറിയാതെ.

(തുടരും.)





# പ്രളയവാരിധി

അംബികാസുതൻ മാങ്ങാട്

## അദ്ധ്യായം രണ്ട്

ഇരുട്ടിൽ ജോൺസൺ കൈ നീട്ടിത്തന്നപ്പോൾ താൻ നിസ്സങ്കോചം അതിൽ കയറിപ്പിടിച്ചതെന്തിനെന്ന് ഇത്രനേരവും വരലക്ഷ്മി ആശ്ചര്യപ്പെടുകയായിരുന്നു. ഇരുമ്പുപോലെ ബലമുള്ള കൈപ്പത്തികൾ. കാട്ടിലെ വഴി തീരുന്നതുവരെ ജോൺസൺ സഹായിച്ചു.

ലോക്കൽ ഗാർഡിയന്റെ വീട്ടിലേക്ക് പോകുന്നു എന്നെഴുതിവച്ചാണ് ഹോസ്റ്റലിൽനിന്നും പുറത്തു കടന്നത്. മനസ്സിൽ പൊതിഞ്ഞുവച്ച നിഗൂഢമായ സന്തോഷത്തെ പ്രദർശിപ്പിച്ചില്ല. കൂട്ടുകാരികളുടെ മുമ്പിൽ പ്രത്യക്ഷപ്പെടാതിരിക്കാൻ പ്രാർത്ഥിച്ചു. സെക്കൻഡ് സ്ട്രീറ്റിലൂടെ നടന്ന് ബസ്സ്റ്റോപ്പിലേക്കു പോകാതെ പെട്ടെന്ന് സൈക്കോളജി ബ്ളോക്കിന്റെ പിന്നിലെ ഊടുവഴിയിലേക്കു തിരിയുമ്പോൾ ആരെങ്കിലും കാണുമോ എന്ന പേടി മനസ്സിൽ തുടിച്ചു. ഭാഗ്യം. പണികഴിഞ്ഞു പോകുന്ന ഏതാനും സ്ത്രീകളേ റോഡിലുള്ളു.

കാട്ടിലെ ഒററയടിപ്പാതയിലൂടെ നടന്നു. കാടിന്റെ വന്യത കൂടിക്കൂടി വന്നു. പക്ഷികൾ വിചിത്രമായ ശബ്ദങ്ങളുണ്ടാക്കി. ചെറിയ ജീവികൾ കാട്ടിലകളിലൂടെ നാലുപാടും പരക്കം പാഞ്ഞു. പ്രതീക്ഷിച്ചപോലെ ഹൈമവതിക്കുളക്കരയിലെ ആഞ്ഞിലിച്ചുവട്ടിൽ ജോൺസൺ. അവളെ ജോൺസൺ പ്രതീക്ഷിച്ചില്ല എന്നു തോന്നി. നിർജ്ജീവമായ അവന്റെ മുഖത്ത് പൊടുന്നനെ ചോരയോട്ടം ഉണ്ടായി. ഞരമ്പുകൾ ത്രസിച്ചു. വിശ്വാസം വരാത്തപോലെ മിഴിച്ചുനോക്കി.

മനസ്സിൽ ഊറിക്കൂടാൻ തുടങ്ങിയ ഭയാശങ്കകൾ മറച്ചുവച്ച് വരലക്ഷ്മി ചോദിച്ചു.

അച്ചായൻ നേരത്തേ വന്നോ?

ആകാശത്ത് നാലഞ്ചു കരിമേഘങ്ങൾ ഇണചേരുന്നു. നീല വസ്ത്രങ്ങൾ അവ ഒരുഭാഗത്ത് ഉരിഞ്ഞിട്ടപോലെതോന്നി. ചിലപ്പോൾ മഴ പെയ്തേക്കുമെന്ന് ജോൺസൺ വിചാരിച്ചു. വരലക്ഷ്മിയുടെ ചോദ്യത്തിനുത്തരം പറയാതെ പുഞ്ചിരിയോടെ ഇരിക്കാൻ ക്ഷണിച്ചു.

വേണ്ട. ദുശ്ശങ്കയോടെ അവൾ പറഞ്ഞു.

വരൂ, അച്ചായാ നമുക്കു പുറപ്പെടാം.

അന്നേരത്ത് കാട്ടിലൂടെ നടന്നുപോയാൽ ആരുടെയെങ്കിലും ശ്രദ്ധയിൽ പെടുമെന്നും നേരം അല്പം ഇരുളട്ടെ എന്നും പറഞ്ഞ് ജോൺസൺ വരലക്ഷ്മിയെ തടഞ്ഞു.

അപ്പോഴാണ് ചാററൽമഴ ഒരു ചെറിയ കാററിന്റെ അകമ്പടിയോടെ ചേങ്ങല മുഴക്കി എത്തിച്ചേർന്നത്. വേഗം ഒഴിഞ്ഞുപോകുമെന്നു വിചാരിച്ചു. പക്ഷേ, അതുണ്ടായില്ല.

വരലക്ഷ്മിയുടെ മനസ്സിൽ അവ്യക്തമായ ഭയത്തിന്റെ വേരുകൾ ഇറങ്ങാൻ തുടങ്ങി. വാസ്തവത്തിൽ റോഡിലൂടെ വരേണ്ട എന്ന് പ്രൊഫസർ പറഞ്ഞിരിക്കുമോ? ഏററവുമടുത്ത സുഹൃത്താണ് അരികിലിരിക്കുന്നതെങ്കിലും കാട്ടിലായപ്പോൾ അപരിചിതനായ ഒരു പുരുഷന്റെ നിഴൽ അവൾക്ക് അനുഭവപ്പെട്ടു. തൊട്ടടുത്തുള്ള മരത്തിനു പിന്നിൽ ഒരു നരി മറഞ്ഞു നില്ക്കുന്നതുപോലെ അവളുടെ ഉള്ളിൽ ഭയത്തിന്റെ മടകൾ ഉയർന്നു. എങ്കിലും ഒന്നും പ്രദർശിപ്പിച്ചില്ല. വളരെ ഉല്ലാസവതിയായി പെരുമാറാൻ ശ്രമിച്ചു.



മഴയുടെ ശക്തി വർദ്ധിക്കാൻ തുടങ്ങിയപ്പോൾ ജോൺസന്റെ മുഖത്തു ഭീതി പരന്നു. എഴുന്നേററുകൊണ്ട് അവൻ പറഞ്ഞു. ലക്ഷ്മീ, നമുക്കു പോകാം. മഴ കൂടിയാൽ പെട്ടെന്ന് ഇരുട്ടാവും. വഴി തെററിപ്പോയാൽ നാം കുഴങ്ങിപ്പോകും.

ഇങ്ങനെയൊരു സാഹസത്തിന് താൻ എന്തിനൊരുമ്പെട്ടുവെന്ന് വരലക്ഷ്മി ആദ്യമായി അതിശയിച്ചു. മഴ നനഞ്ഞ് ജോൺസന്റെ പിന്നിൽ നടക്കുമ്പോൾ അവൾ സ്വയം ശപിച്ചു. ഭയം അപ്പോഴും അവളെ വിട്ടുമാറിയില്ല. ഏതെങ്കിലും ഒരു നിമിഷത്തിൽ ജോൺസൺ തന്റെ നേർക്ക് തിരിഞ്ഞേക്കുമെന്ന വിചിത്രമായ ദുശ്ശങ്ക അവളെ പിന്തുടർന്നു. കാട് ആളുകളെ മാററിത്തീർക്കുമോ? പ്രാകൃതമായ ഒരു വികാരം അവന്റെ കണ്ണിൽ വിളയാടുന്നുവോ?

പകുതിദൂരം പിന്നിട്ടതേയുള്ളു. കനത്ത മഴയും ഇരുട്ടും വന്ന് അവരുടെ വഴി കെട്ടിയടച്ചു. മിന്നൽവെളിച്ചത്തിൽ തപ്പിത്തപ്പി നടന്നു. കാൽക്കീഴിലൂടെ മഴവെള്ളം കുത്തിയൊലിച്ച് പാഞ്ഞു. കാററിൽ മരച്ചില്ലകൾ വികൃതമായി കുഴൽവിളിച്ചു. ഇടിമിന്നലുകൾ രൗദ്രഭാവത്തിന്റെ ദുന്ദുഭി മുഴക്കി.

പേടിച്ച് അവൾ ആസകലം വിറച്ചു. കുററബോധത്തിന്റെ തീ മനസ്സിനെ കൂടുതൽ പുകച്ചു. ഇടയ്ക്കിടെ വഴിതെററി. ഇല്ലാത്ത വഴികളിലൂടെ നടന്നു. നാലഞ്ചു തവണ തെന്നിവീഴാൻ പോയി. ഒരിറക്കത്തിൽ രണ്ടു പേരുംകൂടെ അരയോളം വെള്ളമുള്ള ഒരു ചളിക്കുഴിയിലേക്കു മറിഞ്ഞു വീണു.

മരങ്ങൾ മലങ്കാററിന്റെ കുഴൽവിളിക്ക് അനുസൃതമായി നിലത്ത് തലതല്ലിപ്പൊളിക്കാൻ തുടങ്ങി. പച്ചിലക്കൊമ്പുകൾ എങ്ങും ചിതറിത്തെറിച്ചു. തോരാത്ത മഴയിൽ അടിക്കാടത്രയും ചുവന്ന ജലത്തിൽ മുങ്ങി. രജസ്വലയെപ്പോലെ ഭൂമി ഉർവ്വരയായി.

കാററടങ്ങിയപ്പോൾ മരങ്ങൾ പിന്നെയും വിജൃംഭിച്ചു നിന്നു.

വൈദ്യൻകുന്നിലെത്തിയപ്പോൾ ജോൺസൺ നെടുവീർപ്പിട്ടു. ഹാവൂ! രക്ഷപ്പെട്ടു. വൈദ്യനും ഹൈമവതിയും നമ്മെ തുണച്ചു.

കാമ്പസിൽ എത്തിയ ദിവസംതന്നെ വൈദ്യൻകുന്നിനെക്കുറിച്ചും ഹൈമവതിക്കുളത്തെക്കുറിച്ചും വരലക്ഷ്മി കേട്ടിരുന്നു. പിന്നീട് ജോൺസനാണ് അസാധാരണമായ 'ആ പ്രേമകഥയും അതിന്റെ ദുരന്തവും അവളെ കേൾപ്പിച്ചത്. നിർമ്മലമായ തന്റെ സ്നേഹശിഖയുമായി, ചോരയൊഴുകുന്ന ചെവിത്തണ്ടകളുമായി കുന്നിൽ വൈദ്യൻ



...ഞ്ഞു തിരിയുന്നുണ്ടെന്ന് വരലക്ഷ്മിക്കു ...ന്നി.

അവിടുന്നങ്ങോട്ടുള്ള വഴി എളുപ്പമായിരുന്നു. പ്രൊഫസർക്ക് എന്താണ് തന്നോടു പറയാനുള്ളത് എന്ന വിചാരത്താൽ തലതോർത്തിക്കൊണ്ടിരിക്കെ അവൾ പിന്നെയും ദുർബ്ബലയായി. ഈ പെരുമഴയ്ക്ക് കാട്ടിലൂടെ വന്നതിന് തന്നെ കുററപ്പെടുത്തുമോ? അല്ലെങ്കിൽ എന്തു വിഡ്ഢിത്തമാണ് താൻ കാണിച്ചത്? എങ്ങനെയാണ് അദ്ദേഹത്തെ നേരിടുക?

ഒടുവിൽ രണ്ടും കല്പിച്ച് വാതിൽ തുറന്ന് അവൾ പുറത്തു വന്നു.

ജനലരികിൽ രണ്ടുപേരും നില്ക്കുന്നതായിട്ടാണ് അവൾ കണ്ടത്. 'ഭ്രാന്ത് ആർക്കും എപ്പോഴും വരാം' എന്നു മാത്രമേ കേട്ടുള്ളു. പക്ഷേ, ഒന്നും മനസ്സിലായില്ല. ഭ്രാന്ത് ആർക്കാണു വരുന്നത്?

അനുവാദത്തിനു നില്ക്കാതെ വരലക്ഷ്മി ഒരു കസേരയിൽ ഇരുന്നു. സമീപത്തുള്ള കസേരയിൽ ശിവപ്രസാദും. ജോൺസൺ ജനലരികിൽത്തന്നെ നിന്നു. പുറത്ത് വീണ്ടും ശക്തമാവാൻ തുടങ്ങിയ മഴയിൽ കൺപാർത്ത് അവൻ ഓരോ വിചാരങ്ങളിൽ ചൂണ്ടയിട്ടു. വ്യാകുലസമ്മിശ്രമായ ഒരു കനത്ത മൗനം മുറിയിൽ തളംകെട്ടി നിന്നു. എങ്ങനെ തുടങ്ങണമെന്ന് അല്പനേരം പ്രൊഫസർ ആലോചിച്ചു. പിന്നെ ചോദിച്ചു.

വരലക്ഷ്മി മഴ കുറെ നനഞ്ഞു, ല്ലേ?

അവൾ മുഖം ഉയർത്തിയില്ല. കൈവിരലുകൾ പരസ്പരം കോർത്ത് ഒരു കുമ്പിളുണ്ടാക്കിക്കൊണ്ട് അവൾ പതുക്കെ പറഞ്ഞു.

മഴ നനയുന്നത്, ചിലപ്പോൾ അനുഗ്രഹമാണ് സാർ.

അതിലെ വ്യംഗ്യമുന ശിവപ്രസാദിന്റെ ഉള്ളിൽ തറഞ്ഞു. ഉടനെ ജോൺസൺ അടുത്തേക്കു വന്നു.

എനിക്ക് വല്ലാതെ കുളിരുന്നു. ഞാൻ അടുക്കളയിൽ അല്പം തീയിടട്ടേ സാർ?

വരലക്ഷ്മിയെ ഒട്ടും ഗൗനിക്കാതെ ജോൺസൺ അടുക്കളയിലേക്കു നടന്നു.

അവൻ നമുക്ക് ഒഴിഞ്ഞു തരികയാണ്. ജോൺസൺ അടുക്കളയിലെത്തിയപ്പോൾ ഒരു പുഞ്ചിരിയോടെ, ഗോപ്യമായി പ്രൊഫസർ പറഞ്ഞു. നമുക്കു തുടങ്ങാം. എനിക്ക് ദീർഘമായ ചില കാര്യങ്ങൾ വരലക്ഷ്മിയോടു സംസാരിക്കാനുണ്ട്.

ഇത്തവണ അവൾ ശിവപ്രസാദിന്റെ മുഖത്ത് ദൃഷ്ടിയുറപ്പിച്ചു. തണുപ്പുകൊണ്ടുള്ള ഒരു ചെറിയ വിറയൻ അവളെ ബാധിച്ചിരുന്നു.

വളരെ സൗമ്യമായും വിശദമായും ശിവപ്രസാദ് സംസാരിച്ചു. സംശയങ്ങൾക്ക് ഇട കൊടുക്കാതെ, ഓരോന്നും നിവാരണം ചെത്ത് അയാൾ മുന്നോട്ടു നീങ്ങി. ജോൺസനോട് അനുകമ്പ ജനിപ്പിക്കുന്ന മട്ടിൽത്തന്നെ, അതേസമയം തന്റെ നിസ്സഹായത വെളിപ്പെടുത്തിയും നാടകത്തിന്റെ ചുരുളഴിച്ചു.

മലങ്കാററിന്റെ ഓരോ അദൃശ്യകരങ്ങൾ മുറിയിലേക്കു കയറിക്കൊണ്ടിരുന്നു. പ്രളയത്തിന്റെ ആരംഭംപോലെ മഴ തിമിർക്കുകയാണ്. പതുങ്ങിയ ശബ്ദത്തിൽ, നിർവ്വികാരമായിട്ടാണ്, അത് ഏതാണ്ട് മനഃപൂർവ്വവുമായിരുന്നു, ശിവപ്രസാദ് സംസാരിച്ചത്. അതേസമയം ഒരു സംഘം ശ്രോതാക്കൾ മുന്നിലുണ്ടെന്ന അസാധാരണമായ വികാരം അയാളെ ബാധിച്ചു. പക്ഷേ, ഒരുതവണ പോലും വരലക്ഷ്മിയുടെ മുഖത്തെ നേരിട്ടില്ല. ഒടുവിൽ അയാൾ ഉപസംഹരിച്ചു.

കസേരയിൽനിന്നും എണീററ് വരലക്ഷ്മി മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. ഞാൺ കെട്ടി മുറുക്കിയ വില്ലുപോലെ അവളുടെ ശരീരം കമ്പനംകൊണ്ടു. പ്രതിഷേധവും പകപ്പും സങ്കടവും വന്ന് അവളുടെ പ്രജ്ഞയെ മൂടിക്കളഞ്ഞു. പൂട്ടിയിട്ട വായനാമുറിയുടെ മുന്നിൽ അവൾ എന്തു വേണമെന്നറിയാതെ നിശ്ചലയായി.



ശിവപ്രസാദിന്റെ മുന്നറിയിപ്പ് പൊടുന്നനെ ഉയർന്നു.

വരലക്ഷ്മീ, അത് തുറന്നേക്കരുത്. അതിനകത്ത് ഒരാൾ താമസമുണ്ട്. വിഷമുള്ള ജാതിയാണ്. മഴയ്ക്കു കേറി വന്നതാണ്.

അവൾ കേട്ടതായേ നടിച്ചില്ല. പക്ഷേ, 'വിഷമുള്ള ജാതിയാണ്' എന്ന പ്രയോഗം അവളുടെ ഉള്ളിൽ പതിഞ്ഞു. രൂക്ഷമായ ഒരു നോട്ടത്തോടെ അവൾ ശിവപ്രസാദിനെ നേരിട്ടു.

ഏതു മട്ടിലുള്ള ദയയാണ് സാർ ഞാൻ അച്ചായനോടു കാണിക്കേണ്ടത്. കല്യാണത്തിന് എന്റെ ശരീരം കാഴ്ചവച്ചിട്ടോ? അങ്ങനെ ഞങ്ങൾ തമ്മിൽ ഒരടുപ്പവുമില്ല. അതേക്കുറിച്ചുള്ള സംസാരംതന്നെ പ്രസാദ് സാർ ഇതോടെ അവസാനിപ്പിക്കൂ. എന്നെ വിളിച്ചു വരുത്തിയതെന്തിനാണെന്നു പറയൂ.

ഉടനെ അസാധാരണമായി ചിറികോട്ടി മന്ദഹസിച്ച് അവൾ തുടർന്നു. ആര് വിളിച്ചു വരുത്തി, അല്ലേ? നാടകമല്ലേ. പ്രൊഫസറും ശിഷ്യനുംകൂടി ഒരു ബയലാട്ടം. ഒരു പെൺകുട്ടിയുടെ ജീവിതംകൊണ്ട് കളിക്കുകയാണ്... കഴിഞ്ഞ രണ്ടുമണിക്കൂർ വഴിതെററി ഈ കാട്ടിൽ അലയുകയായിരുന്നു സാർ. ഇടിമിന്നലും കാററും പാമ്പും നിറഞ്ഞ കാട്ടിൽ. ഹോ! അവിടെത്തന്ന തീർന്നുപോയിരുന്നെങ്കിൽ!

പെട്ടെന്ന് അവൾ കൈകൾകൊണ്ട് മുഖം പൊത്തി. ഒരു വികൃതശബ്ദം അവളിൽനിന്നും പുറപ്പെട്ടു. ഇടർച്ചയോടെ അവൾ പറഞ്ഞു. ഇത്രയും കാലത്തിനിടയിൽ വീട്ടിൽ ഞാനൊരു ചീത്തപ്പേരുപോലും കേൾപ്പിച്ചിട്ടില്ല സാർ.

കുറച്ചുനേരം കരയുന്നത് അവളുടെ മനസ്സിന് ലാഘവം വരുത്തുമെന്ന് അയാൾ കരുതി. എന്നാൽ അവൾ വേഗം കരച്ചിൽ നിർത്തുകയാണുചെയ്തത്. മൂക്കു ചീററി. മുഖം അമർത്തിത്തുടച്ചു. അവളുടെ ശബ്ദത്തിൽ ജലദോഷത്തിന്റെ ആക്രമണം.

ഇങ്ങനെ ഒരു പെരുമഴയ്ക്ക് ഞാനല്ലാതെ ഒരു പെൺകുട്ടി ഇറങ്ങിത്തിരിക്കുമോ സാർ? നിങ്ങൾ വിളിച്ചുവെന്ന് കേട്ടപ്പോഴുള്ള സന്തോഷമാണ് ഈ കാട്ടിലേക്ക് എന്നെ ഉന്തിത്തള്ളിയത്. അതിലെനിക്ക് ഇപ്പോഴും അറപ്പില്ല. എനിക്കും ചില കാര്യങ്ങൾ, സാർ കേൾക്കുമെങ്കിൽ, വിശദമായി പറയുവാനുണ്ട്. എനിക്കു തന്നെ അറിയാൻ കഴിയാത്ത മട്ടിലുള്ള ഒരടുപ്പം നിങ്ങളെ കണ്ടമുതൽക്ക് എന്റെ മനസ്സിൽ ഉണ്ടായി. അത് എന്തുമാതിരിയാണെന്ന് ആദ്യമൊന്നും എനിക്കു മനസ്സിലായതേ ഇല്ല. കൂടക്കൂടെ കാണണമെന്നു തോന്നും. അങ്ങനെയാണ് ഞാൻ അച്ചായന്റെ കൂട്ടത്തിൽക്കൂടി ലാബിലെത്തിയത്. പിന്നെപ്പിന്നെ എനിക്കു വ്യക്തമായി. എന്റെയുള്ളിൽ എന്താണു വളരുന്നതെന്ന്. നുള്ളിക്കളയേണ്ടതാണെങ്കിലും ഞാനതിനെ വളർത്തി സൂക്ഷിച്ചു. അങ്ങയുടെ ഓരോ വാക്കും എന്നെ പ്രോത്സാഹിപ്പിച്ചു.

വരലക്ഷ്മി ദീർഘമായി തുടരുകയാണെന്നു കണ്ട് ശിവപ്രസാദ് പെട്ടെന്ന് തടസ്സമിട്ടു.

നില്ക്കൂ. വരലക്ഷ്മി എന്തൊക്കെയാണ് പറഞ്ഞുകൂട്ടുന്നത്. ജീവിതത്തെക്കുറിച്ച് കുട്ടിക്കൊന്നും മനസ്സിലായിട്ടില്ല. നാം തമ്മിൽ ആ മാതിരി സംഭാഷണങ്ങൾ ഒന്നും നടന്നിട്ടില്ല. ഇല്ലാത്തത് വായിക്കരുത്.

സാശ്ചര്യം വരലക്ഷ്മി അയാളുടെ തൊട്ടടുത്തു വന്നു. അയാൾ പറയുന്നതിന്റെ അർത്ഥം തിരിച്ചറിയാഞ്ഞിട്ടെന്നവണ്ണം. അരികിൽ വരലക്ഷ്മി നിന്നപ്പോൾ ഒരു വാസന വ്യാപരിച്ചതായി അയാൾക്കു തോന്നി. ചാട്ടുളിപോലെ നിഗൂഢമായ ഒരു ചോദന അയാളുടെ ഉള്ളിലൂടെ പാഞ്ഞുപോയി.

പൂട്ടിയിട്ട വായനാമുറിയിൽനിന്നും ഒരെട്ടി പുസ്തകങ്ങൾ മറിഞ്ഞുവീഴുന്ന ഒച്ച പുറപ്പെട്ടു. അയാൾ മനസ്സിൽ ഉറപ്പിച്ചു. അവൻ പുറത്തു പോയിട്ടില്ല!

അയാളുടെ കൈവിരലുകൾ പിടിച്ച് അവൾ പറഞ്ഞു.

എന്നോട് ഉപേക്ഷ കാണിക്കരുത്. കാട്ടി

ലൂടെ പെരുമഴയ്ക്കു ഞാൻ വന്നില്ലേ? എത്ര പെട്ടെന്നാണ് സാർ എല്ലാം മറന്നുകളഞ്ഞത്. ഒരിക്കൽ ഡിപ്പാർട്ടുമെൻറിൽവച്ച് എൻെറ കൈപിടിച്ച് ക്യൂൻ ഒഫ് ദ കാമ്പസ് എന്ന് പ്രശംസിച്ചിട്ടില്ലേ? എന്നിട്ട് എൻെറ കവിളിലും നെററിയിലും—

പെട്ടെന്ന് അവളുടെ കൈ ഊരിക്കളഞ്ഞ് അയാൾ രണ്ടടി പിന്നോട്ടു മാറി. അജ്ഞാതമായ ഭയം അയാളെ ഗ്രസിച്ചു.

എന്തൊക്കെയാണ് വരലക്ഷ്മി പറയു











ന്നത്? നീ ഓരോന്ന് ഭാവനയിൽ കാണുകയാണ്. ഒരു അദ്ധ്യാപകന് ഒട്ടേറെ പരിമിതികളുണ്ട് കുട്ടീ. നമ്മുടെ കാര്യം നോക്കിയാൽ തന്നെ ഏതു തരത്തിലുള്ള ചേർച്ചയാണ്? പ്രായവ്യത്യാസംതന്നെ എത്രയുണ്ട്? ജീവിതത്തെക്കുറിച്ച് നീ ഒന്നും പഠിച്ചിട്ടില്ല. ഒരു പച്ചച്ചിരിയോടെ ശിവപ്രസാദ് കൂട്ടിച്ചേർത്തു. ഒരു ദാമ്പത്യമൊന്നും എൻെറ ജാതകത്തിലില്ലെടോ. അങ്ങനെ ഉണ്ടെങ്കിൽത്തന്നെ, കുറച്ചു നേരം തുടരണോ എന്നു സംശയിച്ച് പറഞ്ഞു. നാട്ടിൽ ഒരാൾ ഈ പ്രായത്തിലും എന്നെ കാത്തിരിപ്പുണ്ട്. പറയുമ്പോൾ വിഷമം തോന്നരുത്. അവൾ രണ്ടുമൂന്നു വട്ടം ഇവിടെ വന്ന് എൻെറകൂടെ താമസിച്ചിട്ടുണ്ട്.

തൻെറ മനസ്സിൽനിന്നും എന്തൊക്കെയാണ് പുറത്തു വരുന്നത്? ശിവപ്രസാദ് സ്വയം വിസ്മയിച്ചു. തന്നെക്കുറിച്ചുതന്നെ അയാൾക്കു നീരസം തോന്നി.

ഓ, അപ്പോൾ—

മാനക്ഷതമേററ സർപ്പംപോലെ വരലക്ഷ്മി ശരീരം വിറപ്പിച്ചു. ജനലരികിലേക്കു നടന്ന് അവൾ ഉരുവിട്ടു.

എല്ലാവരുംകൂടെ എന്നെ കളിപ്പിച്ചു. കാട്ടിലൂടെ വലിച്ചു. മഴയിലിട്ടു. വീണ്ടും ഒരു വികൃതശബ്ദം അവളുടെ ചുണ്ടുകളിൽനിന്നും പുറപ്പെട്ടു. മുത്തപ്പാ, എന്നെ തീയിലൂടെ നടത്തിച്ചു.

അവൾ പെട്ടെന്ന് ചുമരിൽ തലയടിച്ചു. ശിവപ്രസാദ് ഓടി തടുക്കാൻ ശ്രമിച്ചപ്പോൾ അവൾ ചീറി. എന്നെ തൊടരുത്. തൊട്ടുപോകരുത്. എല്ലാവരുംകൂടെ— സങ്കടവും രോഷവും കിതപ്പവും ഒരേസമയം അവളുടെ ശബ്ദത്തെ മുക്കിക്കളഞ്ഞു. പൊട്ടിക്കരഞ്ഞുപോയി.

എന്നെ കൊന്ന് കാട്ടിലെറിയാമായിരുന്നില്ലേ? ദയനീയമായി അവൾ വിലപിച്ചു. ആ വിഷപ്പാമ്പിനെ തുറന്നുവിടു സാർ. അതെന്നെ കടിച്ചു വിഴുങ്ങട്ടെ. എന്നിട്ട് ആ തീ കായുന്നവൻ എൻെറ ശരീരം ചുട്ടുതിന്നട്ടെ. ദൈവമേ, ആ കരിങ്കണ്ണൻ ഇതിന് അനുഭവിക്കും.

മിന്നൽവെളിച്ചം ട്യൂബ് ലൈററുപോലെ മുറിയിൽ വെട്ടിത്തിളങ്ങി.

ഇടർച്ച മാററി ദൃഢമായ സ്വരത്തിൽ അവൾ തുടർന്നു. എന്നെ തോല്പിക്കാമെന്ന് ആരും വിചാരിക്കേണ്ട. ആ തീ കായുന്നവനോടു പറഞ്ഞേക്കു സാർ, എന്നെ കുരങ്ങു കളിപ്പിക്കാൻ കിട്ടില്ലെന്ന്, തടയാൻ കഴിയില്ലെന്ന്. എനിക്കു പോകാൻ ഒരിടമുണ്ട് സാർ.

സംശയഗ്രസ്തനായി അയാൾ വീണ്ടും കസേരയിൽനിന്നെഴുന്നേല്ക്കുന്നതു കണ്ട് അവൾ പറഞ്ഞു. സാർ അവിടിരിക്കു. എന്തിനാ എഴുന്നേല്ക്കുന്നത്?

ശിവപ്രസാദിന് തടയാൻ കഴിയുന്നതിനു മുമ്പ് വാതിൽ തുറന്ന് വരലക്ഷ്മി പുറത്തെ മഴയിലേക്കും ഇരുട്ടിലേക്കും പാഞ്ഞു.

(തുടരും)



ദാസ് ഭാർഗ്ഗവീനിലയം

മുപ്പത്തഞ്ച്

## അറുപതു നാഴികക്കല്ലുകൾ

# മാണി മാധവീയം

1958-ൽ പുന്നശ്ശേരി നമ്പി നീലകണ്ഠ ശർമ്മയുടെ പേരിൽ പട്ടാമ്പിയിൽ സ്ഥാപിതമായ സംസ്കൃത കോളേജിൻെറ ഉദ്ഘാടനത്തിനു മാധവ ചാക്യാർ ഒന്നരമണിക്കൂർ രാജസൂയം പ്രബന്ധമവതരിപ്പിച്ചു. രാഘവാചാരി, ഇ.പി. ഗോപാലൻ, വീരമണി എസ്.കെ. രാമയ്യർ, എൻ.കെ.ജി. മേനോൻ എന്നിവരൊക്കെ സദസ്സിലുണ്ടായിരുന്നു. അഗ്രപൂജയാണ് സന്ദർഭം. അഗ്രപൂജയ്ക്ക് അർഹൻ ആരാണെന്നു ചിന്തിക്കുന്ന സമയം.

"ബദ്ധാഞ്ജലിസ്തദനു ഭൂപതി രേ ന മൂചേ
സർവജ്ഞ ശാന്തനവോത്ഥ ബുദ്ധേ
പ്രാപ്തോഗ്രപൂജ ന വിധിഃ സദസീഹ കോവാ
സംപൂജനീയ ഇതി സമ്പ്രതി മേ വദേഥാഃ"

(ധർമ്മപുത്രർ ഭീഷ്മാചാര്യരുടെ സമീപത്തു ചെന്ന് കൈകൂപ്പി വന്ദിച്ച് സർവജ്ഞനും ശാന്തനും പ്രതിഭാവാനുമായ അദ്ദേഹത്തോട് 'അഗ്രപൂജയ്ക്ക് അർഹനായ ആൾ ഈ സദസ്സിൽ ആരാണെന്ന് പറഞ്ഞുതരേണമേ' എന്നു പ്രാർത്ഥിച്ചു.)

ഇ.പി. ഗോപാലനെ ചൂണ്ടിക്കാണിച്ചുകൊണ്ട് മാധവചാക്യാർ പറഞ്ഞു: "ആൾ വായാടിയാണ്. അഗ്രപൂജയ്ക്ക് ഇയാൾ അർഹനല്ല." എൻ.കെ.ജി മേനോൻെറ ഖദർവസ്ത്രമാണ് പരിഹാസപാത്രമായത്— "പുലിത്തോലുടുത്തിട്ടുണ്ട്. ഭീകരനാണെന്നു തോന്നുന്നു. മൂപ്പനും അർഹനല്ല." വ്യവസായിയായ എസ്.കെ. രാമയ്യർക്ക് അയോഗ്യത കല്പിച്ചത് കുടവയറിൻെറ പേരിലായിരുന്നു. ഒടുവിൽ രാഘവാചാരിയെയാണ് തിരഞ്ഞെടുത്തത്. സദസ്സ് ചിരിമുഴക്കി.

1134. കുംഭമാസത്തിലെ പൂരുരുട്ടാതി. നാട്യാചാര്യന് അറുപതു വയസ്സു തികഞ്ഞു. തലേന്നു രാത്രി മാധവചാക്യാർക്ക് തീരെ ഉറക്കം വന്നില്ല. അറുപതു വർഷങ്ങൾകൊണ്ട് അനുഭവിച്ച വേദനകളും ദുരിതങ്ങളും മനസ്സിൻെറ കൂത്തമ്പലത്തിൽ ആടിത്തിമിർത്തു. ഇടയ്ക്കിടയ്ക്ക് സന്തോഷത്തിൻെറ ഏഴുതിരിവിളക്ക് പൂത്തുനില്ക്കുന്നുണ്ട്. കാലത്തിൻെറ കുത്തൊഴുക്കിൽ എന്തെല്ലാം നഷ്ടപ്പെട്ടു? നേടി? അമ്മ, അച്ഛൻ, മുത്തശ്ശി, അഞ്ച് അമ്മാമന്മാർ, ഓപ്പോൾ, മരുമക്കൾ, നമ്പീശനാശാൻ, പന്നിശ്ശേരി ഗുരുനാഥൻ, ദിവാകരൻ നമ്പൂതിരി... എല്ലാ മുഖങ്ങളും മനസ്സിൽ മിന്നിമറഞ്ഞു. ഒരുപാട് അംഗീകാരങ്ങൾ നേടിയെടുത്തു. ഭട്ടൻതമ്പുരാൻ അണിയിച്ച മുദ്രമോതിരം മോതിരവിരലിൽക്കിടന്നു വെട്ടിത്തിളങ്ങി. പെരുംതൃക്കോവിലപ്പൻെറ വീരശൃംഖല, വിദൂഷകൻെറ മുടി, ഊർപ്പഴശ്ശിക്കാവിലെ വീരശൃംഖല, പള്ളിക്കുന്നിലെ സ്വർണ്ണമുദ്ര, പനോര് നമ്പൂതിരി സമ്മാനിച്ച മുദ്രമോതിരം, കരിവള്ളൂരിലെ മുദ്രമോതിരം, കോട്ടയ്ക്കൽ കോവിലകത്തെ വീരശൃംഖല, സാമൂതിരിപ്പാടിൻെറ വീരശൃംഖല കടത്തനാട്ട് തമ്പുരാൻെറ മുദ്രമോതിരവും ചങ്ങലയും, നാട്യാചാര്യൻ—വിദൂഷകരത്നം എന്നീ ബഹുമതികൾ... അംഗീകാരത്തിൻെറയും ആദരവിൻെറയും എത്രയെത്ര ധന്യമുഹൂർത്തങ്ങൾ! ഓരോ മുദ്രമോതിരവും വീരശൃംഖലയും മാറോടു ചേർത്തു. അതു നേടിയ സന്ദർഭങ്ങൾ മനസ്സിൽ തെളിഞ്ഞു. ഇതൊന്നും തൻെറ നേട്ടമല്ല. ഗുരുക്കന്മാരുടെ അനുഗ്രഹാശിസ്സുകൾകൊണ്ട് സ്വയം വന്നുചേർന്നതാണ്. ധാരാളം കുത്തുവാക്കുകളും എതിർപ്പുകളും ഭീഷണികളും നേരിടേണ്ടി വന്നു—പന്തലിൽവച്ചു കൂത്തു നടത്തിയതിന്, ആകാശവാണിയിലെ റെക്കോർഡിംഗ് മുറിയിലിരുന്ന് വാഗ്ദേവതയിൽ പൂർണ്ണവിശ്വാസമർപ്പിച്ച് പ്രബന്ധം പറഞ്ഞതിന്, അമ്പലമതിൽക്കെട്ടിനു പുറത്തുവച്ച് കൂത്തു നടത്തിയതിന്, നമ്പ്യാന്മാരെ അഭിനയം പഠിപ്പിച്ചതിന്... എല്ലാ ആരോപണങ്ങളുടെയും മുനയൊടിഞ്ഞിരിക്കുന്നു. അനുഷ്ഠാനകലയ്ക്കുവേണ്ടി, നല്ലതെന്ന് മനസ്സു പറഞ്ഞതിനൊക്കെ നാന്ദി കുറിച്ചു. വരുംതലമുറ ഈ പരിവർത്തനങ്ങളെ നല്ല രീതിയിലേ കാണൂ എന്നുറപ്പുണ്ട്. കാരണം, തികഞ്ഞ ആത്മാർത്ഥതയോടെ മാത്രമേ എന്തും ചെയ്തിട്ടുള്ളൂ. കുലധർമ്മത്തിനുവേണ്ടി ഇനിയും ഏറെ ചെയ്തു തീർക്കാനുണ്ട്. പരദേവതയുടെയും ഗുരുക്കന്മാരുടെയും അനുഗ്രഹവും ആരോഗ്യവുമുണ്ടെങ്കിൽ ഒരിടത്തും അടിപതറില്ല.

അറുപതാം വയസ്സിൻെറ പടിവാതിലിലിരുന്ന് തിരിഞ്ഞുനോക്കിയപ്പോൾ മനസ്സു നിറഞ്ഞു. അടുത്ത നിമിഷം കണ്ണുകളും. ഓർമ്മകളിൽനിന്നുണരുമ്പോൾ മൂന്നാം യാമവും കഴിഞ്ഞിരുന്നു.

പിറന്നാളിനു രണ്ടുദിവസം മുമ്പുതന്നെ തൃശൂരിൽ പോയി ഗുരുനാഥനെക്കണ്ട് അനുഗ്രഹം വാങ്ങിയിരുന്നു. നവഗ്രഹപൂജ നടത്തണമെന്നും, ഷഷ്ഠിപൂർത്തിയുടെ സ്മാരകമായി ഏവർക്കും ഉപകരിക്കുന്ന രീതിയിൽ അഭിനയസങ്കേതങ്ങളെക്കുറിച്ച് ഒരു പുസ്തകമെഴുതണമെന്നും ഗുരുനാഥൻ ഉപദേശിച്ചു. പിറന്നാൾ സമ്മാനമായി മുന്നൂറു രൂപയും ശിഷ്യനു കൊടുത്തു.

അച്ഛൻെറ അറുപതാം പിറന്നാൾ മക്കൾ ഗംഭീരമായി കൊണ്ടാടി. അമ്പലത്തിൽ വിശേഷാൽ പൂജ, നമസ്കാരം, പശുദാനം, ഭൂമിദാനം, നവഗ്രഹപൂജ, കേമമായ സദ്യ, സാധുക്കൾക്ക് അന്നദാനം... സ്വജനങ്ങൾ, നമ്പ്യാന്മാർ, മററു ചാക്യാന്മാർ, ദേശക്കാർ, സുഹൃത്തുക്കൾ, ആരാധകർ— എല്ലാവരും നാട്യാചാര്യന് ആയുരാരോഗ്യസൗഖ്യങ്ങൾ നേർന്നു. വൈകുന്നേരം ഭഗവതിപ്പാട്ടും നടത്തി.

ഗുരുനാഥനെ മനസ്സിൽ നമസ്കരിച്ച് അന്നുരാത്രിതന്നെ അഭിനയത്തെക്കുറിച്ച് തയ്യാറാക്കാനുദ്ദേശിച്ച ഗ്രന്ഥത്തിൻെറ കുറിപ്പുകളെഴുതി.

പെരുവനത്ത് മന്ത്രാങ്കം കൂത്തു നടത്തുന്ന സമയം. കൂത്തമ്പലത്തിൽ പുലക്കാരൻ കയറി. ശുദ്ധം മാറിയതിനാൽ മാധവചാക്യാർ കൂത്തു നിർത്തി. കൂത്തമ്പലം അശുദ്ധമായാൽ ദേവനും ശുദ്ധം മാറി എന്നാണ് വിശ്വാസം. ശാന്തിക്കാരൻ കുളിച്ചു വന്ന് പുണ്യാഹം തളിച്ചതിനുശേഷമാണ് നിർത്തിവച്ച കൂത്ത് പൂർത്തീകരിച്ചത്.

തൃപ്പൂണിത്തുറയിൽ നാഗാനന്ദം കൂടിയാട്ടം നടക്കുകയാണ്. 'മാധവൻ ഒരുദിവസമെങ്കിലും വരണമെന്നു' കാണിച്ചുള്ള ഗുരുനാഥൻെറ എഴുത്തു കിട്ടുമ്പോൾ അവിട്ടത്തൂരിൽ അടിയന്തിരം കഴിക്കുകയായിരുന്നു. അവിടത്തെ കാര്യങ്ങൾ നീലകണ്ഠചാക്യാരെ ഏല്പിച്ച് പിറേറന്ന് ഉച്ചയ്ക്ക് തൃപ്പൂണിത്തുറയിലെത്തി. ചാച്ചുചാക്യാരും സംഘവുമാണ് കൂടിയാട്ടം നടത്തിക്കൊണ്ടിരിക്കുന്നത്. മാധവചാക്യാർ എത്തിയതറിഞ്ഞ ചാച്ചുചാക്യാർ, തനിക്കു ജലദോഷമായതുകൊണ്ട് അന്നു വൈകുന്നേരം മാണിമാധവനെക്കൊണ്ട് അശനം പറയിച്ചാൽ നന്നായിരുന്നു എന്ന് പരീക്ഷിത്തു തമ്പുരാനോടുണർത്തിച്ചു. ഗുരുനാഥൻ മാധവചാക്യാരെ വിളിപ്പിച്ചു: "ചാച്ചുവിന് നല്ല സുഖമില്ല. മാധവൻ ഇന്ന് അശനം പറഞ്ഞാൽ തരക്കേടില്ല."

ചാച്ചുചാക്യാർ അങ്ങനെ ആവശ്യപ്പെടാനുണ്ടായ കാരണം മനസ്സിലായി. ഒന്നോർത്തുനോക്കാതെ അശനം പറഞ്ഞാൽ തെററിപ്പോകാൻ സാദ്ധ്യതയുണ്ട്. മാധവചാക്യാരെക്കൊണ്ട് വയ്യെന്നു പറയിപ്പിക്കുക, അല്ലെങ്കിൽ ഓർത്തുനോക്കാൻ സമയം കൊടുക്കാതെ പറയിപ്പിച്ച് തെററു വരുത്തുക, അങ്ങനെ അപമാനിക്കുക—

"മാധവനെന്താ തീരുമാനിക്കുന്നത്? സമയമായിത്തുടങ്ങി." ഗുരുനാഥൻ തിരക്കുകൂട്ടി.

വയ്യെന്നു പറഞ്ഞൊഴിയാതെ, എന്നാൽ പിഴയ്ക്കാതെ അശനം പറയണം. ചാച്ചു ചാക്യാർക്ക് മധുരമായ രീതിയിൽ മറുപടി കൊടുക്കണമെന്നുറപ്പിച്ചു.

"കുറച്ചുദിവസമായി അശനം നടത്തിയി





ഏഴാച്ചേരി രാമചന്ദ്രൻ

# രാഗം സ്മരനിരാസ സ്മിതം

കാററിൽ ചരള മരങ്ങളുരഞ്ഞു പാ-
ലൂറ്റി മണക്കും മഹാകാനന മന്ദ്ര-
മാത്രകേളേറ്റുവാങ്ങാം, യൗവനം വിട്ടു
യാത്രയാകാം സഖീ, നാലാം പുരുഷാർത്ഥ-
മാശ്രമ വാതിൽ തുറന്നു വിളിക്കയായ്.

എന്നും നനച്ചു നരച്ചു നിറംകെട്ട
ഖിന്നപടം വെടിയാം, ശ്യാമസന്ധ്യയാൾ
തൻ ചക്രവാളപ്രദർശന വിൽപ്പനാ-
സങ്കേതമാർന്നേ ചിരിപ്പൂ; പ്രഭാകര
സങ്കടമേ സൽഗ്ഗതി, രാവു വാഴുവാൻ
കർമ്മങ്ങൾ ചുട്ടികുത്തുന്നമാവാസിയായ്.
ധർമ്മാർത്ഥ കാമങ്ങളാം പദമുദ്രകൾ
ചെന്നേടമെങ്ങും ചെളി, മിഴികൾ ചുവ-
ന്നുണ്മയാം വാൽക്കിണ്ടി നീട്ടി മഹായാന
രമ്യ നമസ്കാരമുദ്ര മാറിൽ ചേർത്ത
പുണ്യവിയോഗിനിമാർ മിഴിത്തുമ്പിനാൽ
നമ്മെ ക്ഷണിപ്പൂ വരണ്ട വാനപ്രസ്ഥ-
കർണദേശക്കുളിർ മാരിയാകാൻ നോവി-
തെന്തേ മുഖപടമേ നെടുവീർപ്പിടാൻ!
രാഗം ബിലഹരിയായ് വിതുമ്പുന്നുവോ,
താളമേ മിശ്രചായ്പായ് നീ കിതയ്ക്കയോ!
പൊയ്കയിൽ മാനായ് തുടിച്ച ദാഹങ്ങളി-
ലൊന്നിനെയമ്പാൽ ഹനിച്ചതും, ദേവനായ്
ച്ചിന്താതമസ്സിൻ തമസാ തടത്തിലെ-
പ്പെൺകിളിയെ ശ്ലോക കാമിയായ് കൊന്നതും,
എന്തെന്തു പാപങ്ങൾ! താമസഗന്ധിയാം
എൻെറ മാരീചനു പിമ്പേ മരീചികാ
സങ്കടം, ദാശാരഥീശരം സത്യമായ്
വന്നാലുമാര്യാ, മഹിഷാസന പ്രഭോ.
താടകാതാപങ്ങൾ, താരാവിധുരത
സീതാവിരഹവും മാദ്രീവിയോഗവും
ശാപചന്ദ്രോൽസവ, മുണ്ണിച്ചിരുതേവി-
മാർ, കൊടുങ്കാട്ടിലെക്കള്ളിത്തലപ്പുകൾ,
ലോഹപ്രതിമകൾ ചുട്ടുപഴുപ്പിച്ചു
ചാണക്യസൂത്രമിതാ കാവൽ; ഞാനെന്ന
ഭാവങ്ങളേ വിട, ജന്തുജന്യങ്ങളെൻ
ചാപല്യമേ നമുക്കാചരിക്കാ മസി-
ധാരാവ്രതം വരും ജാരജന്മങ്ങളിൽ.

മുള്ളുകൾ മുത്തായ യൗവനത്തിൽ നമു-
ക്കെന്തു ശരവടുക്കൾ, തിരുമാറിലെ
പ്പൊൻപുനത്തിൽ രാമപട്ടാഭിഷേകമി-
തെങ്ങനെയെന്നാഞ്ജനേയരേ, താവക
ശല്യക്രിയപ്പിഴയോ താണുമുങ്ങിടാ-
മൊന്നായ് രുധിര വിമുക്ത സരയുവിൽ,
ചൊല്ലിടാം ശ്രീശുചീന്ദ്രേശ സങ്കീർത്തനം.
ഭാഗം പിരിഞ്ഞോരറിവിന്നലിവുകൾ,
ഭാവം പകർന്നർത്ഥികളായ് കയർക്കുന്നുവോ!
പാവം കിനാവേ, കരൾത്തട്ടിലെക്കണ്ണു-
നീരിൽ വിളഞ്ഞ കറുത്ത രക്തത്തിനായ്;
പങ്കിട്ടതു കൂടി നൽകിയേക്കൂ നമു-
ക്കെന്തിനീ ജീർണ മോഹം, നായ്ക്കൾ പിന്നാലെ
വന്നാൽ തുറക്കില്ല നാകം സുയോധനർ-
ക്കുള്ളതാണാർദ്ര ഭാവാർച്ചിതമീസുഖം.
ചെപ്പു കവിഞ്ഞ നവനീത സമ്പാദ്യ-
മത്രയും തേരട്ടപോലാം വിരലുകൾ
തൊട്ടതശുദ്ധം, സതിയാചരിച്ചവൾ
ദക്ഷകന്യയ്ക്കും കുലത്തിനുമായി നാം
നട്ടുനനയ്ക്കുക കാരസ്കരസ്മിതം
താളം ചിദംബരേശ പ്രിയ ചെമ്പട
രാഗം ഗിരിജാവിലാസിതം ശങ്കരം.
കായും കിഴങ്ങും കഴിക്കാതപർണയായ്
ക്കാവിലുറങ്ങാം ഋതുക്കൾ മുത്തശ്ശിമാർ
കൂടെ വരില്ല, ദീർഘാപാംഗനെപ്പൊഴും
കാലിൽത്തടയില്ല, മാറിലെക്കഞ്ചുകം
താനേയനുനിമിഷം താനയഞ്ഞിടും
രാഗം ശിവമയമാം സിന്ധുഭൈരവി
താളം തനുവലുയ്ക്കും ചതുരശ്രവും.
മുററത്തു നട്ട മന്ദാരം, വടക്കിനി-
ക്കെട്ടിലെച്ചന്ദന വീണ, നിലാക്കോണിൽ
നിത്യം ചിലയ്ക്കും വയൽക്കിളി, കാലത്തു
സ്വപ്ന നിർമ്മാല്യങ്ങൾ മാററും കിറുക്കിയും,
ഇട്ടേച്ചുപോകാനൊരുപാടു നേരുകൾ
നഷ്ടവസന്തക്കരിവളപ്പൊട്ടുകൾ.
ഹൃദ്രമേ പോരിക പോയ ജന്മത്തിലും
എത്രമേൽ നാമുപേക്ഷിച്ചില മുത്തുകൾ!
രാഗം സ്മരനിരാസ സ്മിതം മാളവം
താളം കരൾ പിടയുന്ന ത്രിപുടയും.

ട്ടുണ്ട്. ഞാൻ ശ്ളോകങ്ങൾ ചൊല്ലി നോക്കി ഒരുമണിക്കൂറിനുള്ളിൽ പറയാം.''

തിരക്കിൽനിന്നകന്നിരുന്ന് ശ്ളോകങ്ങൾ ചൊല്ലിനോക്കി ഉറപ്പിച്ചു.

തമ്പുരാനോടു പറഞ്ഞു— ''ഒക്കെ തോന്നുന്നുണ്ട്. ഇന്ന് ഞാൻ അശനം പറയാം.''

രാത്രി ഏഴുമണിക്ക് കൂത്തു തുടങ്ങി.

ഗണപതിപ്രാതലോടുകൂടിയാണ് അശനം തുടങ്ങേണ്ടത്. അതുകഴിഞ്ഞാൽ വേഷത്തോടെ അണിയറയിൽ വന്ന് എന്തെങ്കിലും കഴിക്കാം. പിന്നെ അരങ്ങിലെത്തിയാൽ അശനം കഴിഞ്ഞേ ജലപാനം പാടൂ.

ഗണപതിപ്രാതൽ വിസ്തരിച്ച് രണ്ടുമണിക്കൂർ പറഞ്ഞു. ഗണപതിയെ ക്ഷണിച്ചുവരുത്തി ഒരുനേരത്തെ പ്രാതൽപോലും കൊടുക്കാൻ കഴിയാതിരുന്ന വൈശ്രവണൻെറ അഹങ്കാരത്തെ നിന്ദിച്ച്, ധനേശൻെറ അഹങ്കാരത്തെ ദൂരീകരിച്ച ഗണേശ്വരനെ സ്തുതിച്ച്, ഉണ്ണിഗണപതിയുടെ ഒടുങ്ങാത്ത വിശപ്പ് ഒരുനുള്ളു ഭസ്മംകൊണ്ടു ശമിപ്പിച്ച പരമശിവനെ വാഴ്ത്തി കൂത്തു മുടിച്ച് അണിയറയിലെത്തി. അശനം പറയുന്ന ചാക്യാർക്കുവേണ്ടി, ഗണപതിപ്രാതൽ കഴിയുമ്പോഴേക്കും പാലും പഴവും സംഘാടകർ അണിയറയിൽ ഒരുക്കിവയ്ക്കുകയാണു പതിവ്. അമ്മന്നൂരുകാരാണ് കൂടിയാട്ടത്തിൻെറ സംഘാടകർ. ഒരുഗ്ളാസ്സു വെള്ളംപോലും അവർ എടുത്തുവച്ചിട്ടില്ല. അണിയറയിലാണെങ്കിൽ ആരുമില്ല. വേഷത്തോടെ അണിയറയിൽനിന്ന് പുറത്തുപോകാനും പാടില്ല. കലശലായ ദാഹവും വിശപ്പുമുണ്ട്. ഒന്നും കഴിക്കാതെ അരങ്ങിലെത്തിയാൽ അഞ്ചാറുമണിക്കൂർ നേരം പിടിച്ചുനില്ക്കാൻ പററില്ല. പണ്ട് വെറും വയറുമായി അശനം പറയേണ്ടി വന്നിട്ടുണ്ട്. അറുപത്തിയൊന്നാം വയസ്സിൽ ശരീരം അതിനു സമ്മതിക്കുന്നില്ല. വേഷംകെട്ടാൻവേണ്ടി തയ്യാറാക്കിയ അരിമാവു കലക്കിയ വെള്ളം ഒരു മൂലയിലിരിക്കുന്നതു കണ്ടു. ഒരുനിമിഷം സംശയിച്ചു. പിന്നെ അതെടുത്ത് കണ്ണടച്ച് ഒററവീർപ്പിനകത്താക്കി അരങ്ങിലെത്തി.

..........................................

''വെണ്ണസ്മേര മുഖീം വറുത്തു വരളും
വൃന്താകദന്തച്ഛദാം
ചെറേറാമൻ മധുരക്കറി സ്തന ഭരാ—
മമ്ളോപദം ശോദരീം
കെല്ലാർന്നോരെരുമത്തയിർ കടിതടാം
ചിങ്ങ്യം പഴോരു ദ്വയീ—
മേനാം ഭക്തിവധൂം പിരിഞ്ഞയി,
സഖേ, ലോകഃ കഥം ജീവതി?''

(വെണ്ണയാകുന്ന പുഞ്ചിരിച്ച മുഖത്തോടും, ചുകകെ വറുത്ത വഴുതനിങ്ങ ഉപ്പേരിയാകുന്ന ചുണ്ടുകളോടും, മധുരക്കറികളാകുന്ന സ്തനങ്ങളോടും, പുളിശ്ശേരിയാകുന്ന ഉദരത്തോടും, എരുമത്തയിരാകുന്ന കടിപ്രദേശത്തോടും, ചിങ്ങമ്പഴങ്ങളാകുന്ന തുടകളോടും കൂടിയ ഭോജനമാകുന്ന ഭാര്യയെ പിരിഞ്ഞാൽ ജനങ്ങൾ എങ്ങനെ ജീവിക്കും?)

''സ്വച്ഛരം സജ്ജന ചിത്തവല്ലഘുതരം
ദീനാർത്തി വച്ഛീതളം
പുത്രാലിംഗനവൽ സ്വഭാവമധുരം
ബാലസ്യ സംജൽ പവൽ
ഏലോ ശീരലവംഗ ചന്ദനമിളത്
കർപ്പൂര പാരീമളം
പാടല്യുൽപ്പല കേതകീ സുരഭിലം
പാനീയ മാനീയതാം.''

(സജ്ജനങ്ങളുടെ മനസ്സുപോലെ നിർമ്മലവും ലാഘവത്വത്തോടുകൂടിയതും ദീനാർത്തിയെപ്പോലെ. തണുപ്പു കൊടുക്കുന്നതും പുത്രാലിംഗനംപോലെ മാധുര്യമേറിയതും കുട്ടികളുടെ കൊഞ്ചൽപോലെ അതിമധുരവും, ഏലം, രാമച്ചം, എലവങ്ങം, ചന്ദനം എന്നിവ ചേർന്നതും കർപ്പൂരത്തിൻെറ വാസനയുള്ളതും കരിംകൂവളം, കൈത എന്നിവയെപ്പോലെ പരിമളമുള്ളതുമായ ചുക്കുവെള്ളം കൊണ്ടുവന്നാലും.)

''കുളിചതുരം കുറിസുഭഗം
ഭോജനാശ്ചര്യമഖില മപി ഭദ്രം
കിമിഹ ബഹുക്തിഭിരദ്യ
ഭവതു ഭവൽഗ്ഗേഹമാസമുടൻ.''

(കുളിയും കുറിയും വളരെ ഗംഭീരം. ഭോജനം മാഹാശ്ചര്യം. എല്ലാം സുഖമായി. എന്തിനാണധികം പറയുന്നത്, അങ്ങയുടെ ഭവനത്തിൽ ഉടനെ ഒരു പന്ത്രണ്ടാം മാസം കൂടിയുണ്ടാകട്ടെ.)

പുലർച്ച മൂന്നുമണിവരെ— ആറുമണിക്കൂർ നേരം അശനം പറഞ്ഞു.

''മാധവചാക്യാരുടെ അശനം ഇന്ന് പൂർവാധികം ഗംഭീരമായിട്ടുണ്ട്.'' സദസ്യർ കലവറയില്ലാതെ അഭിനന്ദിച്ചു.

(തുടരും)









ദി ജോയ് ലുക്ക് ക്ളബ്ബിൽനിന്ന്

# കഥയിലേക്കു മടങ്ങുന്ന ലോകസിനിമ

സ്റ്റാഫ് ലേഖകൻ

ഹോളിവുഡ്ഡിൻെറ വക കൗതുകകരമായൊരു ഖേദപ്രകടനം രണ്ടു ദിവസംമുമ്പ് സിനിമാരൂപത്തിൽ കണ്ടു. ഗുരുസ്ഥാനീയനായ കാൾ റെയിനറുടേതാണ് സിനിമ— 'ബേസിക് അട്രാക്ഷൻ'. മൃഗീയമായ രതിവേഴ്ചാരീതികൾക്ക് അത്യുന്നത മഹത്വം നല്കുന്ന ഹോളിവുഡ്ഡിൻെറ വില്പന സംസ്കാരത്തെ നന്നായി കുടയുന്ന ഈ ബ്ളാക് കോമഡിക്ക് എം.ജി.എമ്മിൻെറ 'സിംഹവായി'ലൂടെയാണ് വന്നതെന്ന അന്തസ്സുമുണ്ട്. തൊണ്ണൂററിരണ്ടിൽ ഹോളിവുഡ് സിനിമയെ പോർണോ സിനിമ കൈവിഷം കൊടുത്തു വശത്താക്കിയതിനു തെളിവായി 'ബേസിക് ഇൻസ്ററിങ്ക്ട്' നമ്മുടെ അധമസ്വപ്ന വിഷയമായി തുടരുകയാണല്ലോ. ''ബേസിക് ഇൻസ്ററിങ്ക്ററി''ൻെറ ആകാശം മുട്ടുന്ന വിജയം അത്തരം ചിത്രങ്ങളുടെ പ്രളയംതന്നെ സൃഷ്ടിക്കുകയുണ്ടായി. ഹോളിവുഡ്ഡിൻെറ ഈ മാംസവില്പന പഴയ കാരണവന്മാരെ ക്ഷുഭിതരാക്കിയതിൽ അദ്ഭുതമില്ല. കാൾ റെയ്നറുടെ ക്ഷോഭപ്രകടനം ബേസിക് അട്രാക്ഷ'നിൽ അർത്ഥവത്തായ രീതിയിൽത്തന്നെ നമുക്കു അനുഭവിക്കാൻ കഴിയുന്നു. ഇപ്പോൾ അമേരിക്കയിലെ സിനിമാകൊട്ടകകളിൽ ഉത്സവം കൊണ്ടാടുന്ന ക്ളിൻറ് ഈസ്ററ് വുഡ് ചിത്രത്തിൻെറ ടൈററിൽ ശ്രദ്ധിക്കുക— 'എ പെർഫെക്ട് വേൾഡ്'. ജയിൽ ചാടി പുറത്തു കടക്കുന്ന ക്രിമിനലുകളിൽ ക്രിമിനലായ ,ബുച്ച് ഹേയ്നെസ്റ്റ് (കെവിൻ കോസ്റ്റ്നർ) താൻ ജാമ്യത്തടവുകാരനായി പിടികൂടിയ ഏഴുവയസ്സുകാരനായ ഫിലിപ്പിൻെറ ഉററ തോഴനാവുന്നതും അവനെ 'അധോലോക കല'കളെല്ലാം പഠിപ്പിക്കുന്നതുമാണ് ക്ളിൻറ് ഈസ്ററ് വുഡ്ഡിൻെറ 'ഉത്തമലോക'ത്തിൻെറ കഥാസാരം. തൊണ്ണൂററിമൂന്ന് അവസാനം പ്രദർശനത്തിനു വന്ന ഈ ചിത്രം തെളിവു നല്കുന്നതെന്താണ്? ഹോളിവുഡ്ഡിൻെറ മനസ്സിലിരിപ്പ് മാറിയിട്ടില്ലെന്നാണോ? മാറിയാലും ഇല്ലെങ്കിലും ശരി കാൾ റെയ്നറെപ്പോലുള്ളവരുടെ ഖേദപ്രകടനങ്ങളും സ്പീൽ ബെർഗിൻെറ 'സ്ററെഡ് ലെഴ്സ് ഡയറി'പോലുള്ള ചിത്രങ്ങളും ഹോളിവുഡ് സിനിമയെക്കുറിച്ചുള്ള വിശ്വാസം തീർത്തും തിരിച്ചെടുക്കരുതെന്നു നമ്മളെ ഓർമ്മിപ്പിക്കുന്നു. സ്പീൽ ബെർഗിൻെറതന്നെ 'ജുറാസിക് പാർക്ക്' ശൈശവ കൗതുകങ്ങളെ ഏറെ തൃപ്തിപ്പെടുത്തിയെന്ന കാര്യവും വിസ്മരിക്കപ്പെടേണ്ടതല്ല.



ജുറാസിക് പാർക്കിലെ കൗതുകങ്ങൾ

ഹോളിവുഡ്ഡിലെ വലുതും ചെറുതുമായ സ്ററുഡിയോകളിലെ സ്റേറാറി ഡിപ്പാർട്ടുമെൻറിൽ ഒരുകാലത്ത് സാഹിത്യ സൃഷ്ടികൾക്കുണ്ടായിരുന്ന പ്രാധാന്യം മെലിഞ്ഞു മെലിഞ്ഞു തൊഴുത്തിൽ കെട്ടുന്ന പരുവത്തിലായതോടെയാണ് ഹോളിവുഡ് സിനിമ അപഥസഞ്ചാരം തുടങ്ങിയതെന്നത് ചരിത്രം തരുന്ന സത്യമാണ്. എൺപതുകൾക്കുശേഷം ഹോളിവുഡ് ചിത്രങ്ങളിൽ വെടിയേററു കൊല്ലപ്പെട്ടവരുടെ മൃതദേഹങ്ങൾ കൂട്ടിയിട്ടിരുന്നുവെങ്കിൽ അതിനു ഹിമാലയത്തോളം

ഉയരമുണ്ടാവുമായിരുന്നു. സിനിമയിലെ സെക്സ് ടൈംസ് സ്ക്വയറിലെ സന്ധ്യകളെക്കാൾ വഷളാവുകയും ചെയ്തു. ഇങ്ങനെ പാപമുദ്ര ചാർത്തപ്പെട്ട ഹോളിവുഡ് സിനിമയ്ക്ക് ഒരു അന്തസ്സ് വീണ്ടെടുക്കലുണ്ടാകണമെങ്കിൽ അതു സാഹിത്യരചനകളുടെ ചലച്ചിത്രാവിഷ്കാരത്തിലൂടേ സംഭവിക്കുകയുള്ളുവെന്ന ചിന്ത ശക്തമായിട്ടുണ്ടെന്നുള്ളത് കുറച്ചൊന്നുമല്ല ആശ്വാസം നല്കുന്നത്. ക്ളാസിക്കുകളുടെ ദശകങ്ങൾ വീണ്ടുകിട്ടുമെന്ന മോഹമില്ലെങ്കിലും ശ്രദ്ധേയമായ ചില രചനകൾ സംഭവിക്കുകതന്നെ ചെയ്യും. ആ തരത്തിലൊരു ചുവടുമാററത്തിനു സ്ററുഡിയോ മസ്തിഷ്കങ്ങൾ തയാറായിത്തുടങ്ങിയിട്ടുമുണ്ട്. മാർട്ടിൻ സ്കോർസസിൻെറ മനംമാററമാണ് ഇവിടെ ഏററവും ആദരണീയമായി ഭവിച്ചിരിക്കുന്നത്. 'ടാക്സി ഡ്രൈവർ' (കാനിൽ മികച്ച ചിത്രത്തിനുള്ള അവാർഡ്) 'മീൻ സ്ട്രീററ്', 'ഗുഡ് ഫെല്ലാസ്' എന്നീ ചിത്രങ്ങളിൽ സ്ട്രീററ് വയലൻസിനു തൻേറതായ പാഠഭേദങ്ങൾ നല്കി ജനങ്ങളെ അമ്പരപ്പിച്ച മാർട്ടിൻ സ്കോർസസിൻെറ പുതിയ ചിത്രം എഡിത്ത് വാർട്ടൻെറ നോവലിൽനിന്നാണ് ജന്മമെടുക്കുന്നത്. എഡിത്തിനു 1921-ലെ പുലിററ്സർ സമ്മാനം നേടിക്കൊടുത്ത ഈ നോവൽ, 'ദ എയ്ജ് ഒഫ് ഇന്നസെൻസ്', പത്തൊമ്പതാം നൂററാണ്ടിലെ അമേരിക്കൻ ജീവിതത്തിൻെറ ശരിപ്പകർപ്പാണ്. പോയ കൊല്ലം മർച്ചൻറ്-ഐവറി ടീമിൻെറ 'ഹോവാർഡ്സ് എൻഡി'നു അമേരിക്കയിൽ ലഭിച്ച വ്യാപകമായ സ്വീകരണം നരേററീവ് സിനിമ ഒരു പുലർകാല സ്വപ്നംപോലെ ജനങ്ങളുടെ മനസ്സിൽ തങ്ങിനില്പുണ്ടെന്നതിനു തെളിവായി. രചനയുടെ സൂക്ഷ്മതലങ്ങളിൽപ്പോലും ഈ ചിത്രം അതീവ ശ്രദ്ധ കാട്ടി. മർച്ചൻറ്-ഐവറി പ്രൊഡക്ഷൻസിൻെറ പുതിയ ചിത്രവും സാഹിത്യ സൃഷ്ടിയുടെ പെരുമ അംഗീകരിക്കുന്നതുതന്നെ. കാസുവോ ഇഷിഗുറോയുടെ 'ദ റിമെയിൻസ് ഒഫ് ദ ഡേ' എന്ന നോവലിൽനിന്നാണ് ഈ പുതിയ സിനിമ രൂപമെടുക്കുന്നത്. ജപ്പാനിൽ ജനിച്ചു



എ പെർഫക്ട് വേർഡിൽ കോസ്റ്റ്നർ

ഇംഗ്ളീഷിൽ എഴുതുന്ന ഇഷിഗുറോയുടെ ബുക്കർ സമ്മാനം നേടിയ നോവലിൽ തെളിയുന്ന ജീവിതരേഖകൾ മുപ്പതുകളിലേതാണ്. മലിനീകരിക്കപ്പെടാത്ത ഒരു വിസ്മൃതകാല ജീവിതം മർച്ചൻറ്-ഐവറി ചിത്രത്തിൽ ഏറെക്കുറെ ധന്യമാകാനാണ് സാദ്ധ്യത.

ഡാനീഷ് സംവിധായകനായ ബില്ലേ ആഗസ്ററ് 1988-ൽ മികച്ച വിദേശ ചിത്രത്തിനുള്ള ഓസ്ക്കാർ അവാർഡ് നേടിയ 'പെല്ലേ ദി കോൺകറർ എന്ന ചിത്രത്തിലൂടെ അമേരിക്കയിൽ ഏറെ സ്വീകാര്യനായിത്തീരുകയുണ്ടായി. അൻപതു വർഷത്തിൻെറ വിസ്തൃതിയിൽ കിടക്കുന്ന ഒരു ജീവിത പ്രപഞ്ചം നമ്മുടെ അനുഭവങ്ങളിൽ ഏല്പിക്കുന്ന തരത്തിലുള്ള ബില്ലേ ഓഗസ്ററിൻെറ പുതിയ ചിത്രം ഇതിനകംതന്നെ ശ്രദ്ധിക്കപ്പെട്ടുകഴിഞ്ഞു. ഇസബെൽ അലൻഡേയുടെ 'ദി ഹൗസ് ഓഫ് ദി സ്പിരിററ്സ്' എന്ന നോവലാണ് ഈ സിനിമയുടെ ആധാരശില. ചിലിക്ക് പ്രജാധിപത്യത്തിൻെറ വെളിച്ചം നൽകിയെന്ന കുററത്തിനു വെടിവച്ചുകൊല്ലപ്പെട്ട സാൽവദോർ അലൻഡേയുടെ അനന്തിരവളായ ഇസബെൽ അലൻഡേയുടെ നോവലിലെ പ്രകടമായ രാഷ്ട്രീയ ചായ്വ് സംവിധായകൻ തൻെറ സിനിമയിൽ താഴ്ത്തിപ്പിടിച്ചുകൊണ്ടുതന്നെ ചിലിയുടെ സ്വാതന്ത്ര്യലേക്കുള്ള മുന്നേററത്തിൻെറ കഥ ഹൃദ്യമാക്കുന്നുണ്ട്. മെറിൽ സ്ട്രീപ്പ് വനേസാ റെഡ് ഗ്രേവ് ഗ്ളെൻ ക്ളോസ് ജെർമി അയൺസ്, വിനോന റൈഡർ തുടങ്ങിയവരടങ്ങിയ മുന്തിയ താരനിരയാണ് ബില്ലേ ഓഗസ്ററിൻെറ സിനിമയിൽ കഥാപാത്രങ്ങളാകുന്നത്.

ആർട്ട് ഹൗസ് ആഡിയൻസിൻെറ പരിമിതവൃത്തത്തിനുള്ളിൽ ഇക്കാലമത്രയും ഒതുങ്ങിക്കൂടേണ്ടിവന്ന ചൈനീസ് വംശജനായ അമേരിക്കൻ സംവിധായകൻ വായ്നേവാങ് അമേരിക്കൻ സിനിമയുടെ മെയിൻസ്ട്രീമിൽ ഈ വർഷം പടഹമടിച്ചുകയറിയതും സാഹിത്യ രക്തദാനം സ്വീകരിച്ചുകൊണ്ടുതന്നെയാണ്. വാങ് തന്നെ പ്രശ്തനാക്കിയതിന് നന്ദി പറയേണ്ടത് 'ദി ജോയി ലക്ക് ക്ളബ്ബ്' എന്ന പുസ്തകത്തിൻെറ രചയിതാവായ ആമിടാൻ സിനോടാണ്. നോവലിൻെറ അതേ പേരു തന്നെയാണ് സിനിമയ്ക്കും ന്യൂസിലൻഡുകാരനായ ജെയിംസ് കാംപിയൻ സംവിധാനം ചെയ്ത 'പിയാനോ' പോയ വർഷത്തെ മികച്ച ചിത്രങ്ങളിലൊന്നാണ്. കാൻ ഫിലിം ഫെസ്ററിവലിൽ മികച്ച ചിത്രത്തിനുള്ള അവാർഡ് പങ്കിട്ടെടുത്ത 'പിയാനോ' അമേരിക്കൻ കാഴ്ചക്കാർക്ക് ഇഷ്ടമായത് അവരുടെ പ്രിയ താരങ്ങളായ ഹോളി ഹണ്ടറും ഹാർവികീയ്ററലും അഭിനയിച്ചതുകൊണ്ടു കൂടിയാവാം.

മാർട്ടിൻ സ്കോർസ്സസിൻെറ 'ദി എയ്ജ് ഒഫ് ഇന്നസെൻസ്' അതിൻെറ കലർപ്പില്ലാത്ത ജീവിത സമീപനം കൊണ്ടു ഏറെ ശ്രദ്ധിക്കപ്പെടാൻ പോകുന്ന ചിത്രമാണ്. സാഹിത്യ രചനകളിൽനിന്നു സിനിമ ഹൃദയം സ്വീകരിക്കുന്നതെന്നറിയാൻ മാർട്ടിൻ സ്ക്കോർസ്സസിൻെറ ഈ ചിത്രം സഹായമരുളും. ഇക്കാര്യത്തിൽ ഇററാലിയൻ സംവിധായകനായ വിസ്ക്കോന്തിയിൽ നിന്നു ഒരു ചുവട് അപ്പുറം പോകുകയും ചെയ്യുന്നുണ്ട്. കഥയിലെ കാലത്തിൻെറ പുനരവതാരത്തിൻെറ കാര്യത്തിൽ അതീവ സൂക്ഷ്മത പുലർത്തുമ്പോൾത്തന്നെ സംവിധായകൻ തൻെറ നേട്ടത്തിൻെറ പകുതിയിലധികം മുന്നേറിക്കഴിഞ്ഞു. നമ്മുടെ അനുമാനങ്ങൾ തിരസ്ക്കരിക്കുംവിധം ഒരു പ്രണയകഥയുടെ സാഫല്യം രേഖപ്പെടുത്താൻ സ്കോർസ്സസിനു കഴിയുന്നുവെന്നത് ചെറുതായ കാര്യമല്ലല്ലോ.

9-ാം പേജിൽനിന്നും തുടർച്ച

വിപ്ളവമായിരിക്കും.

ഇത് പ്രശസ്തിക്കാണോ? തീർച്ചയായുമല്ല. സ്ഥിരമായി കവിതയെഴുതി നടന്നാൽ ഇതിൻെറ പത്തിരട്ടി പ്രശസ്തി സുഗതയ്ക്കു കിട്ടില്ലേ? അതുപോലും ഉപേക്ഷിച്ച് നടത്തുന്ന പ്രവർത്തനമാണ്. ഒററനോട്ടത്തിൽ വട്ടാണെന്നു തോന്നും. പക്ഷേ, അപൂർവം മനുഷ്യരുടെ ഈ ഉന്മാദമല്ലേ മനുഷ്യവർഗ്ഗത്തിൻെറ ധാർമ്മികബോധം താഴേക്കു പോകാതിരിക്കാൻ സഹായിക്കുന്നത്.

ബോസ്നിയായിലെ യുദ്ധത്തിൻെറ ചിത്രങ്ങൾക്കിടയിൽ പുറത്തു വെടിപൊട്ടുമ്പോൾ അതിൻെറ അർത്ഥമറിയാതെ നിരാധാരരായി ജീവിക്കുന്ന ഒരുപററം മനോരോഗികളുടെ ചിത്രം വന്നു. അതുപോലെ കോഴിക്കോട്ടെ മനോരോഗാശുപത്രിയിൽ സർക്കാരിൻെറ സാമ്പത്തിക പ്രശ്നംമൂലം ആഹാരവും മരുന്നും കിട്ടാതിരുന്ന മനോരോഗികളെപ്പററി വന്ന പത്രവാർത്ത ഓർമ്മയുണ്ടോ? ശരിക്ക് ആലോചിച്ചാൽ നികുതി പിരിക്കുന്ന ഗവൺമെൻറ് ചെയ്യേണ്ട പണിയാണ് ഇന്നു സുഗതകുമാരി ചെയ്യുന്നത്. അതുകൊണ്ട് സുഗതയെ കൊന്നിട്ട് ഇക്കാര്യം ഗവൺമെൻറിനു വിട്ടാൽ അവരത് ചെയ്യുമോ? ചെയ്യില്ല. കാരണം അവരുടെ മുൻഗണന സ്വന്തം സ്ഥൂലശരീരം സംരക്ഷിക്കാനുള്ള സെക്യൂരിററിയും കരിമ്പൂച്ചകളെ വളർത്തലുമായിപ്പോയി. കലികാലമല്ലേ?.

കലികാലമാണെങ്കിൽപ്പോലും ഭരണാധികാരികൾക്കില്ലാത്ത ഔചിത്യം ഘാതകന്മാരിൽനിന്നും നമ്മൾ പ്രതീക്ഷിക്കുന്നുണ്ട്. മരംവെട്ടൽ തുടങ്ങി എല്ലാവർക്കും താല്പര്യമുള്ള വിഷയങ്ങളുടെ പുറത്ത് സുഗതകുമാരിയെ കൊല്ലരുത്. കൊല്ലണമെന്ന് നിർബ്ബന്ധമാണെങ്കിൽ, തലവെട്ടി വാഴയിലയിൽ പൊതിഞ്ഞ് ഹാജരാക്കാൻ കല്പിക്കുകയാണെങ്കിൽ, ആ പരിപാടി ഈ 'അഭയ' നടത്തിക്കൊണ്ടു പോകുന്നു എന്ന കുററത്തിനാക്കുക. അങ്ങനെയായിരുന്നെങ്കിൽ നമ്മുടെ സമൂഹത്തിൻെറ യഥാർത്ഥ അന്ത്യോദയ പ്രസ്ഥാനത്തിലേക്ക് മലയാളികളുടെ ശ്രദ്ധ തിരിയും. വീടിനും നാടിനും വേണ്ടാത്ത, മനുഷ്യർക്കും മൃഗങ്ങൾക്കുമിടയിൽ ജീവിക്കുന്ന ഏററവുമധികം കാരുണ്യം അർഹിക്കുന്ന ഒരുവിഭാഗത്തിൽ കുറെപ്പേർക്കെങ്കിലും മോചനമാകും. സുഗതകുമാരി മാത്രമല്ല; ഇതിൻെറ ഫലമായിട്ട് ഒരുപക്ഷേ, ഘാതകരും സ്വർഗ്ഗത്തിൽ പോയിക്കൂടെന്നില്ല.

ഒരു ഘാതകനും തൻെറ സാമൂഹ്യമായ പ്രതിബദ്ധതകൾ മറക്കരുത്.



## വിപ്ലവം അത്താഴ വിരുന്നായപ്പോൾ

വിപ്ളവമെന്നാൽ അത്താഴവിരുന്നല്ല എന്നു പറഞ്ഞത് ചെയർമാൻ മാവോസേതുങ്ങാണ്. എന്നാൽ ചൈനീസ് മുതലാളിത്തം വിപ്ളവത്തെ അത്താഴവിരുന്നാക്കിത്തീർത്തിരിക്കുന്നു. ബെയ്ജിംഗിലും ഷാങ്ഹായിയിലും പടിഞ്ഞാറൻ ഫാസ്ററ്-ഫുഡ് റസ്റേറാറൻറുകൾ ചൈനീസ് ഉപഭോക്താക്കൾക്ക് വൈവിധ്യമാർന്ന ഭക്ഷണവിപണി ഒരുക്കിക്കൊണ്ട് വിജയകരമായി മുന്നേറുകയാണ്. ചൈനീസ് കുടുംബങ്ങളിലെ ഭക്ഷണമേശയ്ക്കു മുകളിൽ വിദേശ മധുരപലഹാരങ്ങളും ശീതളപാനീയങ്ങളും നിർബ്ബന്ധമായിരിക്കുന്നു. പടിഞ്ഞാറൻ ഐസ്ക്രീം നിറച്ച ഫ്രീസറുകൾ നഗര-ഗ്രാമ വ്യത്യാസമില്ലാതെ ചൈനയിലെമ്പാടും ഇന്നുണ്ട്. ചൈനീസ് ജനതയുടെ ദാഹമടക്കാൻ നൂറു ദശലക്ഷം അമേരിക്കൻ ഡോളറാണ് കൊക്കക്കോളാ കമ്പനി മഹാമനസ്കതയോടെ നിക്ഷേപിച്ചിരിക്കുന്നത്. 1996-ഓടെ നൂററിയമ്പത് ദശലക്ഷം ഡോളർകൂടി ദാഹശമനി രംഗത്ത് നിക്ഷേപിച്ചുകൊള്ളാൻ ചൈനീസ് ഗവൺമെൻറ് (ചുവപ്പുകൊടി കാട്ടി) അനുവാദം നല്കിയിരിക്കുന്നു. ചൈനീസ് ജനതയുടെ ഭക്ഷ്യതാല്പര്യം കണ്ടെത്താനും നിർണ്ണയിക്കാനുമായി കാംപ്ബൽ എന്ന ബഹുരാഷ്ട്രക്കുത്തക ഹോങ്കോംഗിൽ അഞ്ചു ലക്ഷം ഡോളർ ചെലവഴിച്ച് ഒരു ഗവേഷണ സ്ഥാപനം നടത്തിപ്പോരുന്നു. ചൈനയുടെ ഭക്ഷ്യവിപണി പിടിച്ചടക്കാൻ പ്രസിഡൻറ് ഫുഡ് എന്ന ബഹുരാഷ്ട്രക്കുത്തക ഇപ്പോൾ ഇസ്ററൻറ് നൂഡിൽസും സോയാഡ്രിംഗ്സുമൊക്കെ വിലകുറച്ച് വിപണനം ചെയ്തു യൂണിലീവർ എന്ന ബഹുരാഷ്ട്രക്കുത്തക അതിൻെറ ഐസ്ക്രീം ഫാക്ടറികൾ ബെയ്ജിംഗിൽ സ്ഥാപിച്ചുകൊണ്ടിരിക്കുമ്പോൾ യൂണിലീവറിൻെറ എതിരാളിയായ നെസ്ലെയുടെ ഐസ്ക്രീം വാനുകൾ ചൈനീസ് പ്രവിശ്യകളെ ചുററി സഞ്ചിച്ചുകൊണ്ടിരിക്കുന്നു. ചൈനീസ് കുട്ടികൾക്ക് ഏററവും പ്രിയം കാഡ്ബറീസ് ചോക്ക്ലേററിനോടാണ്. ഇരുപതു ദശലക്ഷം പൗണ്ട് നിക്ഷേപിച്ചുകൊണ്ട് കാഡ്ബറീസ് കമ്പനി ചൈനയിൽ കുട്ടികളെ സംതൃപ്തമാക്കിക്കൊണ്ടിരിക്കുന്നു. അടുത്ത പത്തുവർഷത്തിനുള്ളിൽ ഭക്ഷ്യരംഗത്തെ ബഹുരാഷ്ട്രക്കുത്തകകളെ ചൈനയ്ക്ക് ഒററയ്ക്കു പോററിവളർത്താനാവും. വിപ്ളവം അത്താഴവിരുന്നാണെന്ന ചൈനീസ് വിവർത്തനത്തിൽ ആർക്കെങ്കിലും സംശയമുണ്ടോ?

24-ാം പേജിൽനിന്നും തുടർച്ച

പതീക്ഷയുടെ ചുടലയിൽ ഞെരിഞ്ഞു പൊള്ളുന്നത് നാം തെല്ലുൽക്കണ്ഠയോടെ കാണുക.

ദേശീയ-പ്രാദേശിക വർഷ ഫലങ്ങളിലൂടെ കടന്നുപോകുമ്പോൾ, ശുഭാശുഭ വർത്തമാനങ്ങളിലൂടെ നാട്ടുവിശേഷം പറയുമ്പോൾ കടന്നുപോയ ഒരു വർഷത്തിൻെറ ദുരിത സങ്കുലിതകളെ മറക്കുവാനും, പ്രതീക്ഷകളുടെ ഒരു നവ വർഷത്തെ വരവേല്ക്കുവാനും നമുക്ക് കഴിയുമോ?

## പി.എ.ബക്കർ, ദേവദാസ്

മലയാളസിനിമാ ലോകത്തിന് അപരിഹാര്യമായ ചില നഷ്ടങ്ങൾ സംഭവിച്ച വർഷമാണ് നാം പിന്നിട്ടത്. പ്രധാനമായും പി.എ.ബക്കറിൻേറയും, നിരവധി സംസ്ഥാന അവാർഡുകൾ നേടിയ സൗണ്ട് റിക്കാർഡിസ്ററ് ദേവദാസിൻെറയും മരണം.

പി.എ.ബക്കർ ഓളവും തീരവും നിർമ്മിച്ചുകൊണ്ടാണ് മലയാള സിനിമാരംഗത്ത് സജീവമായെത്തുന്നത്. നവതരംഗ സിനിമയുടെ തുടക്കമായിരുന്നു ഓളവും തീരവും. രാമു കാര്യാട്ടിൻെറ സഹസംവിധായകനായും ബക്കർ പ്രവൃത്തിച്ചിട്ടുണ്ട്.

കബനീനദി ചുവന്നപ്പോൾ എന്ന ചിത്രമാണ് ബക്കറിനെ പ്രശസ്തനാക്കിയത്. ചുവന്ന വിത്തുകൾ, സംഘഗാനം, മണിമുഴക്കം, ചാരം, ഉണർത്തുപാട്ട് എന്നിവയാണ് ബക്കറിൻെറ പ്രശസ്ത ചിത്രങ്ങൾ. 'ശ്രീനാരായണഗുരു' എന്ന ചിത്രത്തിന് ബക്കർ ദേശീയോദ്ഗ്രഥനത്തിനുള്ള അവാർഡു നേടി. 'സഖാവ്' എന്ന പേരിൽ പി.കൃഷ്ണപിള്ളയെക്കുറിച്ച് നിർമ്മിച്ച ചിത്രം പൂർത്തിയാക്കുംമുൻപ് ബക്കർ മലയാള സിനിമാലോകത്തുനിന്നും യാത്രയായി.



ദേവദാസ്



ബക്കർ



1993ലെ ബാക്കിപത്രം തയ്യാറാക്കിയത് ശ്രീ. ഉണ്ണിക്കൃഷ്ണനും ശ്രീ. അനൂപും ചേർന്നാണ്.

## അവകാശികളുടെ കഥാകാരൻ

'നിറമുള്ള നിഴലുകൾ' എന്ന നോവലോടെയാണ് വിലാസിനി എന്ന മൂർക്കനാട്ട് കൃഷ്ണൻകുട്ടി മേനോൻ മലയാള സാഹിത്യത്തിൽ ശ്രദ്ധേയനായത്. മലയായുടെ പശ്ചാത്തലത്തിലായിരുന്നു ആ നോവൽ രചിച്ചത്. ദീർഘനാളത്തെ പത്രപ്രവർത്തന ജീവിതം നല്കിയ സമ്പന്നത അദ്ദേഹത്തിൻെറ കൃതികളിൽ നമുക്ക് കണ്ടെത്താം.



വിലാസിനി

ഇണങ്ങാത്ത കണ്ണികൾ, ചുണ്ടെലി, ഊഞ്ഞാൽ, അവകാശികൾ എന്നിങ്ങനെയുള്ള കൃതികളിലൊക്കെയും വ്യക്തിസംഘർഷങ്ങളുടെ തെളിഞ്ഞ രംഗങ്ങൾ നമുക്ക് കാണാനാകും. നാലു വാല്യങ്ങളുള്ള 'അവകാശികൾ' നാല്പതില്പരം വർഷങ്ങൾ കൊണ്ടാണ് മേനോൻ എഴുതിത്തീർത്തത്. വ്യക്തിഹൃദയങ്ങളുടെ സംഘർഷഭരിതവും, അവർക്കിടയിൽ അപ്രതീക്ഷിതമായി വന്നുപെടുന്ന സന്നിഗ്ദ്ധതകളും നമുക്ക് അവകാശികളിൽ കാണാം. 3958 പേജുകളുള്ള 'അവകാശികൾ' മലയാളത്തിലെ ബൃഹദാകാരമായ കൃതികൂടിയാണ്. 'യാത്രാമുഖം' എന്ന നോവലിൽ സംഭാഷണങ്ങളിലൂടെ വികസിക്കുന്ന രചനാതന്ത്രമാണ് വിലാസിനി അവലംബിച്ചിരിക്കുന്നത്.

1953 മുതൽ 1977 വരെ ദക്ഷിണപൂർവ്വേഷ്യയിലായിരുന്നു മേനോൻ പ്രവർത്തിച്ചിരുന്നത്. എ.എഫ്.പി എന്ന ആഗോള വാർത്താ ഏജൻസിയുടെ തെക്കുകിഴക്കനേഷ്യൻ കേന്ദ്രത്തിന്റെ ഡയറക്ടറായിരുന്നു അദ്ദേഹം. 1993 മേയ് മാസത്തിൽ അന്തരിക്കുമ്പോൾ സ്മരണീയമായ കുറെ കൃതികൾ മലയാളഭാഷയ്ക്ക് വിലാസിനി സംഭാവന ചെയ്തിരുന്നു. അവിവാഹിതനായിരുന്ന അദ്ദേഹം ജീവിതകാലത്ത് ദീർഘമായ യാത്രകളിലൂടെ സമ്പന്നമായ അനുഭവങ്ങൾ തേടിയിരുന്നു. മലയാള സാഹിത്യത്തിന് പോയ വർഷം നഷ്ടപ്പെട്ട പ്രമുഖ വ്യക്തിയാണ് എം.കെ.മേനോൻ. മരണശേഷവും സ്മരണീയമായ അദ്ദേഹത്തിന്റെ കൃതികൾ നമ്മുടെ സാഹിത്യത്തിൽ നിലനില്ക്കുന്നു.





## ലീഗ് പുതിയ ചോദ്യങ്ങൾ

ഏതൊക്കെയോ ഭീകര കാലത്തിന്റെ സ്മരണകളുണർത്തുന്ന കാഴ്ചകളായിരുന്നു 1992 ഡിസംബർ 6-ന് അയോദ്ധ്യയിൽ അരങ്ങേറിയത്. പക്ഷേ ഇതൊന്നും അല്പം പോലും ശ്രദ്ധിക്കുന്നില്ല എന്ന് നമുക്ക്, സാധാരണ നിരീക്ഷകർക്കു തോന്നുന്ന ഒരു വിഭാഗം കേരളത്തിലുണ്ട്-മുസ്ലിംലീഗ്. അവർ അന്നുമുതൽ ഈ കുറിപ്പെഴുതുന്ന ദിവസംവരെ ഓരോ ഡേററുകൾ പ്രഖ്യാപിക്കുന്നതിനപ്പുറം തങ്ങളുടെ നിലപാട് കൃത്യമായി വ്യക്തമാക്കാൻ തയ്യാറായിട്ടില്ല. ഏററവുമൊടുവിൽ അവരുടെ സംസ്ഥാന യോഗശേഷം പ്രസ്താവന വന്നത് കോൺഗ്രസ് തങ്ങളുടെ എല്ലാ ആവശ്യവും അംഗീകരിക്കുന്നു എന്നാണ്. ഇതൊക്കെ അണികളെ പിടിച്ചു നിർത്താനുള്ള നാടകാങ്കങ്ങൾക്കപ്പുറം നാം കാതു കൊടുക്കേണ്ടതില്ല. മുസ്ലിം ജനവിഭാഗത്തിന്റെ സ്വത്വം വർഗ്ഗീയ-അധികാര ലക്ഷ്യങ്ങൾക്കപ്പുറം ഇന്ത്യയുടെ ഹൃദയസ്ഥാനങ്ങളെ സ്പർശിക്കുന്നതാവണം എന്ന് ആഗ്രഹിക്കുന്ന ഇബ്രാഹിം സുലൈമാൻ സേട്ടിനെ ഇസ്ലാംവിരുദ്ധനായി മുദ്രകുത്താനാണ് മുസ്ലിംലീഗ് കേരള സംസ്ഥാന ഘടകത്തിന്റെ ലക്ഷ്യം. അതുവഴി അബ്ദുൾ നാസർ മദനി (പി.ഡി.പി നേതാവ്)യെപ്പോലെയുള്ള വർഗ്ഗീയഭ്രാന്തിൽപ്പെട്ടവർ വളർന്നുവരികയാവും സംഭവിക്കുക.

ഇങ്ങനെ മതേതര സമൂഹത്തിനുവേണ്ടിയുള്ള യത്നം നടത്തേണ്ട മലയാള മനസ്സിൽ വർഗ്ഗീയതയുടെ ഇരുണ്ട കാലത്തെ വികസിപ്പിച്ചെടുക്കാനാണ് മുസ്ലിംലീഗ് സംസ്ഥാന ഘടകം ശ്രമിക്കുന്നത്. അവർക്ക്, ഭരണ സുഖസമൃദ്ധി മാത്രമാണ് പ്രശ്നം. അല്ലാതെ ശാന്തമായ ഒരു രാഷ്ട്രീയാവസ്ഥയോ, തങ്ങൾ പ്രതിനിധീകരിക്കുന്ന ജനവിഭാഗങ്ങളുടെ അസ്തിത്വമോ അവർ തെല്ലും കണക്കാക്കുന്നില്ല. മന്ത്രിസഭയ്ക്കപ്പുറം അവരുടെ ശ്രദ്ധ കടന്നുചെല്ലുന്നില്ല. തിരിച്ചറിവിന്റെ കാലമാണ് ഇന്നു കേരളത്തിലെ മുസ്ലിം ജനവിഭാഗത്തിന്. അവർ അധികാരം മാത്രം ലക്ഷ്യമാക്കുന്നവരെയും, നന്മയ്ക്കായി ഹൃദയം തുറന്നവരെയും തിരിച്ചറിയുന്നു. അതിനെ ഉദാഹരിക്കുകയാണ് അടുത്തിട തിരുവനന്തപുരത്തു നടന്ന മുസ്ലിം ലീഗ് സംസ്ഥാന ഘടകത്തിന്റെ ശുഷ്കമായ പ്രകടനം.

## എൻ. ചന്ദ്രശേഖരൻ നായർ

പോയ ഡിസംബർ 8-ന് കേരളത്തിലെ



ആദ്യത്തെ പൊലീസ് ഇൻസ്പെക്ടർ ജനറലായിരുന്ന എൻ.ചന്ദ്രശേഖരൻ നായർ അന്തരിച്ചു. കൃത്യനിഷ്ഠതയോടെ ഔദ്യോഗിക കൃത്യനിർവ്വഹണം നടത്തുക മാത്രമായിരുന്നില്ല അദ്ദേഹം. സത്യസന്ധതയ്ക്ക് എന്നും അദ്ദേഹം മനസ്സിലിടം നല്കിയിരുന്നു. പൊലീസ് സേനയ്ക്കുള്ളിൽ മനസ്സാക്ഷി വിററുതീർക്കാത്തവർ ഇന്നും എന്നും കുറവായിരുന്നു. എന്നാൽ അതിനു വിപരീതമായിരുന്നു നായരുടെ പ്രവർത്തനകാലം. അതിനുദാഹരണമാണ് പട്ടവുമായുള്ള അദ്ദേഹത്തിന്റെ സ്വരക്കേട്. പട്ടം രാജിവച്ചശേഷം ചന്ദ്രശേഖരൻ നായർ അദ്ദേഹത്തെ കണ്ടു. ''ഞാൻ പറഞ്ഞിട്ട് ഒരു എസ്.ഐ.യെ സസ്പെൻഡ് ചെയ്യാത്ത ആളല്ലേ താൻ'' എന്ന് പട്ടം ചോദിച്ചു. ഇതിൽനിന്നും അധികാരസ്ഥാനങ്ങളോടുപോലും സത്യസന്ധത വിട്ട് വിട്ടുവീഴ്ച നടത്താതിരുന്ന ഉദ്യോഗസ്ഥനായിരുന്നു ചന്ദ്രശേഖരൻ നായർ എന്ന് നമുക്ക് അറിയാനാകും. തിരുവനന്തപുരത്ത് കുറവൻകോണത്തെ 'സുമേരു'വിൽ വച്ച് അന്തരിക്കുമ്പോൾ അദ്ദേഹത്തിന് 91 വയസ്സുണ്ടായിരുന്നു. അധികാരികളുടെ ഉത്തരവു കിട്ടിയാൽ ഒരിരുപതുകാരനെ ഉരുട്ടൽമുറ ഉപയോഗിച്ച് കൊലപ്പെടുത്താൻ കൂടി മടിക്കാത്ത രാക്ഷസജന്മങ്ങൾക്കിടയിൽ സത്യസന്ധതയോടെ ഔദ്യോഗികകാലം പിന്നിട്ട ചന്ദ്രശേഖരൻ നായർ പൊലീസ് വകുപ്പിന് അപൂർവ്വമായെത്താറുള്ള അഭിമാനങ്ങളിലൊന്നാണ്. അതുകൊണ്ടുതന്നെയാണ് വിവിധ തുറകളിൽപ്പെട്ട അനേകർ അദ്ദേഹത്തിന് അന്ത്യപ്രണാമമർപ്പിക്കാൻ എത്തിച്ചേർന്നത്.




എൻ.കെ. രവീന്ദ്രൻ


**പൗരുഷത്തെ ലോകകേന്ദ്രമായി സ്ഥാപിക്കുന്ന അടിസ്ഥാന പ്രമേയത്തിന് ഉപോൽബലകമായി സൃഷ്ടിക്കപ്പെട്ടവയാണ് മലയാള സാഹിത്യത്തിലെ സ്ത്രീബിംബങ്ങൾ അത്രയും. സ്ത്രീയുടെ ജീവിത സാഫല്യം പുരുഷനോടുള്ള വിധേയത്വത്തിലൂടെയും ഒത്തുതീർപ്പിലൂടെയുമാണെന്നു വിധികല്പിക്കുന്ന ഈ സാഹിത്യ പാരമ്പര്യം സ്ത്രീയുടെ ദൗർബ്ബല്യത്തെയാണ് ആവോളം സ്നേഹിച്ചത്.**

# സ്ത്രീയെ നിശ്ശബ്ദയാക്കുന്ന സാഹിത്യസംസ്കാരം

സമൂഹത്തിന്റെയും സാഹിത്യത്തിന്റെയുമെല്ലാം മുഖ്യ പരിസരങ്ങളിൽ നിന്നും അകററി നിർത്തപ്പെട്ട ഒരു നിശ്ശബ്ദിത ജനതയുടെ പ്രാതിനിധ്യമാണ് സ്ത്രീക്ക്. 'മനുഷ്യന്റെ' വസ്തുസ്ഥിതി യാഥാർത്ഥ്യങ്ങളിൽ 'അവൾ' എവിടെയുമില്ല! ഒരു ആൾക്കൂട്ടത്തിന്റെ കേവലാസ്തിത്വംപോലുമില്ലാതെ, വംശസ്മൃതികൾ എടുത്തുമാററപ്പെട്ട ഈ 'ജനത' സമൂഹത്തിന്റെ ആർഭാടങ്ങളിൽ അദൃശ്യരായിരിക്കുന്നു. സകല കീഴാള വർഗ്ഗങ്ങളെയുമെന്നപോലെ, സമൂഹത്തിലെ വരേണ്യാധികാരത്താൽ അനുശാസിതമായ അതിരുകൾക്കപ്പുറമാണ് സ്ത്രീക്കും ഇടം അനുവദിച്ചിരിക്കുന്നത്. കീഴാളരുടെ കറുപ്പുനിറം തൊട്ട് അവരുമായി ചേർന്നതെന്തും അവമതിക്കപ്പെടുന്നതുപോലെ സ്ത്രൈണമായതെന്തും നിന്ദ്യമായിരിക്കുന്നു. വിധ്വംസകമാവുന്നവയുടെയെല്ലാം ശബ്ദത്തെ ഞെരിച്ചമർത്തിയും അവയുടെ സ്മൃതിബോധങ്ങളിൽ അധിനിവേശം സ്ഥാപിച്ചും മാത്രമേ അധികാര വ്യവസ്ഥയും അതിന്റെ മൂല്യങ്ങളും സാധൂകരണം നേടുകയുള്ളൂ എന്നതിനാൽ ഈ നിശ്ശബ്ദമാക്കൽ ഒരു രാഷ്ട്രീയ പ്രവർത്തനവും രാഷ്ട്രീയ തന്ത്രവുമാണ്. മുതലാളിത്തവും പുരുഷാധിപത്യ വ്യവസ്ഥയും പരസ്പരം പുണർന്നു നില്ക്കുന്ന ഈ അധികാര വ്യവസ്ഥയുടെ അതിജീവനത്തിന് മാനവരാശിയുടെ അർദ്ധഭാഗമായ സ്ത്രീയുടെ മൗനം നിർണ്ണായകമായ മുന്നുപാധിയാണ്. അതിനാൽ സ്ത്രീയെ നിശ്ശബ്ദയും നിസ്സാരയുമാക്കുന്ന വിവിധ ധർമ്മങ്ങൾ സമൂഹജീവിതത്തിൽ കർമ്മോത്സുകമായിരിക്കുന്നു. ചരിത്രം മുതൽ നിത്യവ്യവഹാരത്തിന്റെ ഭാഷവരെ സകല മേഖലകളിലും സ്ത്രീയുടെ സാന്നിദ്ധ്യം അദൃശ്യമാക്കിയും സ്ത്രീയുടെ സ്വത്വത്തെ നിഷേധിക്കുന്ന വികല ബിംബങ്ങൾ സൃഷ്ടിച്ചും അവളെ സമൂഹബോധത്തിൽ നിന്നും പുറന്തള്ളിയും ഈ രാഷ്ട്രീയം കർമ്മനിരതമാണ്.

ഈ രാഷ്ട്രീയ ദൗത്യത്തിന്റെ അവിശ്രാന്ത നിർവ്വഹണമാണ് മലയാള സാഹിത്യം പൊതുവെ വഹിച്ചുപോന്നിട്ടുള്ളത്. നവോത്ഥാന കാലം മുതൽ അഭ്യസ്തവിദ്യയും സുസംഘടിതമായി വികസിച്ച കേരളത്തിലെ പുരുഷാധിപത്യ ഘടനയുമായി, അതിന്റെ പ്രത്യയശാസ്ത്ര സ്ഥാപനമെന്ന നിലയിൽ നേരിട്ടുള്ളതും സുദൃഢവുമായ ഒരു ബന്ധം മലയാള സാഹിത്യം സ്ഥാപിച്ചുവെന്നത് സാഹിത്യത്തിലെ സുപ്രധാനമായ ഒരു രാഷ്ട്രീയ പരിണാമമായിരുന്നു. നവോത്ഥാന കാലം മുതലുള്ള മലയാള സാഹിത്യം ഈ വസ്തുത വ്യക്തമാക്കിത്തരും. എന്നാൽ, മലയാളികളുടെ ചിന്തയിലും ലോകവീക്ഷണത്തിലും വമ്പിച്ചൊരു കുതിച്ചുചാട്ടത്തിനു നിദാനമായ ഈ കാലഘട്ടം മറുവശത്ത് സ്ത്രീകൾക്കിടയിൽ ജനാധിപത്യാവകാശബോധത്തെയും എഴുത്തുകാരികളുടെ വിപുലമായ ഒരു സമൂഹത്തെയും സൃഷ്ടിച്ചിരുന്നു. ഇക്കാലത്ത് കേരളത്തിലുട നീളം രൂപംകൊണ്ട അസംഖ്യം സ്ത്രീസമാജങ്ങളും അവയ്ക്കനുബന്ധമായി പുറപ്പെട്ട സ്ത്രീ മാസികകളും ഈ ചരിത്രസത്യം നമുക്കു പറഞ്ഞുതരുന്നുണ്ട്. പൗരുഷത്തിന്റെ വരേണ്യ സംസ്കാരത്തിനെതിരെ ഉയർന്നുവന്ന ഒരു സമാന്തര ഉപലോക സംസ്കാരത്തിന്റെ പ്രാതിനിധ്യമായിരുന്നു അവ വഹിച്ചിരുന്നത്. അതുകൊണ്ടുതന്നെയാണ് കേരളത്തിന്റെ സാംസ്കാരിക-സാഹിത്യ ചരിത്രങ്ങളും ഗവേഷണ പ്രബന്ധങ്ങളും നിഷ്പക്ഷതാ നാട്യത്തോടെ അവയുടെയെല്ലാം രേഖകൾ സമൂഹബോധത്തിൽ നിന്നും മാച്ചുകളഞ്ഞത്. ഒരു ജനതയെ ലിക്വിഡേററ് ചെയ്യുന്നതിനുള്ള ആദ്യ നടപടി അവരുടെ ഓർമ്മയെ തുടച്ചുമാററുക എന്നതാണെന്നു മിലാൻ കുന്ദേരയുടെ ഒരു കഥാപാത്രം (ദ ബുക് ഓഫ് ലാഫ്ററർ ആൻറ് ഫോർഗെറ്റിംഗ്) പറയുന്നുണ്ട്. തങ്ങളുടേതായ ഒരു വംശസ്വത്വത്തെക്കുറിച്ചുള്ള സഞ്ചിത ധാരണ സ്ത്രീ സമൂഹത്തിനു നിഷേധിക്കുകയും ചരിത്രത്തിലുടനീളം സ്ത്രീ വിമൂകയും നിഷ്ക്രിയയുമായിരുന്നുവെന്ന് വരുത്തിത്തീർക്കുകയുമായിരുന്നു നമ്മുടെ സാംസ്കാരിക 'പൈതൃകം.' (സാംസ്കാരത്തിനു പൈതൃകം മാത്രമേയുള്ളൂ!) ഓർമ്മശക്തിയുടെ അഭാവത്തിൽ ഒരു വ്യക്തിക്ക് യുക്തിബോധവും കർമ്മോത്സുകതയും വൈകാരിക പ്രകാശനവും സംശ്ലേഷിത ചിന്തയും നഷ്ടമാവുന്നതുപോലെ സമൂഹത്തിനും അതു സംഭവിക്കുന്നു. ഓർമ്മകൾ എടുത്തുകളയപ്പെട്ട ജനത, മൗനവും നിഷ്ക്രിയത്വവും നിസ്സംഗതയും ജീവിതദൗത്യമായി സ്വീകരിക്കുന്ന നിശ്ശബ്ദിത ജനതയായി സ്വയം പരിണമിക്കുന്നു. നിശ്ശബ്ദിത ജനത ചരിത്രത്തിൽ നിന്നും നിഷ്കാസിതരാവുന്നു.

ഉപരിവർഗ്ഗ-മധ്യവർഗ്ഗ മൂല്യങ്ങളുടെയെന്നപോലെ പൗരുഷത്തിന്റെയും അപ്രമാദിത്വവും അനുശാസനങ്ങളും ആവർത്തിച്ചുറപ്പിക്കുകയാണ് മലയാളത്തിലെ മുഖ്യധാരയായ (പുരുഷ) സാഹിത്യം. 'ആധികാരികത'യുള്ള ഈ സാഹിത്യമാണ് ഇപ്പോൾ ആധുനികോത്തരതയുടെ നവീന ഭാവുകത്വത്തിന്റെ സങ്കീർണ്ണതകളിൽ വന്നുനില്ക്കുന്നത്. പക്ഷേ, സ്ത്രീയെന്ന കീഴ്ജാതിയുടെ ചിത്രീകരണത്തിൽ പുരോഗമന സാഹിത്യമടക്കം ആധുനികോത്തരത വരെയുള്ള ഈ 'ആധി

കാരിക' സാഹിത്യം, മണിപ്രവാള ഘട്ടത്തിന്റെയോ തുടർന്നുള്ള 'വെൺമണി സംസ്കാര'ത്തിന്റെയോ ആഢ്യഭാവുകത്വത്തിൽനിന്നും അടിസ്ഥാനപരമായ വിച്ഛേദങ്ങളൊന്നും സൃഷ്ടിച്ചിരുന്നില്ല. സാഹിത്യ വ്യവഹാരങ്ങളുടെ കേന്ദ്രസ്ഥലത്ത് പുരുഷനെ പ്രതിഷ്ഠിച്ച് പുരുഷനുമായുള്ള ആശ്രിതത്വത്തിലൂടെ മാത്രം സ്ത്രീയുടെ അസ്തിത്വം നിർണ്ണയിക്കുകയും പൗരുഷത്തിന്റെ വീക്ഷണങ്ങളും ക്ഷോഭങ്ങളും ആകുലതകളും ആസക്തികളുമെല്ലാമാണ് സമൂഹമാകെ പങ്കുവയ്ക്കുന്നതെന്നു ബോധ്യപ്പെടുത്തുകയുമാണ് ഈ സാഹിത്യം. 'ക്ളാസ്സിക്കു'കളായി വാഴ്ത്തപ്പെടുന്ന ആധുനികോത്തരത വരെയുള്ള സകല കൃതികളും പുരുഷാസ്തിത്വം അകപ്പെട്ടുപോയ പ്രതിസന്ധികളുടെയും ഉദ്വിഗ്നതകളുടെയും ദുരന്തങ്ങളുടെയും ആഖ്യായികകളായിരുന്നു.

ലോകത്തിനു മേലുള്ള പുരുഷന്റെ 'ഉടമസ്ഥാവകാശ'ത്തെ മതങ്ങളും, തത്വചിന്തകളും, രാഷ്ട്രമീമാംസയും–എന്തിന് ഭാഷപോലും– അനുവദിച്ചുകൊടുക്കുന്നുണ്ടല്ലോ. പൗരുഷത്തെ ലോകകേന്ദ്രമായി സ്ഥാപിക്കുന്ന ഈ അടിസ്ഥാന പ്രമേയത്തിന് ഉപോൽബലകമായി സൃഷ്ടിക്കപ്പെട്ടവയാണ് മലയാള സാഹിത്യത്തിലെ സ്ത്രീബിംബങ്ങൾ അത്രയും. സ്ത്രീയുടെ ജീവിതസാഫല്യം പുരുഷനോടുള്ള വിധേയത്വത്തിലൂടെയും ഒത്തുതീർപ്പിലൂടെയുമാണെന്നു വിധികല്പിക്കുന്ന ഈ സാഹിത്യ പാരമ്പര്യം സ്ത്രീയുടെ ദൗർബല്യത്തെയാണ് ആവോളം സ്നേഹിച്ചത്. അതുകൊണ്ടാണ്, ആർത്തവമടുക്കുമ്പോൾ തലചായ്ച്ച് നിർവൃതിയടയാൻ പുരുഷശരീരം കൊതിക്കുന്ന ഒരു കഥാപാത്രം ആധുനികോത്തര നായികയായി അവതരിക്കുമ്പോൾ (എം.മുകുന്ദൻ, ആദിത്യനും രാധയും മററു ചിലരും) അസ്വാഭാവികമായൊന്നും മലയാളികൾക്കു തോന്നാതിരിക്കുന്നതും. (ഈ നോവലിന്റെ ഇതിനകം വളരെ ശ്ളാഘിക്കപ്പെട്ട ഫോർമലിസ്ററിക് ലാവണ്യവും മലയാളിയുടെ കൺസ്യൂമർ മനോഘടനയും തമ്മിലുള്ള ചേർച്ച മറെറാരു അന്വേഷണവിഷയമാണ്).

ഇങ്ങനെ പൗരുഷത്തിന്റെ അഭിമതങ്ങൾക്കനുസൃതം നല്ലതും തീയതുമായി നിർവ്വചിക്കപ്പെടുന്ന വിപരീത സ്ത്രീബിംബങ്ങളാണ് സാഹിത്യത്തിലെങ്ങും കാണുക. സഹനത്തിന്റെ മൂർത്തീകരണങ്ങളായ മാതാക്കൾ, ആദർശ ഭാര്യമാർ, ദേവതമാർ, സുന്ദരിമാർ, പുരുഷനെ ആരാധിക്കുന്ന കാമുകിമാർ, പ്രണയലോലകൾ, പുരുഷനു സാന്ത്വനമാകുന്നവർ, പുരുഷപ്രതിഭയ്ക്കു പ്രചോദനമാകുന്നവർ, പുരുഷനുവേണ്ടി കാമാശകളാൽ കാത്തുകഴിയുന്നവർ എന്നിങ്ങനെയുള്ളവർ ആദ്യ വിഭാഗത്തിൽപ്പെടുന്നു. മറുവശത്ത് വഞ്ചകികൾ, വിരൂപകൾ, കാമാർത്തിനികളായ അസത്തുക്കൾ, സ്വാതന്ത്ര്യവാദക്കാരികളായ താന്തോന്നികൾ, വേശ്യകൾ, ധിക്കാരിണികൾ, പുരുഷവിദ്വേഷിണികൾ, ഘാതകികൾ, പുരുഷനെ നിരാകരിക്കുന്ന അവിവാഹിതകൾ,

## ലോകത്തിനുമേലുള്ള പുരുഷന്റെ 'ഉടമസ്ഥാവകാശ'ത്തെ മതങ്ങളും തത്വചിന്തകളും രാഷ്ട്രമീമാംസയും—എന്തിന് ഭാഷപോലും—അനുവദിച്ചു കൊടുക്കുന്നുണ്ടല്ലോ. പൗരുഷത്തെ ലോകകേന്ദ്രമായി സ്ഥാപിക്കുന്ന ഈ അടിസ്ഥാന പ്രമേയത്തിന് ഉപോൽബലകമായി സൃഷ്ടിക്കപ്പെട്ടവയാണ് മലയാള സാഹിത്യത്തിലെ സ്ത്രീബിംബങ്ങൾ അത്രയും.

പുരുഷനെ തകർക്കുന്ന രാക്ഷസിണികൾ എന്നിങ്ങനെയും. ലോകത്തിന്റെ ഉടമസ്ഥാവകാശം സ്വയം പ്രഖ്യാപിക്കുകയും പുരുഷനിൽ നിന്നും അന്യമായതെന്തും സ്വത്വപൂർത്തി നേടുന്നത് അയാളുമായുള്ള സഹവർത്തിത്വത്തിലൂടെയാണെന്ന് ആവർത്തിച്ചുറപ്പിക്കുകയും ചെയ്യുന്ന പൗരുഷത്തിന്റെ ഈ ബിംബവ്യൂഹം സ്ത്രീയുടെ യഥാർത്ഥമായ നിലനില്പിനേയും അവളുടെ ശബ്ദാർത്ഥങ്ങളേയും നിരോധിക്കുകയാണ്. സ്ത്രീയെ അവളുടെ ജൈവധർമ്മങ്ങളെയും ലൈംഗികതയെയും സാമൂഹിക പദവിയെയും സംബന്ധിച്ച നിർണ്ണയവാദപരമായ പ്രത്യയശാസ്ത്രങ്ങളിൽ നിർവ്വചിക്കുന്ന എല്ലാ ബിംബ–പ്രതീക വ്യവസ്ഥകളും സ്ത്രീ–പുരുഷന്മാർക്കിടയിലെ സാമൂഹികവും സാമ്പത്തികവുമായ ബന്ധങ്ങളും അസമത്വങ്ങളും പരിവർത്തനവിധേയമല്ലാത്ത സ്വാഭാവികതകൾ മാത്രമാണെന്ന അധികാര ഘടനയുടെ പ്രത്യയശാസ്ത്രത്തെ ബലപ്പെടുത്തുന്നവയാണ്.

വ്യക്തിസ്വാതന്ത്ര്യത്തിന്റെ ബഹുമാന്യത സ്ത്രീക്കു അനുവദിച്ചേകുവാൻ പൗരുഷത്തിന്റെ സർഗ്ഗപാരമ്പര്യം ഉദാരമായിരുന്നില്ലെന്നാണ് മലയാള സാഹിത്യം അതിന്റെ, സർവ്വ പരിണാമങ്ങൾക്കിടയിലും സാക്ഷ്യപ്പെടുത്തുന്നത്. ജനാധിപത്യ സംസ്കാരത്തിന്റെ ഈയൊരു അടിസ്ഥാന തത്വം. പോലും നിഷേധിച്ച ശേഷം സ്ത്രീയെ നിസ്സാരയെന്ന് ആക്ഷേപിക്കുന്ന ഈ പാരമ്പര്യത്തോടു കലഹിച്ചുകൊണ്ട് മലയാളത്തിലെ 'അജ്ഞാത'യായ ഒരു എഴുത്തുകാരി എൺപത്തിയഞ്ചു വർഷം മുമ്പ് ഇങ്ങനെ ചില ചോദ്യങ്ങൾ ചോദിച്ചിരുന്നു:

അന്തഃപുര ജീവിതം നയിച്ചവർക്ക് സാഹിത്യ പരിശീലനത്തിനു സൗകര്യമുണ്ടായിരുന്നു പോലും! ആ സ്ത്രീകൾക്ക് വല്ല സ്വാതന്ത്ര്യവും നല്കിയിരുന്നുവോ? അവർ പുരുഷന്റെ അടിമകളെപ്പോലെയല്ലേ ഗണിക്കപ്പെട്ടിരുന്നത്? അവിടെ സ്ത്രീയുടെ സ്ഥിതി എന്തായിരുന്നു? പുരുഷന്റെ അധീനതയിൽ, അവന്റെ വിഷയവാസനയെ തൃപ്തിപ്പെടുത്താനായിട്ടല്ലേ ബന്ധിക്കപ്പെട്ടിരുന്നത്! അവൾക്ക് മാനസിക പരിഷ്ക്കാരമോ ചിത്രകലകളിൽ താല്പര്യമോ വളർത്തുവാൻ സാധിച്ചിരുന്നുവോ? (മാധവി, 'വനിതാ വൈഭവം' ശാരദ മാസിക, ഏപ്രിൽ 1908.)

ഇതുപോലൊരു തിരിച്ചറിവിന്റെ കഷോഭപൂർണ്ണമായ നിമിഷങ്ങളിലാണ്, ചിരപുരാതനകാലം മുതൽതന്നെ സ്ത്രീയെ അബല എന്നും ഭീരു എന്നും ചപല എന്നും ഒക്കെയാണല്ലോ കവികൾ വാത്സല്യപൂർവ്വം വിളിക്കാറുള്ളത്. ഇതു കേട്ടുകേട്ട് ഞങ്ങൾ അങ്ങനെയാണെന്നും അവർ ധരിച്ചുവശായിരിക്കുന്നു. കണ്ണുകൾ കരിംകൂവളം. കവിൾ റോസാപ്പൂ. നെററി ചന്ദ്രക്കല. അധരം തൊണ്ടിപ്പഴംതന്നെ. ചുവന്ന തൊണ്ടിപ്പഴം. പക്ഷേ, ഇവയ്ക്കടിയിൽ മാറിനകത്തു ത്രസിക്കുന്ന ഹൃദയവും അതിലുള്ള ചൂടും ചൈതന്യവും കണ്ണീരും നെടുവീർപ്പും ഒന്നും ആരും കണ്ടില്ല. സ്ത്രീ എന്നും സാഹിത്യ ധാരണയിൽ ഭോഗത്തിനുള്ള ഉപകരണം മാത്രമായിരുന്നു. എന്നിങ്ങനെയാണ് ലളിതാംബിക അന്തർജ്ജനം ഒരു പൊതു സദസ്സിൽ വച്ച് മലയാള സാഹിത്യലോകത്തെ ഓർമ്മിപ്പിച്ചത്. (ആത്മകഥയ്ക്ക് ഒരാമുഖം. പുറം.93.)

സാഹിത്യത്തിലെ ഈ ഭോഗ സംസ്കൃതി സ്ത്രീയെന്ന മനുഷ്യജാതിയിൽ അവയവങ്ങൾ മാത്രമേ കണ്ടുള്ളൂ. പൗരുഷത്തിന്റെ സ്ത്രീശരീരത്തിലേക്കുള്ള ആർത്തിയുടെ ഒളിഞ്ഞുനോട്ട (വോയറിസം) ത്തിനു സായൂജ്യമേകുന്ന ഈ സംസ്കാരത്തിന്റെ സഹജനിർബ്ബന്ധങ്ങളാണ്, 'ചെമ്മീൻ' എന്ന രാഷ്ട്രാന്തരീയ പ്രശസ്തിയാർജ്ജിച്ച മലയാള നോവലിൽ കറുത്തമ്മയെന്ന ദരിദ്ര മുക്കുവ യുവതിയെ ഒററമുണ്ടു മാത്രം ഉടുപ്പിച്ച് കടപ്പുറത്തേക്കാനയിക്കുന്നതും ''അവളുടെ വക്ഷസ്സ് എങ്ങനെ ഉയർന്നിരുന്നു! അവിടം പ്രതിക്ഷണം വളരുന്നു! അവിടെ നോക്കിയപ്പോൾ, ദൃഷ്ടി ഉറച്ചപ്പോൾ ഞരമ്പുകളെല്ലാം ഒന്നു വിറച്ചതായി പരീക്കുട്ടിക്കു തോന്നുന്നു.... അവൾ ഒററമുണ്ടേ ഉടുത്തിരുന്നുള്ളൂ. അടിയിൽ തോർത്തില്ലായിരുന്നു. ആ മുണ്ടുതന്നെയും നേർത്തതായിരുന്നു'' എന്നിങ്ങനെ അവളെ വിവസ്ത്രയാക്കുന്നതും. ഇക്കാലത്തും അത്രയൊന്നും വ്യക്തമല്ലാത്ത ഏതോ ദാർശനികോദ്വിഗ്നതകളും പേറി കാമചാരിണികളായ സ്ത്രീകളിൽനിന്നും മുക്തി നേടി ഖസാക്കിലെത്തിയ രവി എന്ന ആധുനിക നായകപാത്രം അവിടെ ആദ്യമായി കണ്ടെത്തുന്ന സ്ത്രീകളെ (അവരും ദരിദ്രകളാണ്) നോക്കുക: ''കാണാൻ കൊള്ളാവുന്ന



ണ്ടുമൂന്നെണ്ണമുണ്ട്. വലിയ ചുണ്ടുകളും പതിഞ്ഞ മൂക്കുമുള്ള ഒരെണ്ണമൈലി. വാലുവച്ച് കണ്ണെഴുതിയ ഒരു മദ്ധ്യവയസ്ക. തുടകൾ പുററ കാണുവോളം ചേല മടക്കിക്കുത്തി കുഞ്ഞിനു മുലകൊടുത്തുകൊണ്ടുനിന്ന ഒരു ചെട്ടിച്ചി''.... ഇങ്ങനെ ദൃശ്യങ്ങളുടെ അതിബൃഹത്തായൊരു ശൃംഖല, ഋഗ്വേദത്തിലെ പ്രഭാതവർണ്ണനയിൽ മാറിടംകാട്ടി ഇരുട്ടകററുന്ന 'തരുണി' മുതൽ ആധുനികോത്തരത വരെയുള്ള 'ക്ളാസ്സിക്കു'കളിൽനിന്നും എടുത്തുകാണിക്കാൻ പ്രയാസമില്ല. ജനാധിപത്യ സമൂഹത്തെക്കുറിച്ചുള്ള ഉൽക്കണ്ഠകൾ പങ്കിടുന്ന ഏതാനും എഴുത്തുകാരന്മാർ മാത്രമേ മലയാളത്തിൽ ഈയൊരു സംസ്കാരത്തെ നിരാകരിച്ചിട്ടുള്ളൂ.

സ്ത്രീയുടെ ശരീരത്തെ പുരുഷന്റെ സദാനന്ദത്തിനും ഉപഭോഗത്തിനുംവേണ്ടി കൈയടക്കുന്ന ഈ ശക്തമായ സാഹിതീയ സംസ്കാരത്തിൽ സ്ത്രീക്ക്–എഴുത്തുകാരിക്ക്–സ്വശരീരവുമായുള്ള യഥാർത്ഥവും പ്രസാദാത്മകവുമായ ബന്ധങ്ങളുടെ ആവിഷ്കാരം കഠിന സാഹസമായിത്തീരുന്നു. സ്ത്രീയെക്കുറിച്ചും അവളുടെ ശരീരത്തെക്കുറിച്ചും രൂഢമൂലമായിത്തീർന്ന പൗരുഷത്തിന്റെ പ്രത്യയശാസ്ത്രാധീശത്വത്തിന്റെയും, പ്രതീകങ്ങളുടെയും ബിംബങ്ങളുടെയും ഒരു വ്യവഹാരലോകത്ത് തന്റേതായ ഇടം കണ്ടെത്താനാവാതെ സ്ത്രൈണ ചേതന മൗനത്തിന്റെ നിശ്ശബ്ദിത ലോകം സൃഷ്ടിച്ച് അതിലേക്കു പിൻവാങ്ങുന്നു. യാഥാർത്ഥ്യങ്ങൾ, അവയെ നിർവ്വചിക്കാൻ സമൂഹം അവലംബിക്കുന്ന ചില കാററഗറികളുടെ അടിസ്ഥാനത്തിൽ മാത്രമാണ് മനസ്സിലാക്കപ്പെടുക. രൂപകങ്ങൾ, ബിംബങ്ങൾ, മിത്തുകൾ, ചിഹ്നങ്ങൾ, ഭാഷ എന്നിവയെല്ലാം യാഥാർത്ഥ്യത്തെ നിർവ്വചിക്കാൻ നാമുപയോഗിക്കുന്ന ചില പ്രതീകാത്മക പ്രകാശനങ്ങളാണ്. ഒരർത്ഥത്തിൽ, ഇവയെല്ലാം യാഥാർത്ഥ്യങ്ങളുടെ പ്രാതിനിധ്യങ്ങളാവുന്നതിലുപരി, യാഥാർത്ഥ്യങ്ങളെ പ്രതീകങ്ങളിലേക്കു ചുരുക്കുന്ന ധർമ്മമാണു നിർവ്വഹിക്കുന്നതെങ്കിലും. സമ്മതിയുള്ള പ്രതീകങ്ങളും ബിംബങ്ങളുമെല്ലാം അതാതു സമൂഹങ്ങളിലെ മേൽക്കോയ്മയുള്ള വിഭാഗങ്ങളുടേതായിരിക്കും. സകല സംസ്കാര ഘടനകളിലും പ്രതീകാത്മക പ്രകാശന വിധങ്ങളുടെ സ്രഷ്ടാക്കളും വിനിമയ കർത്താക്കളും പുരുഷന്മാരായിരുന്നു. അവർ തങ്ങളുടെ അധീശത്വത്തിന്റെ പ്രത്യയശാസ്ത്രങ്ങൾക്കനുസൃതമായി ലോകത്തെ വ്യാഖ്യാനിക്കുകയും തങ്ങളുടേതായ ബിംബവ്യൂഹങ്ങളിലേക്കും പദാവലികളിലേക്കും ലോകത്തെ പരിമിതപ്പെടുത്തുകയും ചെയ്തു. സ്ത്രീത്വത്തിന്റെ വികലീകൃത ബിംബങ്ങൾ പുരുഷാധിപത്യ വൈകൃതങ്ങളുടെ കണ്ണാടിയിൽ കണ്ടറിഞ്ഞ് അവയ്ക്കനുരൂപമാംവിധം സ്വയം അനുശീലിക്കപ്പെടുകയായിരുന്നു സ്ത്രീലോകം. ഇങ്ങനെ സ്വയം പാകപ്പെടുത്തുന്നത് അഥവാ ബോധത്തിലെ അധിനിവേശത്തിനു വിധേയയാവുന്നത് പുരുഷന് സർവ്വാധികാരമുള്ള ലോകത്ത് അതിജീവനത്തിന് ആവശ്യവുമാണ് എന്നത് മറെറാരു യാഥാർത്ഥ്യം.

## സ്ത്രീയുടെ രചനാപ്രവർത്തനങ്ങളുടെ ഭൗതിക പരിസരം, അവ അഭിമുഖീകരിക്കുന്ന സാമൂഹികവും പ്രത്യയശാസ്ത്രപരവുമായ നിരോധനങ്ങൾ; വെല്ലുവിളികൾ, അധികാരഘടനയുമായുള്ള സംഘർഷങ്ങൾ എന്നിങ്ങനെ സ്ത്രീയെ സംബന്ധിച്ചിടത്തോളം നിർണ്ണായകങ്ങളായ പ്രമേയങ്ങൾ വിമർശന സ്ഥാപനത്തിന്റെ പ്രശ്നമണ്ഡലത്തിൽ പ്രസക്തങ്ങളല്ല.

ലോകത്തെ വ്യാഖ്യാനിക്കുവാനവലംബിക്കുന്ന പ്രതീകാത്മക വ്യവഹാരങ്ങളിലെല്ലാം സ്ത്രീയുടെ സാന്നിദ്ധ്യം അദൃശ്യമാവുകയോ ഒഴിവാക്കപ്പെടുകയോ ചെയ്യുന്നു. വർണ്ണ വിവേചനത്തിന്റെ അധീശത്വ സംസ്കാരത്തിൽ കറുത്തവർക്ക് സ്വന്തം പ്രതിച്ഛായ പോലുമില്ലാത്ത പങ്കാളിത്തം നല്കുകയും മൗനംകൊണ്ട് അദൃശ്യരാക്കുകയും ചെയ്യുന്ന തന്ത്രത്തെക്കുറിച്ച് ടോണി മോറിസൻ വിശദീകരിച്ചിട്ടുണ്ട്. പാട്രിയാർക്കൽ സമൂഹത്തിൽ സ്ത്രീയുടെ സാന്നിദ്ധ്യവും സദൃശമായൊരു ഔദാസീന്യത്താൽ അദൃശ്യമാക്കപ്പെടുന്നു. മനുഷ്യൻ എന്ന ഭാഷാഗണത്തെ എടുക്കുക. 'മനുഷ്യൻ' സ്ത്രീയെക്കുറിച്ചുള്ള ബോധപൂർവ്വമായ യാതൊരു ചിന്തയും ഉണർത്തുന്നില്ല. അതു പ്രതിനിധാനം ചെയ്യുന്ന പ്രത്യയശാസ്ത്ര വ്യവഹാരമണ്ഡലം തീർത്തും പൗരുഷത്തിന്റേതാണ്; അഭിവ്യഞ്ജിപ്പിക്കുന്നത് പൗരുഷത്തിന്റെ അർത്ഥങ്ങളാണ്. 'മനുഷ്യനെ' പിന്തുടരുന്ന സർവ്വ നാമരൂപം പുരുഷാർത്ഥത്തിലാവുന്നത് കേവലം ഭാഷാപരമായ പരിമിതിയോ യാദൃച്ഛികതയോ അല്ല. അതുകൊണ്ടാണ് ആനന്ദ് തന്റെ ഗ്രന്ഥത്തിൽ ഗൗരവപൂർവ്വം ചർച്ച ചെയ്യുന്ന അസ്തിത്വം, സ്വഭാവം, ബന്ധങ്ങൾ, ആഗ്രഹങ്ങൾ, പരിവർത്തനം എന്നീ 'മനുഷ്യ' വിശേഷങ്ങളിൽ സമൂഹ ശ്രേണിയിലെ കീഴ്പദവിക്കാരിയായ സ്ത്രീയുടെ ഭിന്നയാഥാർത്ഥ്യങ്ങൾക്ക് ഇടമില്ലാതാവുന്നത്. സ്ത്രീയും മനുഷ്യൻതന്നെ എന്നത് യുക്തിവാദപരമായ പിടിവാശി മാത്രമായിത്തീരുകയാണ്. അതിനാൽ മനുഷ്യൻ എന്ന ഗണത്തിലേക്കു സ്ത്രീയെ ആഗിരണം ചെയ്യുമ്പോൾ അവളുടേതായ ഭിന്ന യാഥാർത്ഥ്യങ്ങളും അസ്തിത്വവും അപ്രധാനീകരിക്കപ്പെടുകയും അവ അദൃശ്യമോ നിഗൂഢമോ ആയി നില്ക്കുകയുമാണ് ചെയ്യുന്നത്. സംസ്കാരത്തിൽ അവൾക്കുള്ള സ്ഥാനത്തിന്റെ, പങ്കാളിത്തത്തിന്റെ നിഷേധവും അവൾ എവിടെയുമില്ലെന്നു സ്ഥാപിക്കലും അത് അവളെ ബോദ്ധ്യപ്പെടുത്തലുമാണ് അതിലെ രാഷ്ട്രീയം. സ്ത്രീയുടെ അസ്തിത്വത്തെ പ്രതീകാത്മകമായി അവഗണിക്കുന്ന ഭാഷാ വ്യവഹാരത്തിലൂടെ ഈ രാഷ്ട്രീയം പ്രവർത്തന നിരതമായിരിക്കുന്നു. സമൂഹത്തിൽ സ്ത്രീയും സമ്മിശ്രരായിരിക്കുന്നുവെന്ന യാഥാർത്ഥ്യത്തെ ഭാഷാവ്യവഹാരത്തിലൂടെ നിഷേധിക്കുന്ന ഈ കാപട്യത്തെയാണ് denail of mixity എന്ന ഒരു പുതിയ സങ്കല്പനത്തിലൂടെ മിഷേൽ ലേഡോഫ് വിശദീകരിച്ചിട്ടുണ്ട് (ന്യൂ ലെഫ്ററ് റെവ്യൂ, മെയ്–ജൂൺ 1993.)

സ്ത്രീയെ നിശ്ശബ്ദയാക്കുന്ന ഈ രാഷ്ട്രീയം സാഹിത്യ വിമർശന വ്യവഹാരങ്ങളിലും നിഗൂഢമായിരിപ്പുണ്ട്. സാഹിത്യകല, സൗന്ദര്യശാസ്ത്രം, വായന, പാഠം, വിമർശനം, ചിഹ്നവ്യവസ്ഥ എന്നിങ്ങനെ വിനിർമ്മാണം വരെയുള്ള പ്രമേയങ്ങളെക്കുറിച്ചുള്ള സകല അന്വേഷണങ്ങളും വിശദീകരണങ്ങളും പുരുഷകേന്ദ്രിതമായ പരിസരത്തെ വലംവച്ചുകൊണ്ടിരിക്കുന്നു. സാഹിത്യകലാദർശനങ്ങളിൽ ആവർത്തിച്ചുകൊണ്ടേയിരിക്കുന്ന സൃഷ്ടികർത്താവ്, എഴുത്തുകാരൻ, കവി, വായനക്കാരൻ, സഹൃദയൻ, വിമർശകൻ തുടങ്ങിയ ഗണങ്ങൾ രൂപപരമായി മാത്രമല്ല അർത്ഥവിശദീകരണത്തിലും, പൗരുഷത്തെയാണ് പ്രതിനിധാനം ചെയ്യുന്നതും അഭിസംബോധന ചെയ്യുന്നതും. സർഗ്ഗക്രിയയിൽ വ്യാപരിക്കുന്നവർ, കൃതികളുടെ വായനക്കാരികൾ എന്നിങ്ങനെ സ്ത്രീകളുടെ അസ്തിത്വം, സ്ത്രീകളുടെ പാഠങ്ങൾ എന്നിവ വിമർശന പരിപ്രേക്ഷ്യത്തിലെ പ്രമേയങ്ങളല്ല. ഇങ്ങനെ പുല്ലിംഗാധിപത്യത്തിന്റെ ആന്ധ്യം ബാധിച്ച ഒരു വ്യവഹാര രീതി (ഫാലോക്രാററിക് ഡിസ്കോസ്) യും ശീലങ്ങളുമാണ് വിമർശന സ്ഥാപനത്തെ എന്നും ഭരിച്ചുപോന്നിട്ടുള്ളത്.

വിമർശന സ്ഥാപനവും പാട്രിയാർക്കിയുടെ പ്രത്യയശാസ്ത്രോപകരണമാവുന്നു എന്നാണ് ഇതിന്റെ അർത്ഥം. സ്വസാന്നിദ്ധ്യം അദൃശ്യമാക്കിത്തീർക്കുന്ന വ്യവഹാര മണ്ഡലത്തിൽ അതിന്റെ അപ്രതിരോധ്യതയെ മുറിച്ചുകടക്കാനാവാതെ സ്ത്രീക്കു ശബ്ദമില്ലാതാവുന്നു. ഈ മൗനം സമൂഹത്തിന്റെ പരിഹാസമോ, ആക്രമണമോ, അവഗണനയോ ഭയന്നുള്ള സ്വയം സെൻസർഷിപ്പു കൂടിയാണെന്നാണ് ഡെബോറാ കാമറൺ പറയുന്നത്. ഇനി ഈ വ്യവഹാര മണ്ഡലത്തിനകത്ത് സ്ത്രീ സംസാരിക്കുമ്പോഴാകട്ടെ, അവൾ അതിന്റെതന്നെ മൂല്യങ്ങളെ പുനരുത്പാദിപ്പിക്കുകയാണു ചെയ്യുക. ഭാഷ (പ്രത്യയശാസ്ത്രം) എഴുത്തുകാരിയെ തിരികെ ഉപ

യോഗിക്കുന്ന മറിമായമാണത്.

സ്ത്രീയുടെ രചനാപ്രവർത്തനങ്ങളുടെ ഭൗതിക പരിസരം, അവ അഭിമുഖീകരിക്കുന്ന സാമൂഹികവും പ്രത്യയശാസ്ത്രപരവുമായ നിരോധനങ്ങൾ, വെല്ലുവിളികൾ, അധികാര ഘടനയുമായുള്ള സംഘർഷങ്ങൾ എന്നിങ്ങനെ സ്ത്രീയെ സംബന്ധിച്ചിടത്തോളം നിർണ്ണായകങ്ങളായ പ്രമേയങ്ങൾ വിമർശന സ്ഥാപനത്തിന്റെ പ്രശ്നമണ്ഡലത്തിൽ പ്രസക്തങ്ങളല്ല. സാഹിത്യത്തിന് സ്ത്രീ-പുരുഷ വ്യത്യാസങ്ങളില്ലെന്ന് വിമർശക സിംഹങ്ങൾ ഗർജ്ജിച്ചുകൊണ്ടേയിരിക്കും. അതേസമയം എഴുത്തുകാരിയും വായനക്കാരിയുമായ സ്ത്രീയെ, പൗരുഷത്തിന്റെ കേന്ദ്രീകൃത വ്യവഹാരലോകം സൃഷ്ടിക്കുന്ന ഏകപക്ഷീയ സങ്കല്പനങ്ങളിൽ അദൃശ്യയാക്കുകയും ചെയ്യും!

എഴുത്തുകാരികളെ അവമതിക്കുക നിരൂപണരംഗത്ത് ജാഗരൂകമായിരിക്കുന്ന മറ്റൊരു പ്രവണതയാണ്. വിഗ്രഹഭഞ്ജനം എഴുത്തുകാരന്മാരിലൂടെയാവുമ്പോൾ അത് ക്ഷുഭിത ചലനമോ കലാപമോ ആയി ആദർശ മഹത്വത്തിന്റെ ഗിരിശൃംഗങ്ങളിലേക്കുയർത്തപ്പെടുന്നു. മറുവശത്ത് അധികാര രൂപങ്ങൾക്കെതിരെ കലഹിച്ച എഴുത്തുകാരികളെ അവരുടെ കലാപോന്മുഖമായ രചനാജീവിത കാലത്ത് അതിയായി നിന്ദിക്കുകയും ആക്രമിക്കുകയുമായിരുന്നു. അന്തർജ്ജനവും സരസ്വതിയമ്മയും മാധവിക്കുട്ടിയും സമകാലിക സാഹിത്യത്തിൽ ഗ്രേസിയും ഈ ഹിംസ്ര സംസ്കാരത്തിന് ഇരകളായി. എഴുത്തുകാരികളുടെ തൂലികയ്ക്കു വ്യവസ്ഥാ നിഷേധത്തിന്റെ തീവ്രത നഷ്ടമായെന്നു 'ബോധ്യ'മാവുമ്പോഴോ, എഴുത്തുകാരികൾ കഥാവശേഷകളാവുമ്പോഴോ ആവും അവർ അഭിമതകളായിത്തീരുന്നത്. അങ്ങനെ അറുപതുകളിൽ അന്തർജ്ജനത്തെയും എഴുപതുകളിൽ മാധവിക്കുട്ടിയെയും വിമർശന രംഗം അംഗീകരിച്ചുതുടങ്ങി. സരസ്വതി അമ്മയ്ക്കും രാജലക്ഷ്മിക്കും അംഗീകാരം മരണാനന്തര ബഹുമതിയായിരുന്നു. കലാജീവിതത്തിന്റെ ഒറ്റപ്പെട്ട വഴിത്താരകളിൽ അഭിമുഖീകരിക്കേണ്ടിവന്ന ലൈംഗികാപവാദങ്ങളടക്കമുള്ള അതിനിന്ദ്യമായ ആക്രമണങ്ങളെക്കുറിച്ച് അന്തർജ്ജനവും സരസ്വതിയമ്മയും മാധവിക്കുട്ടിയും എഴുതിയിട്ടുണ്ട്. സ്ത്രീയുടെ ശബ്ദത്തെ ഭയപ്പെടുന്ന ഒരു അധികാര വ്യവസ്ഥയെയും സ്ത്രീയെ നിശ്ശബ്ദയാക്കാൻ വെമ്പുന്ന അതിന്റെ വിമർശന സംസ്കാരത്തെയുമാണ് ഈ ചരിത്രം ഉദാഹരിക്കുന്നത്.

എഴുത്തുകാരികളുടെ വ്യക്തിജീവിത കാര്യങ്ങൾ (ആത്മഹത്യയ്ക്കുള്ള മുന്നറിയിപ്പുകൾ പോലും!) കൃതികളിൽ നിന്നും 'കണ്ടെത്തുക', കൃതികളിൽ വ്യവസ്ഥാവിരുദ്ധമായൊന്നുമില്ലെന്നു വരുത്തുന്ന പാഠങ്ങൾ സൃഷ്ടിക്കുക, വിധ്വംസകങ്ങളായവ തമസ്കരിക്കുക, എഴുത്തുകാരിക്ക് അമ്മയുടെ ആദർശ പരിവേഷം (ലളിതാംബിക അന്തർജ്ജനം) നല്കുകയോ പുരുഷ വിദ്വേഷത്തിന്റെ നികൃഷ്ടരൂപമായി (കെ. സരസ്വതി അമ്മ) അധിക്ഷേപിക്കുകയോ ചെയ്യുക-എഴുത്തുകാരികളോടുള്ള വിമർശക സമീപനത്തിന്റെ ചില മാതൃകകൾ ഇങ്ങനെയുമുണ്ട്. സ്ത്രീ രചനകളെ സ്ത്രീകളെയെന്നോണം കൈകാര്യം ചെയ്യുന്ന ഇത്തരം വിമർശന രീതിയെയാണ് മേരി എൽമൻ 'ഫാലിക്ക് ക്രിട്ടിസിസം' എന്നു വിശേഷിപ്പിക്കുന്നത്. തകഴിയുടെയോ, വിജയന്റെയോ മുകുന്ദന്റെയോ കൃതികളിലെ ലിംഗോപാസനയും ഭോഗാസക്തിയും വോയറിസവും ഈ എഴുത്തുകാരന്മാരുടെ പൗരുഷ ഗുണങ്ങളോ വ്യക്തിജീവിത വിശേഷങ്ങളോ ആയി വിമർശന സ്ഥാപനം കണ്ടെത്തിയിട്ടില്ല എന്നോർക്കുമ്പോൾ അതനുവർത്തിച്ചുപോരുന്ന ദ്വിമുഖമായ സദാചാരബോധത്തിന്റെ കാപട്യം ശ്രദ്ധയിൽ വരും. എഴുത്തുകാരിയുടെ സാഹിത്യോല്പാദന പ്രവർത്തനത്തെ നിർണ്ണയിക്കുന്ന ഭൗതികവും പ്രത്യയശാസ്ത്രപരവുമായ ബന്ധങ്ങൾ പുരുഷന്റെ ആധിപത്യപദവിയിൽനിന്നും ഭിന്നമാണെന്ന പ്രത്യക്ഷ യാഥാർത്ഥ്യത്തിനു നേരെ നമ്മുടെ വിമർശന സ്ഥാപനം കണ്ണുതുറന്നിട്ടില്ല എന്നത് ഈ ആധുനികോത്തരതയുടെ കാലത്തും നാം അഭിമുഖീകരിക്കുന്ന ഒരു പ്രാചീനതയാണെന്നു തോന്നുന്നു.

മൗനത്തിന്റെ വിമൂക ജീവിതാവസ്ഥയെ അതിലംഘിക്കുന്നതിന് സ്ത്രീക്കു ഉപലബ്ധമായ പരിമിതമായ പൊതു വ്യവഹാരങ്ങളിൽ സുപ്രധാനം സർഗ്ഗാത്മക രചനയായിരുന്നു. നിശ്ശബ്ദതയെ ഭഞ്ജിക്കുന്ന നിയമലംഘനമാണ് സ്ത്രീയുടെ സാഹിത്യത്തിൽ അന്തർലീനമായ അടിസ്ഥാന തത്ത്വം.

സാഹിത്യ വിപണിയുടെ ഉപഭോഗ താല്പര്യങ്ങൾക്കും പ്രത്യയശാസ്ത്രാധീശത്വത്തിനു അനുസൃതമായി ഉല്പാദിപ്പിക്കുന്ന ആർജ്ജവമററ ദാർശനിക വ്യഥകളും കപട വിക്ഷോഭങ്ങളും ആഖ്യാനത്തിന്റെ പൊലിമയിൽ ഒളിപ്പിച്ചുവച്ച കീഴാള-സ്ത്രീ നിന്ദകളും പരിഹാസങ്ങളും കൊണ്ടു കലുഷിതമായ മലയാള ചെറുകഥയുടെ വർത്തമാനത്തെ മനുഷ്യബന്ധങ്ങളുടെയും ജീവിതത്തിന്റെയാകെയും സമത്വപൂർണ്ണമായ പുനഃസൃഷ്ടിക്കു വേണ്ടിയുള്ള സത്യസന്ധമായ അന്വേഷണങ്ങളാൽ അർത്ഥപൂർണ്ണമാക്കുന്നത് എഴുത്തുകാരികളുടെ ശബ്ദമാണ്. കഥയിലെ പരിണാമഘട്ടങ്ങൾ എഴുത്തുകാരികളെ നിരാകരിച്ച് കടന്നുപോകുന്നു. ജീർണ്ണതയുടെ കൊടിയടയാളങ്ങളുമായവതരിച്ച എഴുത്തുകാരന്മാരും നിരൂപക പ്രതിഭകളും, ആധുനികോത്തരതയുടെയും സ്വയം പ്രഖ്യാപിത വക്താക്കളായി പുതിയ കാലത്തിന്റെ പതാകാവാഹകരായി പുനരവതാരങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന സമകാലിക ദുരന്തത്തിലും അവർ പങ്കാളികളല്ല. ഒരിടത്തും ഒത്തുചേരാനാവാതെ, സാഹിത്യ സംഗമങ്ങളുടെയോ ശിബിരങ്ങളുടെയോ ആവേശങ്ങളില്ലാതെ ഒററപ്പെട്ടവരെങ്കിലും മലയാള കഥാകാരികൾ സമകാലിക സ്ത്രീത്വത്തിന്റെ ഉൽക്കണ്ഠകളുടെയും സ്വപ്നാഭിലാഷങ്ങളുടെയും ഒരു ഉപലോക സംസ്കാരത്തെ ചെറുകഥയിലെ മുഖ്യധാരയോടൊപ്പം ദൃശ്യമാക്കിത്തരുന്നുണ്ട്. നിലനില്ക്കുന്ന ബന്ധങ്ങളെയും മിത്തുകളെയും ബിംബങ്ങളെയും പുതുക്കിപ്പണിയാനും വാസയോഗ്യമായ ഒരു ലോകത്തിന്റെ പുനഃസൃഷ്ടിയെക്കുറിച്ചുള്ള ചിന്തകൾ സമൂഹബോധത്തിലേക്കു പുനരാനയിക്കുവാനുമുള്ള പരിശ്രമങ്ങളാണവ. പാട്രിയാർക്കിയും മുതലാളിത്തവും തമ്മിലുള്ള ഗൂഢ ബന്ധത്തിനു സാധൂകരണമേകുന്ന മുഖ്യധാരാ സാഹിത്യത്തിന്റെ പ്രത്യയശാസ്ത്രങ്ങളുടെ നിരാകരണമാണ് മലയാള കഥാകാരികളുടെ മുഖ്യമായ രാഷ്ട്രീയ പരിസരം. "ഞാൻ ഒരെഴുത്തുകാരൻ അല്ലാത്തതുകൊണ്ടുതന്നെ എനിക്ക് അധീശവർഗ്ഗ മൂല്യങ്ങളെ പുനരുത്പാദിപ്പിക്കേണ്ടതില്ല. അധീശവർഗ്ഗ മൂല്യങ്ങൾ പെണ്ണിനെതിരാണ്" (സാറാ ജോസഫ്) എന്ന ഉണർവിന്റെയും തിരസ്കാരത്തിന്റെയും രേഖകളാണവ.

കേരളീയ നവോത്ഥാന കാലഘട്ടം ഉത്ഘാടനം ചെയ്ത ജനാധിപത്യാവബോധത്തിന്റെയും വിമോചന ചിന്തകളുടെയും ഉണർവിൽ ഒരുപക്ഷേ, മലയാളത്തിലെ ആദ്യ കഥാകാരിയായ ജെ.ഭഗവതി അമ്മ മുതൽ ടി.സി. കല്യാണി അമ്മ, എം.സരസ്വതീഭായി, വട്ടോളി അമ്മു അമ്മ, ചമ്പത്തിൽ ചിന്നമ്മു അമ്മാൾ, മുളങ്ങൂർ വിശാലാക്ഷി അമ്മ, വി.പാർവ്വതി അമ്മ തുടങ്ങിയ നിരവധി ആദ്യകാല കഥാകാരികളിലൂടെ വികാസം കൊള്ളുകയും ലളിതാംബിക അന്തർജ്ജനം, കെ.സരസ്വതി അമ്മ, രാജലക്ഷ്മി, എ.പി. മറിയാമ്മ, മാധവിക്കുട്ടി എന്നിവരിലൂടെ വ്യവസ്ഥാ നിഷേധത്തിന്റെയും സ്ത്രൈണതയുടെ അന്തസ്സംഘർഷങ്ങളുടെയും അപൂർവ്വ യാഥാർത്ഥ്യങ്ങൾ അനാവരണം ചെയ്യുകയും ചെയ്ത മലയാള സ്ത്രീ കഥാപാരമ്പര്യം വത്സല, സാറാജോസഫ്, കെ.ബി. ശ്രീദേവി, ഗ്രേസി, ബി.എം.സുഹറ, മാനസി, അഷിത, ശോഭാവാര്യർ, നളിനി ബേക്കൽ, സുധക്കുട്ടി, കെ.ആർ.മല്ലിക, ഡി.ചന്ദ്രലേഖ, സി.എസ്. ചന്ദ്രിക, കെ.പി. സുധീര, എ.എസ്.പ്രിയ, എം.സതി, സുമതി, ശ്രീലത, കുമാരി സക്കീനാ ആസാദ് എന്നിങ്ങനെ പ്രീഡിഗ്രി വിദ്യാർത്ഥിനിയായ എം.രജനിവരെയുള്ള പ്രശസ്തരും അപ്രശസ്തരുമായ അനേകം എഴുത്തുകാരികളിലൂടെ, ശബ്ദഘോഷങ്ങളില്ലാത്തതെങ്കിലും ശക്തമായ അടിയൊഴുക്കകളോടുകൂടിയ ഒരു സമാന്തര സാഹിത്യ സംസ്കാരത്തിന്റെ സാന്നിദ്ധ്യം അറിയിച്ചു തരുന്നുണ്ട്. പത്രാധിപന്മാരുടെ ദയാദാക്ഷിണ്യമേല്ക്കാതെ വിപണിയിലെ പാഴ്കടലാസ്സുകളായി മാറിയ അസംഖ്യം അജ്ഞാത രചനകൾ കൂടി പെണ്ണിന്റെ ഈ സാഹിത്യ പാരമ്പര്യത്തിൽ ഉൾപ്പെട്ടിരിക്കുന്നു. കഥയിൽ, സ്ത്രീശബ്ദത്തിനു നവമാനങ്ങൾ കൈവന്നിരിക്കുന്നു''വെന്ന് ഡോ.എം.ലീലാവതി അഭിപ്രായപ്പെടുന്നത് ഈ സത്യത്തിന്റെ ദർശനത്തിലൂടെയാണെന്ന് ഞാൻ വിശ്വസിക്കുന്നു. വിധ്വംസാത്മകതയുടെ ശബ്ദാർത്ഥങ്ങൾ കൊണ്ട് മൗനത്തെ ഭേദിക്കുന്ന സ്ത്രീത്വത്തിന്റെ ചരിത്രമാണിത്.



# സി അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ

## 1983 ഡിസംബർ

ഡിസംബർ 1, വ്യാഴം

വലപ്പാട്ടു ചെന്നു സെമിനാർ ഉദ്ഘാടനം ചെയ്തു. പ്രസംഗം ഇംഗ്ലീഷിലാക്കിയത് അബദ്ധമായി. വിചാരിച്ച ആശയങ്ങൾ ശരിയായി express ചെയ്യാൻ കഴിഞ്ഞില്ല. കെ.ഐ. വാസുവിന്റെ പ്രസംഗം thought provoking ആയിരുന്നു. പ്രസംഗങ്ങൾ ശരിക്കു കേൾക്കാൻ പററാത്തതുകൊണ്ടു ഒരു interest തോന്നിയില്ല. Exhibition കാണാൻ പോയി. അതുകഴിഞ്ഞു ഊണു കഴിച്ചു. ടി.കെ. രാമന്റെ (ചന്ദ്രദത്തിന്റെ) വീട്ടിൽ കിടന്നുറങ്ങി. പിന്നെ വീട്ടിലേക്കു പോരുകയും ചെയ്തു.

വന്നശേഷം പുതിയ കരിക്കുലത്തെപ്പററി ഒരു ലേഖനമെഴുതി. 'തീനാള'ത്തിനു കൊടുത്തയച്ചു. നടക്കാനിറങ്ങി. മഞ്ഞ് അധികമെന്നു തോന്നിയതിനാൽ മടങ്ങി. പിന്നെ പോയില്ല. വാസുദേവൻ വന്നു.

രാമുവിന്റെ മകന്റെ കാലിനു ഒരു fracture പററിയെന്നു മീന വിളിച്ചു പറഞ്ഞു.

ഡിസംബർ 2, വെള്ളി

മാർക്സിനെപ്പററി മാത്യു കുരിയന്റെ ഇൻസ്ററിററ്യൂട്ടിൽ ചെയ്യേണ്ട പ്രസംഗത്തെപ്പററി ആലോചിച്ചു. ഒരു എത്തുംപിടിയും കിട്ടുന്നില്ല. വളരെ പണ്ഡിതോചിതമായി പറയാൻ ഒക്കില്ല. അതിനുള്ള കോപ്പ് എനിക്കില്ല. പിന്നെ പറയുന്നത് എങ്ങനെ ആകർഷകവും പ്രസക്തവുമാക്കിത്തീർക്കാൻ കഴിയും?

ഡോ. രാജിന്റെ Rules of the Game etc എന്ന പ്രസംഗം വായിച്ചു. അതിൽനിന്നൊന്നും കിട്ടിയില്ല. Fidel Castro വിന്റെ പ്രസംഗം വായന തുടങ്ങി. അതു നിർത്തിവച്ച് Surgan Kuczuyusky യുടെ പുസ്തകം എടുത്തു. അതു വായിക്കാൻ തുടങ്ങിയേ ഉള്ളൂ.

ചെറുകഥയിലെ തനതു സമ്പ്രദായത്തെപ്പററിയുള്ള തകഴിയുടെ അഭിപ്രായങ്ങളെ ഖണ്ഡിച്ചുകൊണ്ടു ഒരു ലേഖനമെഴുതി. അതു 'ജനയുഗം' വാരികയ്ക്കു കൊടുത്തയച്ചു.

രാമൻകുട്ടി ഇന്നു കോളേജിൽ പോയി, അവിടെനിന്നു കോഴിക്കോട്ടേക്കും പോയി.

വെളുപ്പിനെഴുന്നേററപ്പോൾ തലചുററലും കണ്ണു കാണായ്മയും വന്നു. ഡോ. പൈയുമായി ഫോണിൽ സംസാരിച്ചു. Stemetil തുടരാൻ തീർച്ചയാക്കി. പുറമെ അഞ്ചു ദിവസത്തേക്കു ഡ്രാമാറ്റിനും. അതു രണ്ടും ഇന്നു കഴിച്ചു. പുറത്തിറങ്ങിയതുമില്ല.

ഡിസംബർ 3, ശനി

കെ.വി. സുരേന്ദ്രനാഥൻ വന്നു. ദാമോദരൻ ട്രസ്ററ് കമ്മിററി കൂടി. അവാർഡുദാനം ഇത്തവണ നടത്തണമെന്നു തീരുമാനിച്ചു. ജനാർദ്ദനനും ഞാനും സുരേന്ദ്രനും മാത്രമേ ഉണ്ടായുള്ളൂ. ബാക്കി ആരും വന്നില്ല.

മച്ചാട്ടു യോഗത്തിനു പോയി. വീരചന്ദ്രമേനോനും കാറളം ബാലകൃഷ്ണനും കൂടെ, ഉണ്ടായിരുന്നു. രണ്ടുപേരും അവകാശികൾ മുഴുവൻ വായിച്ചവരാണെന്നു സംസാരത്തിൽനിന്നു മനസ്സിലായി. വാസ്തവത്തിൽ ഇത്തരം കാര്യങ്ങളിൽ ഞാനെത്ര പിറകിലാണ്!

Stemetil കാലത്തുതന്നെ കഴിച്ചതിനാൽ ഉറക്കം തൂങ്ങി. കോട്ടയത്തെ പരിപാടി cancel ചെയ്തു എഴുതി. അതിനു തയ്യാറെടുക്കാൻ പററില്ല. പാർട്ടിയോഗവും മാററിവെക്കേണ്ടി വരുമെന്നു തോന്നുന്നു.

എൻ.വി. ഈശ്വരവാരിയർ ധൂമകേതുക്കളെപ്പററി ഒരു ലേഖനമെഴുതി അയച്ചു. നന്നായിട്ടുണ്ട്. പക്ഷേ, 'നവയുഗ'ത്തിൽ കൊടുക്കാൻ പററില്ല. 'ജനയുഗം' ആഴ്ചപ്പതിപ്പിനു അയയ്ക്കാം. അതിൽ പടങ്ങളും വരച്ചിട്ടുണ്ട് അയാൾ.

# ആത്മോപദേശ ശതകം വളരെ ഗഹനം

ഡിസംബർ 4, ഞായർ

ഫാദർ ഗബ്രിയലിന്റെ വ്രതവാഗ്ദാനത്തിന്റെ കനകജൂബിലി സെന്തോമസ് കോളേജ് അങ്കണത്തിൽവെച്ച്. ഗംഭീരമായി. കരുണാകരൻ വന്നില്ല. ബേബിജോണും ജ: ഭാസകരനും ഉണ്ടായിരുന്നു. ഞാനും പ്രസംഗിച്ചു.

അതുകഴിഞ്ഞു ബേബിജോൺ എന്നെ വീട്ടിൽ കൊണ്ടാക്കി.

മുണ്ടൂർ മോർണിംഗ് സ്ററാർ ക്ളബ്ബിന്റെ വാർഷികത്തിൽ പ്രസംഗിച്ചു. വടക്കനെച്ചനും ഉണ്ടായിരുന്നു. 8.30 നു മടങ്ങി വന്നു. രാമൻകുട്ടിയും കോഴിക്കോട്ടുനിന്നു എത്തിയിരുന്നു. നിഖിലിനു വാശി. കളിക്കാനും മററും പററാത്തതുകൊണ്ട്.

'ഊമയാം ഭൂമി' കുറച്ചു വായിച്ചു. ഒരുപാടു പരിഷ്കരിക്കേണ്ടതുണ്ട്. എങ്കിലും ജീവിതം ഉണ്ടെന്നു തോന്നുന്നു. ഒന്നും എഴുതാൻ കഴിഞ്ഞില്ല. മരുന്നിന്റെ ശക്തികൊണ്ടു ഉറക്കം വന്നു.

ഡിസംബർ 5, തിങ്കൾ

തീരെ സുഖം തോന്നുന്നില്ല. എങ്കിലും ഒരുവിധം 'നവയുഗ'ത്തിനു ഒരു ലേഖനം എഴുതിത്തീർത്തു. തെരഞ്ഞെടുപ്പു പരിഷ്കരണത്തെസംബന്ധിച്ച്. കത്തുകളും അയച്ചു. അമ്മിണിക്കു അസുഖം കലശലായി. ഡോക്ടറോടു ചോദിച്ചു. കൊടുത്തിരുന്ന മരുന്നു നിർത്താൻ പറഞ്ഞു. നിർത്തി. രാത്രി സ്വല്പം പൊടിയരിക്കഞ്ഞി മാത്രം കുടിച്ചു.

കെ.സി. പ്രഭാകരനും അബുവും വന്നു. കിഴക്കമ്പലത്തെ പവർലൂം കോംപ്ളെക്സിന്റെ കാര്യം ചർച്ചചെയ്തു. ദാമോദർ സൺസിനു അതെടുക്കാൻ താല്പര്യമുണ്ടോ എന്നറിയണമെന്നു പറഞ്ഞു. ഞാൻ അന്വേഷിക്കാമെന്നും പറഞ്ഞു.

ഡിസംബർ 6, ചൊവ്വ

അമ്മിണിയുടെ അസുഖം കുറെ ഭേദമായി.

ജനാർദ്ദനനുമായി പവർലൂം കോംപ്ളെക്സ് കാര്യം ചർച്ചചെയ്തു. ദാമോദർ സൺസിന്റെ പേരിൽ 'ദേശാഭിമാനി'യുടെ allegations കാണുമ്പോൾ അതിൽ ചെന്നു [illegible] വെറുതെ അപവാദത്തിനിടയാകുമെന്നും തോന്നി. പരമൻ രാജഗോപാലിന്റെ അടുക്കെ തിരക്കാമെന്നു പറഞ്ഞു.

സി. രാധാകൃഷ്ണൻ ഫോണിൽ സംസാരിച്ചു. 11-ാം സമാപനത്തിനു ചെല്ലാം എന്നു പറയേണ്ടി വന്നു.

ബാലകൃഷ്ണനും [illegible]കൃഷ്ണനും വന്ന് പിടഞ്ഞാറെകോട്ട കേസു കാര്യം ചർച്ചചെയ്തു. ആ വക്കീൽ വിശ്വസ്തനാണോ?

'ഊമയാം ഭൂമി' എന്ന കഥ വായിച്ചു. അതിലെ 'അമൂല്യ'സങ്കല്പം വളരെ അസമർത്ഥമായിരിക്കുന്നു.

ഡിസംബർ 7, ബുധൻ

C.H. മുഹമ്മദ് കോയയെപ്പററി ഇംഗ്ലീഷിൽ ഒരു ചെറിയ ലേഖനം എഴുതി ടൈപ്പു ചെയ്യാൻ കൊടുത്തയച്ചു.

Hits International ന്റെ സംഗീതപരിപാടി കേൾക്കാൻ പോയി. സംഗീതോപകരണങ്ങൾ ഒരുപാട്. എങ്കിലും നല്ലവണ്ണം പാടുന്ന ചെറുപ്പക്കാരുമുണ്ട്. മുഴുവൻ കേട്ടില്ല. 8 മണിക്കു പോന്നു.

പരമൻ വന്നു. ദാമോദർ സൺസിനു പവർലൂം കോംപ്ളെക്സ് വേണോ എന്നു ചോദിക്കാൻ പോയില്ല. 'ദേശാഭിമാനി'യിൽ അവരെപ്പററിയ[illegible] റിപ്പോർട്ട്—അതു ശരിയോ തെററോ എന്നറിഞ്ഞു കൂടെങ്കിലും കണ്ടതുകൊണ്ട് ഈയവസരത്തിൽ ബന്ധപ്പെടേണ്ട എന്നു നിശ്ചയിച്ചു. കരുണാകരനുമായി ബന്ധപ്പെടുത്തിക്കൊണ്ടാണു റിപ്പോർട്ട്. പരമനുമായി മുനിസിപ്പൽ കാര്യങ്ങൾ പറഞ്ഞു പിരിഞ്ഞു.

ഡിസംബർ 8, വ്യാഴം

ഏകാത്മകതായജ്ഞത്തെപ്പററി ഒരു ലഘുലേഖ പകുതിമുക്കാലും എഴുതിത്തീർത്തു. പിന്നെയാണോർത്തത് എച്ച്.കെ. വ്യാസന്റെ ലഘുലേഖ തർജ്ജമ ചെയ്തിട്ടുണ്ടെന്ന്. അതു വരുത്തി വായിച്ചു. നന്നായിട്ടുണ്ട്. തർജ്ജമയും മോശമല്ല. അതുകൊണ്ട് എഴുതിയതത്രയും വെറുതെയായി. എന്നാലും ഇതേവരെ 'നവയുഗ'ത്തിൽ വരാത്തതുകൊണ്ടു സ്വല്പമൊന്നു വേണ്ടേ? . പിന്നെ എന്തെല്ലാം വേണമെന്നു ചർച്ചചെയ്യാൻ വാസുദേവനെ കാണണമെന്നു കരുതി വൈകുന്നേരം നടന്നു അയാളുടെ വീട്ടിൽ എത്തി. അയാൾ തിരുവനന്തപുരത്തേക്കു പോയിരിക്കുന്നു.

അമ്മിണിയുടെ രക്തം ആഹാരത്തിനു മുമ്പും പിമ്പും എടുത്തുകൊണ്ടുപോയി പരിശോധിച്ചു. 40+14 = 54 ക. ആയി. ഡാക്ടർ വന്നു നോക്കി. കാര്യമായിട്ടൊന്നുമില്ല. Allergy ക്ക് Incidal ഉം Vitamin C യും കഴിക്കാൻ എഴുതിക്കൊടുത്തു. ഉറക്കത്തിനു Vitamin-5 അര ഗുളികയും. കുറെ ഭേദമുണ്ടെന്നു തോന്നുന്നു.

ഏ.സി. ജോർജ്ജ് അന്തരിച്ച വിവരം 'മനോരമ'യിൽനിന്നും വിളിച്ചു പറഞ്ഞു.

ഡിസംബർ 9, വെള്ളി

പി. കേശവനും കെ.സി. പ്രഭാകരനുംകൂടി വന്ന് മാനേജ്മെൻറ് അസോസിയേഷൻ ഉദ്ഘാടനം ചെയ്യാൻ ക്ഷണിച്ചു. അപ്പോൾത്തന്നെ 17-ാംതത്തെ കാപ്പൻതലയിലെ പരിപാടി ഓർമ്മിപ്പിച്ചുകൊണ്ട് അവിടത്തുകാരും എത്തി. രണ്ടുകൂട്ടരോടും പററില്ല എന്നു പറഞ്ഞു. എന്നാൽ 30-ാം തീയതി മാനേജ്മെൻറ് അസോസിയേഷൻെറ Monthly Meeting ൽ ഒരു പ്രസംഗം ചെയ്യാമെന്ന് ഏററു.

'മലയാളസാഹിത്യം' വന്നു. എൻെറ ലേഖനം ഇല്ല. 'കേരളവർമ്മയുടെ കണ്ണാടി— ഒരു പഠനം' എന്നത്. വിവരം പി. കുമാറിന് എഴുതി. ഇനി രണ്ടാമതൊന്ന് എഴുതാൻ പ്രയാസം. 'ജനയുഗ' ത്തിന് രണ്ടു ലേഖനം കൊടുത്തിരുന്നു. ഒന്നും കണ്ടില്ല. അതേസമയം അതിലെ വിഭവങ്ങൾ മഹാമോശം. Get up മാത്രമേയുള്ളൂ.

ഏകാത്മകതായജ്ഞത്തെപ്പററി 'നവയുഗ' ത്തിന് ഒരു നീണ്ട ലേഖനമെഴുതി. വേറെ ചില bits തയ്യാറാക്കി വെച്ചു.

ഡിസംബർ 10, ശനി

കോമളവും മകൾ വിമലയും കുട്ടികളുംകൂടി വന്നിരുന്നു. അവൾ മൂന്നാഴ്ചത്തെ സന്ദർശനത്തിനു വന്നതാണ്. മകന് എന്തൊരു പൊക്കം! അവൻ 8-ാം ക്ലാസ്സിലേ ആയുള്ളൂ.

തങ്കപ്പമേനോൻ വന്നു ക്ഷണിച്ചു, മകളുടെ കല്യാണത്തിന്.

തൃശൂർ യുവകലാസാഹിതി ക്യാമ്പിനെപ്പററി ചർച്ചചെയ്യാൻ രാധാകൃഷ്ണനും ബാബു വാസുദേവനുംകൂടി വന്നിരുന്നു. വൈകീട്ടു ഗാനമേളയ്ക്കു വന്ന മുരളിയുടെ കൈയിൽ കെ.പി. വാസുവിനു ഒരു കത്തു കൊടുത്തയച്ചു.

6 മണിക്കു ഹംഗേറിയൻ കോൺസൽ ജനറലിനും സെക്രട്ടറിക്കും സാ. അ. മിനി ഹാളിൽവെച്ചു ഒരു സ്വീകരണം നല്കി. ഞാൻ പ്രസംഗിച്ചു. 7 മണിക്കു ഗാനമേളയ്ക്കു പോന്നു. TRICS ആണു നടത്തുന്നത്. അവരുടെ അംഗങ്ങൾക്കു മാത്രം. ബഹളം കുറവ്. പ്രസിഡണ്ടു മൂർത്തി പ്രവർത്തനങ്ങൾ വിവരിച്ചു [illegible]. അയാൾ N.H. എഞ്ചിനീയറാണ്. ഇപ്പോൾ കോട്ടയ്ക്കൽ പ്രവർത്തിക്കുന്നു. ജയചന്ദ്രൻെറ അളിയൻ ധർമ്മൻ എന്നെ വീട്ടിൽ കൊണ്ടുവന്നാക്കി.

ഡിസംബർ 11, ഞായർ

കെ.പി. രാജേന്ദ്രൻെറ കല്യാണം. വളരെ ലളിതമായി. നിറപറയും നിലവിളക്കുംപോലുമില്ലാതെ കഴിച്ചുകൂട്ടി. അതുകഴിഞ്ഞ് ഐ.എസ്. നമ്പൂതിരിയുടെ മകളുടെ കല്യാണത്തിനു പോയി. പാറമേക്കാവു ഹാളിൽ. വരൻ നായരാണ്. അവിടെനിന്ന് ഊണുകഴിച്ചു. തമ്പുരാട്ടിയോടൊപ്പം വീട്ടിലെത്തി. ഒന്നു കിടന്നുറങ്ങി.

3 മണിയോടുകൂടി ചോററാനിക്കരയ്ക്കു പുറപ്പെട്ടു. മാടമ്പു കുഞ്ഞുകുട്ടനും കെ.പി. ശശിധരനും കൂടെ ഉണ്ടായിരുന്നു. ചെറുകഥാക്യാമ്പിൻെറ concluding Session കേട്ടു. ചിലരുടെ പ്രസംഗം അസഹ്യമായി തോന്നി. എഴുന്നേററു പോന്നു. എറണാകുളത്തെ പാർട്ടിസഖാക്കൾ പൂത്തോട്ടയിലെ പ്രസംഗത്തിനു ക്ഷണിച്ചു. ഞാൻ പോകില്ല എന്ന വാശിയിൽ ഉറച്ചുനിന്നു.

യോഗത്തിൽ ഞാൻ 5 മിനിററു മററോ സംസാരിച്ചു. പിന്നെ സോമൻെറ വീട്ടിൽ പോയി. ഒരു കൊച്ചു വീട്. Electric light വന്നിട്ടില്ല. വഴിയും മഹാ അപകടം. മഴ ചാറിത്തുടങ്ങി. എങ്കിലും ആ കുട്ടികൾക്കും അവൻെറ ഭാര്യക്കുമൊക്കെ എന്തു സന്തോഷം.

മടങ്ങി വന്നപ്പോഴേക്കും ക്യാമ്പു പിരിഞ്ഞിരിക്കുന്നു. ലഘുവായി ആഹാരം കഴിച്ചു. അപ്പോൾത്തന്നെ കാർത്തികേയനെ കൂട്ടാക്കി എന്നെ വീട്ടിലേക്കയച്ചു. 10 മണിക്കുമുമ്പായി എത്തി. രാമുവും മടങ്ങിയെത്തിയിരിക്കുന്നു. പിന്നീടാണു പത്രം വായിച്ചത്. എന്തൊരു ബുദ്ധിമുട്ടാണെന്നു നോക്കൂ.

ഡിസംബർ 12, തിങ്കൾ

'Dynamic Action' നു 'സ്ത്രീയുടെ ദാസ്യം' എന്നൊരു ലേഖനം എഴുതി അയച്ചു. 'അറിയപ്പെടാത്തവർ' എന്ന നോവലിനു ഒരു റിവ്യൂ എഴുതിവെച്ചു.

വൈകീട്ടു ഐ.സി.പി വീട്ടിൽ വന്നു. 'തെരഞ്ഞെടുത്ത ഉപന്യാസ'ങ്ങളുടെ ഒരു കോപ്പി കൊടുത്തു. ഹംഗേറിയൻ ചലച്ചിത്രമേള കാണാൻ പോയി. ഡോക്യുമെൻററി മാത്രമേ ഉണ്ടായിരുന്നുള്ളൂ. 7.30 നു മടങ്ങിപ്പോന്നു.

ഡിസംബർ 13, ചൊവ്വ

ശ്രീനാരായണഗുരുവിൻെറ 'ആത്മോപദേശശതകം' വായിച്ചു നോക്കി. വളരെ ഗഹനം. വാക്കുകൾ ലളിതമാണെങ്കിലും അർത്ഥഗ്രഹണം ക്ലിഷ്ടമാണ്. 'ദൈവദശകം' അങ്ങനെയല്ല. അതു ലളിതവും ഗഹനവും മനോഹരവുമാകുന്നു. ജി. ബാലകൃഷ്ണൻനായരുടെ വ്യാഖ്യാനം കൊള്ളാം. അദ്വൈത വേദാന്തത്തെപ്പററി ദേവീപ്രസാദ് ചതോപാദ്ധ്യായ എഴുതിയിട്ടുള്ളതു വായിച്ചു നോക്കി. എവിടെയാണ് അദ്വൈത വേദാന്തത്തിൽ ശ്രീനാരായണഗുരു ശങ്കരാചാര്യനിൽനിന്നു വ്യതിചലിക്കുന്നത് എന്നു മനസ്സിലാകുന്നില്ല.

N.B.S ൽ ചോദിച്ചിട്ടു ഹരിനാമകീർത്തനവും ജ്ഞാനപ്പാനയും കിട്ടിയില്ല.

ഡിസംബർ 14, ബുധൻ

'ദൈവദശകം' ബാലകൃഷ്ണൻനായരുടെ വ്യാഖ്യാനത്തോടെ വായിച്ചു തീർത്തു. എന്തെല്ലാം അബദ്ധങ്ങളാണ് വ്യാഖ്യാനത്തിൽ എഴുതിവെച്ചിരിക്കുന്നത്! ആധുനിക സയൻസിനെപ്പററി മൂപ്പർക്കു ഒരു പിടിയുമില്ല. എന്നാൽ ഒക്കെ അറിയാമെന്ന ഭാവവും.

ഹരിനാമകീർത്തനവും ജ്ഞാനപ്പാനയും അക്കാദമിയിൽനിന്നും കൊണ്ടുവരുവിച്ചു.

വൈകീട്ടു ചാക്കോള ട്രോഫി ഫുട്ബോൾ കളി കാണാൻ പോയി. ആദ്യത്തെ കളി കണ്ടു. ടൈററാനിയവും ബാംഗ്ളൂരും തമ്മിൽ. കളി ഗുണമില്ല. രണ്ടുകൂട്ടരും ഗോളടിക്കാതെ പിരിഞ്ഞു.

ഡിസംബർ 15, വ്യാഴം

വൈകുന്നേരം കുഞ്ഞുവറീത് മാസ്ററുടെ വീട്ടിൽ (കൊരട്ടി) പോയി. അനുജൻെറ മകൻെറ കല്യാണത്തിന്. പവനൻെറ മകളുടെ കാറിൽ. പെട്രോളിന് 66–80 കൊടുത്തു. അവിടെവച്ച് മധുരാകോട്സിലെ ആൻറണിയെ കണ്ടു. പീതാംബരൻെറ കാര്യം അയാൾ സംസാരിച്ചു. അയാളുടെ വീട്ടിൽ ഒരാൾക്കു ജോലി കൊടുക്കാം, അയാളുടെ പ്രായപരിധി കഴിഞ്ഞതുകൊണ്ട് എന്നു പറഞ്ഞു. അതു വലിയ ഒരു അനുഗ്രഹംതന്നെ. മടക്കം ഓമനക്കുട്ടനും വാസുമാസ്ററുംകൂടെ ഉണ്ടായിരുന്നു. ഇരിങ്ങാലക്കുട വഴി വന്നു. മീനാക്ഷി തമ്പാൻെറ വീട്ടിൽ കയറി. 'ഗ്രേററ് മാർച്ചി'നുള്ള മാററർ അവിടെ കൊടുത്തു. 7 മണിയോടുകൂടി മടങ്ങിയെത്തി. അപ്പോഴാണ് ഡോ. ഭാസ്കരൻ മരിച്ച വാർത്ത അറിഞ്ഞത്. പോരുമ്പോൾ വീട്ടിനു മുമ്പിൽ നിരവധി കാറുകൾ കിടക്കുന്നതു കണ്ടു. അതിൻെറ അർത്ഥം ഇപ്പോളാണു മനസ്സിലായത്.

ഡിസംബർ 16, വെള്ളി

8½ ക്കു മരിച്ച ഡോ. ഭാസ്കരൻെറ വീട്ടിൽ പോയി. അയ്യപ്പൻ വക്കീലുമായി കുറച്ചുനേരം സംസാരിച്ചിരുന്നു. പോന്നു.

''ഹരിനാമകീർത്തനത്തിൽനിന്നു ദൈവദശകത്തിലേക്ക്'' എന്ന ലേഖനം എഴുതി. അവസാനഭാഗം വീണ്ടും വീണ്ടും എഴുതി വെട്ടിക്കളഞ്ഞ് പിന്നെയുമെഴുതി. എന്നിട്ടും തൃപ്തിയായില്ല. ഇനി നാളെയാകാം.

വൈകീട്ട് ഫുട്ബാൾ കളി കാണാൻ പോയി. Central Excise Vs Air India Bombay ആയിരുന്നു കളി. രണ്ടാമത്തെ കൂട്ടർ ഒരു ഗോൾ അടിച്ചു.

ഡിസംബർ 17, ശനി

Wholesale Consumer Societyയുടെ തെരഞ്ഞെടുപ്പിൽ കാൽഡിയൻ സ്ക്കൂളിൽ പോയി വോട്ടു ചെയ്തു. പി.ഡി. പുരുഷോത്തമനും കോമ്പാറയും മററുമടങ്ങിയ പാനലിന്.

ബാലകൃഷ്ണന് ഇന്നലെ എഴുതിയ ലേഖനം പൂർത്തിയാക്കി രജിസ്ട്രർ ചെയ്തയച്ചു.

Public men Enquires Prevention of corruption Act ൻെറ പ്രധാന വിവരങ്ങൾ ഒരു ചെറിയ ലേഖനമായി ചുരുക്കി എഴുതി. 'നവയുഗ'ത്തിന്.

ഡിസംബർ 18, ഞായർ

Copra Wholesale Society യുടെ തെരഞ്ഞെടുപ്പിൽ വോട്ടു ചെയ്തു. ഫലം വന്നപ്പോൾ ഞാൻ വോട്ടുചെയ്ത പാനലിൽ കോമ്പാറ ഒഴിച്ചു ബാക്കി എല്ലാവരും ജയിച്ചു. വി.സി. പുരുഷോത്തമനും A.F. തോമസ്സും അതിൽ ഉണ്ടായിരുന്നു.

ജബ്ബാർ വന്നിരുന്നു. കുറച്ചുനേരം സംസാരിച്ചു. മടങ്ങിപ്പോയി. പിന്നേയും ഭാര്യയും കുട്ടികളുമൊത്തു വരാമെന്നു പറഞ്ഞു.

വൈകീട്ടു ഫുട്ബാൾ കളി കാണാൻ നോയി. Premier Tyres Vs AIR Bombay സമനിലയിൽ ഓരോ ഗോൾ എടുത്തു പിരിഞ്ഞു. Better team AIR ആണെന്നു തോന്നി.

മടങ്ങിവന്നപ്പോൾ വാസുദേവനും രാധാകൃഷ്ണനും ഉണ്ടായിരുന്നു. ചെറുകഥാക്യാമ്പിൻെറ കാര്യങ്ങൾ അവരുമായി ചർച്ചചെയ്തു.

ഡിസംബർ 19, തിങ്കൾ

'നവയുഗ'ത്തിന് ഏ.ഐ.ടി.യു.സി സമ്മേളനത്തെപ്പററി ഒരു ലേഖനം എഴുതിക്കൊടുത്തു. 2 മണിയുടെ വണ്ടിക്കു കോഴിക്കോട്ടേക്കു പോയി. അവിടെച്ചെന്നു രാധയുടെ അടുത്തു പോയി. പിന്നെ സതിയുടെ താമസസ്ഥലത്തു ചെന്നു. അവിടെ താമസിച്ചു.

ഇബ്സൻെറ Doll's House വായിച്ചു. ഗംഭീരൻ നാടകംതന്നെ. രണ്ടുതരത്തിലുള്ള നാടകീയ സംഘട്ടനങ്ങൾ ഉണ്ടതിൽ. ഒന്ന് ഭർത്താവ് ഹെൽമറിൻെറയും നോറയുടെയും സ്വഭാവങ്ങൾ തമ്മിൽ. രണ്ട് ഹെൽമർ പ്രതിനിധീകരിക്കുന്ന middle class values ഉം Norah പ്രതിനിധീകരിക്കുന്ന values ഉം തമ്മിൽ. രണ്ടാമത്തേതു മുഴച്ചു നില്ക്കുന്നു. ഇല്ലെന്നു പറയുന്നതു വിഡ്ഢിത്തമാണ്.

ഡിസംബർ 20, ചൊവ്വ

പി. കൃഷ്ണപിള്ളയുടെ ഭാര്യ തങ്കമ്മയെ കണ്ടു. അവരുടെ മകൾ ഇവിടെയാണ്. അവളുടെ ഭർത്താവിന് AIR ൽ Asst. Engineer ആയി ജോലിയാണ്. അവരെയുംകൊണ്ട് കേരളീയനെ കാണാൻ പോയി. നിമ്മിയുടെ കല്യാണക്കാര്യം ആലോചിക്കുന്നുണ്ടെന്നു പറഞ്ഞു. നല്ലത്. തൃശ്ശിനാപ്പിള്ളിയിൽനിന്ന് അനന്തൻ നമ്പ്യാരോ മറേറാ ആലോചിച്ചത്രെ. നമ്മുടെ കുടുംബം എന്നു പറഞ്ഞത് പാർട്ടി കുടുംബമാണ്.

''The Wild Duck'' എന്ന നാടകം വായിച്ചവസാനിപ്പിച്ചു. വല്ലാത്ത ട്രാജഡി. Heding എന്ന പെൺകുട്ടിയുടെ ആത്മഹത്യ. ദുസ്സഹമായ ദുഃഖം.

വൈകീട്ടത്തെ യോഗം തരക്കേടില്ല. മഞ്ജുവിൻെറ സ്നേഹിതമാരെല്ലാം വന്നിട്ടുണ്ട്. വേറെ പൊതുജനം കുറവാണ്.

രവിയോടു സംസാരിച്ചു. അയാൾ 'നവയുഗ' ത്തിൽ വരാൻ ആഗ്രഹിച്ചത് വാസുദേവൻ പോകാൻ ആഗ്രഹിക്കുന്നുണ്ടെന്നു പറഞ്ഞതു

ശേഷം 65-ാം പേജിൽ







## എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

പുരാവൃത്തങ്ങളെയോ പ്രാചീന ചരിത്ര സംഭവങ്ങളെയോ നോവലിൻെറ പ്രതിപാദ്യവിഷയങ്ങളാക്കുമ്പോൾ അവ പുരാവൃത്തങ്ങൾ മാത്രമായി നിന്നാൽ, പ്രാചീന ചരിത്രസംഭവങ്ങൾ മാത്രമായി നിന്നാൽ കലാസൃഷ്ടിക്കു സാർവലൗകിക സ്വഭാവം കൈവരില്ല, സാർവജനീന സ്വഭാവം കിട്ടുകില്ല. അതുകൊണ്ടാണ് 'ഭൂതരായർ' എന്ന ആഖ്യായികയ്ക്കു പരിമിത സ്വഭാവം വന്നുപോയത്. വർത്തമാനകാലത്തെ സംഭവങ്ങൾ മാത്രം പ്രതിപാദിക്കുന്ന നമ്മുടെ യഥാതഥ നോവലുകൾക്കും പാരമ്പര്യത്തോടു ബന്ധമില്ലാത്തതുകൊണ്ട് അവയ്ക്കുമുണ്ട് സങ്കുചിതത്വം. ഇത്തരം കൃതികൾക്ക് താൽക്കാലിക പ്രാധാന്യമേയുള്ളൂ. ഇവിടെയാണ് സി.വി. രാമൻപിള്ള ഒററപ്പെട്ടുനില്ക്കുക. അദ്ദേഹം വർണ്ണിച്ച സംഭവങ്ങളും 'അവതരിപ്പിച്ച' കഥാപാത്രങ്ങളും വർത്തമാനകാലത്തെസ്സംബന്ധിച്ചും പ്രാധാന്യമുള്ളതാണ്. രാഷ്ട്രവ്യവഹാരത്തെസ്സംബന്ധിച്ച ഇന്നത്തെ ഉപജ്ഞാപങ്ങളിൽ ഹരിപഞ്ചാനനൻെറ ഉപജ്ഞാപങ്ങൾ എത്ര അനായാസമായി വിലയംകൊള്ളുന്നുവെന്നു നോക്കുക.

മാർകേസിൻെറ ചെറിയ നോവലുകളുടെയും വലിയ നോവലുകളുടെയും സവിശേഷത ഇതുതന്നെയാണ്. മാജിക്കൽ റിയലിസമുണ്ടെങ്കിലും ലാററിനമേരിക്കൻ സാഹിത്യത്തിൻെറ പാരമ്പര്യത്തോട് അവ ബന്ധപ്പെട്ടിരിക്കുന്നു. വർത്തമാനകാല സംഭവങ്ങളുടെ പ്രതിപാദനം ഭാവികഥനവും നിർവഹിക്കുന്നു. മാർകേസിൻെറ കൃതികളെക്കുറിച്ചു ധാരാളം നിരൂപണഗ്രന്ഥങ്ങൾ ഉണ്ടായിട്ടുണ്ടത്രേ. എന്നാൽ ഈ ലേഖകന് അവയിൽ ഒന്നുപോലും കാണാൻ കഴിഞ്ഞിട്ടില്ല. ഇപ്പോൾ ഒരു സമഗ്ര നിരൂപണം ഗ്രന്ഥരൂപത്തിൽ കിട്ടി. ഞാനതു രണ്ടു തവണ വായിക്കുകയും ചെയ്തു. Michael Bell എഴുതിയ ''Gabriel Garcia Marquez'' എന്നതാണ് ആ പുസ്തകം. (Macmillan പ്രസാധനം.)

ഏകാന്തതയാണ് മാർകേസിൻെറ എല്ലാക്കൃതികളുടെയും അന്തർദ്ധാരയെന്നു പ്രഗല്ഭമായി സ്ഥാപിക്കുകയാണ് ബെൽ. സാർത്രിൻെറയും കമ്യുവിൻെറയും ചിന്താപദ്ധതികളിലെ അടിസ്ഥാന തത്ത്വം ഏകാന്തതയാണല്ലോ. മാർകേസിനും അതു പരിചിതമാണെന്ന് ബെൽ പറയുന്നു. പക്ഷേ അദ്ദേഹം ഫ്രഞ്ച് സംസ്കാരത്തിൻെറ അവിഭാജ്യഘടകമായ ഏകാന്തതയിൽനിന്ന് ഏറെ അകന്നുനില്ക്കുന്നു. ''The Labyrinth of Solitude'' എഴുതിയ ഒക്താവ്യോ പാസ്സിൻെറ ആ ഗ്രന്ഥത്തിൽ പ്രതിപാദിക്കുന്ന ഏകാന്തതയോടും മാർകേസിനു ബന്ധമില്ല. പാസ്സിന് ഏകാന്തത ഒരു ''മെക്സിക്കൻ അനുഭവം'' മാത്രമാണ്. അതിന് പ്രാദേശിക സ്വഭാവമേയുള്ളൂ. മഹാ പ്രവർത്തനങ്ങൾക്കോ സർഗ്ഗപ്രക്രിയകൾക്കോ അത് സാഹായ്യമരുളണമെന്നാണ് പാസ്സിൻെറ മതം. മാർകേസ്, പാസ്സിൽനിന്ന് അകന്നുനില്ക്കുന്നു അക്കാര്യത്തിൽ. മാർകേസിൻെറ കൃതികളിലെ ഏകാന്തത സാർവലൗകികവും ദുഃഖപരിണാമകവുമായ ഏകാന്തതയാണ്. ഇത് Leaf Storm, No one Writes to the Colonel, In Evil Hour, One Hundred Years of Solitude, The Autumn of the Patriarch, Chronicle of a Death Foretold, Love in the Time of Cholera, The General in His Labyrinth ഈ കൃതികളിൽ ഒരിക്കലും ഭഞ്ജിക്കപ്പെടാത്ത നൂലുപോലെ 'ഓടി'യിരിക്കുന്നത് എങ്ങനെയെന്നു നിരൂപകൻ നമുക്കു കാണിച്ചുതരുന്നു.

ഏകാന്തതയുടെ സാർവലൗകിക സ്വഭാവത്തെ അന്യാദൃശമായ വിധത്തിൽ സർഗ്ഗാത്മക പ്രവർത്തനത്തിലേക്കു നയിച്ച് ലോകജനതയുടെ സദൃശങ്ങളായ താൽപര്യങ്ങളും ആശയങ്ങളും ജനിപ്പിക്കുന്ന ഐക്യത്തിലേക്കു അവരെ കൊണ്ടുചെല്ലുന്ന കൃതികൾ രചിച്ച മഹാവ്യക്തിയാണ് മാർകേസെന്ന് ബെൽ പറയുന്നു; അല്ല, സ്ഥാപിക്കുന്നു. ഈ വലിയ നോവലിസ്ററിനെ മനസ്സിലാക്കാൻ പ്രയോജനപ്രദമാണ് ഈ നിരൂപണ ഗ്രന്ഥം.

☆ ☆ ☆

കൊളമ്പിയൻ നോവലിസ്ററ് പ്ളൈനോ അപൂലിയോ മെൻഡോത്താ (Mendoza-മെൻഡോസാ എന്നും ഉച്ചാരണം) മാർകേസിൻെറ

പുരാവൃത്തങ്ങളെയോ
പ്രാചീന ചരിത്ര
സംഭവങ്ങളെയോ
നോവലിൻെറ പ്രതിപാദ്യ
വിഷയങ്ങളാക്കുമ്പോൾ
അവ പുരാവൃത്തങ്ങൾ
മാത്രമായി നിന്നാൽ
കലാസൃഷ്ടിക്ക്
സാർവലൗകിക സ്വഭാവം
കൈവരില്ല,
സാർവജനീന സ്വഭാവം
കിട്ടുകില്ല.

സുഹൃത്താണ്. ആ ചങ്ങാതിയോട് അദ്ദേഹം പറഞ്ഞു. "The Autumn of the Patriarch is a much more important literary achievement. But whereas it is about the solitude of power. One Hundred Years of Solitude is about the Solitude of everyday life."-'കുലപതിയുടെ താഴ്ചയ്ക്കു സാഹിത്യപരമായ നേട്ടമെന്ന നിലയിൽ കൂടുതൽ പ്രാധാന്യമുണ്ട്. അത് അധികാരത്തിന്റെ ഏകാന്തതയെക്കുറിച്ചാവുമ്പോൾ 'ഏകാന്തതയുടെ നൂറു വർഷങ്ങൾ' ദൈനംദിന ജീവിതത്തിന്റെ ഏകാന്തതയെക്കുറിച്ചാവുന്നു.

☆ ☆ ☆

നമ്മുടെ കാലത്തെ കല വൈഷയികത്വത്തിന്റെ മാന്ത്രികത്വത്തിൽ നമ്മെ നയിച്ച് നിദ്രാധീനരാക്കരുത്. (സമകാലികമായ ഫ്രഞ്ച് കലയുടെ സ്വഭാവമതാണ്) അത് നമ്മെ പ്രക്ഷുബ്ധരാക്കണം. സൊഫൊക്ലിസ്സിന്റെ ഗ്രീസെന്നപോലെ അന്യൂനമായ കാലയളവിൽ കലയ്ക്കു വിമലപ്രകാശമാകാൻ കഴിയും. ചോരക്കളമായ നമ്മുടെ സമുദായത്തിൽ–ഏവരും വേദനിക്കുകയും മററുള്ളവരെ വേദനിപ്പിക്കുകയും എല്ലാ ആളുകളെയും ബലിമൃഗങ്ങളാക്കുകയും അവരെല്ലാം തെററു ചെയ്തവരായിരിക്കുകയും ചെയ്യുന്ന സമുദായത്തിൽ–കല മനസ്സാക്ഷിയെ കർശനമായി നിയന്ത്രിക്കുന്ന ഒന്നാകണം. അത് നമ്മുടെ തെററുകളെ കാണിച്ചുതരണം. അവ പരിഹരിക്കാനുള്ള മാർഗ്ഗങ്ങൾ നിർദ്ദേശിക്കണം. പ്രവർത്തനത്തിന് നമ്മളെ പ്രേരിപ്പിക്കുകയും വേണം.

-റൊമാങ് റൊളാങ്.

## ചോദ്യം, ഉത്തരം

"Axel Munthe എഴുതിയ The Story of San Michele എന്ന പുസ്തകത്തിന്റെ തർജ്ജമ കുറച്ചുമാസം മുൻപ് മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. ആ ഗ്രന്ഥകാരന്റെ പേര്, പുസ്തകത്തിന്റെ പേര് ഇവ ഉച്ചരിക്കുതെങ്ങനെ? അദ്ദേഹത്തെക്കുറിച്ചു കൂടുതലായി അറിഞ്ഞാൽ കൊള്ളാമെന്നുണ്ട്. സദയം അറിയിക്കു."

"അക്സൽ മൻതേ എന്നു പേര്. 'സാം മീക്കേലി' എന്നു പുസ്തകത്തിന്റെ പേര്. ഒരു ഭാഷയിലെ ശബ്ദങ്ങൾക്കും മറെറാരു ഭാഷയിലെ അതേ ശബ്ദങ്ങൾക്കും സാദൃശ്യം വന്നാലും ഉച്ചാരണത്തിൽ അവയ്ക്കു വിഭിന്നത വരും. അതുകൊണ്ട് ഉച്ചാരണം ആരെഴുതിക്കാണിച്ചാലും ശരിയായ ഉച്ചാരണത്തിന്റെ അടുത്തേ എത്തുകയുള്ളു. മൻതേ സ്വീഡിഷ് ഡോക്ടറായിരുന്നു. പാരീസിലും റോമിലുമായിരുന്നു അദ്ദേഹത്തിന്റെ സേവനം. Letters from a Mourning City (1887), Memories and Vagaries (1898), Red Cross and Iron Cross (1916). The Story of San Michele (1929) ഇവയാണ് അദ്ദേഹത്തിന്റെ കൃതികൾ. മൻതേയുടെ കാലം 1857 തൊട്ട് 1949 വരെ. ഞാൻ സാം മീക്കേലി മാത്രമേ വായിച്ചിട്ടുള്ളു. അതു വിശ്വസാഹിത്യത്തിലെ



ഗാർസിയ മാർകേസ്

ഏകാന്തതയുടെ സാർവലൗകിക സ്വഭാവത്തെ അന്യാദൃശമായ വിധത്തിൽ സർഗ്ഗാത്മക പ്രവർത്തനത്തിലേക്കു നയിച്ച് ലോകജനതയുടെ സദൃശങ്ങളായ താല്പര്യങ്ങളും ആശയങ്ങളും ജനിപ്പിക്കുന്ന ഐക്യത്തിലേക്ക് അവരെ കൊണ്ടുചെല്ലുന്ന കൃതികൾ രചിച്ച മഹാവ്യക്തിയാണ് മാർകേസെന്നു ബെൽ പറയുന്നു.

ഒരു മാസ്ററർ പീസാണ്."

"ടെലിവിഷനിൽ വരുന്ന എല്ലാ തരുണികളുടെയും പുരികക്കൊടികളെ ഏതിനോട് ഉപമിക്കാം?"

"ജനക മഹാരാജാവിന്റെ കൊട്ടാരത്തിലിരുന്ന വില്ലിനോട്. അതു കുലയ്ക്കാൻ ശ്രീരാമനെത്തിയാലും അതിന്റെ 'ഷെയ്പ്പ്' മാറുകില്ല. ബ്യൂട്ടി പാർലറിലുള്ളവർക്കേ അതു മാററാൻ പററൂ."

"കാരുണ്യമർഹിക്കുന്ന സ്ത്രീ ആരാണ്?"

"കാലത്ത് അഞ്ചുമണിതൊട്ടു രാത്രി പത്തോ പതിനൊന്നോ മണിവരെ അടുക്കളയിൽ നിന്ന് ജോലി ചെയ്യുന്ന ഗൃഹനായിക. ഡയലക്ടിക്കൽ മെററീരിയലിസത്തെക്കുറിച്ചു വാദപ്രതിവാദം നടത്തിക്കൊണ്ട് 'അമ്മേ ചോറു തരൂ' എന്നു അധികാരത്തിൽ പറയുന്ന മക്കളുടെ മുൻപിൽ പ്ളെയ്ററുകൾ നിരത്തുന്ന ആ സ്ത്രീയെക്കണ്ടു എന്റെ ഹൃദയം തകർന്നിട്ടുണ്ട്."

"നിങ്ങളെ ഞാൻ കഴുതേ എന്നു വിളിച്ചാൽ?"

"ദേഷ്യപ്പെടില്ല. അസൂയയില്ലാത്തവൻ കഴുതയാണെന്നു ഒരു ചൊല്ലുണ്ട്. അതുകൊണ്ട് 'കഴുതേ' എന്ന സംബുദ്ധി എനിക്കൊരു ഭൂഷണമാണ്."

"നിങ്ങൾ ഏതു സിഗററ്റാണ് വലിക്കുന്നത്? ഏതു സോപ്പാണ് തേയ്ക്കുന്നത്? ഒരു ഷർട്ടെടുത്താൻ എത്ര ദിവസം ഉപയോഗിക്കും?"

"സിഗ്‌റററ് ഇൻഡ്യാ കിങ്സ്. സോപ്പ് പഴയ സിന്തോൾ. മണമുള്ളപ്പോഴത്തെ സിന്തോളല്ല. കാലത്ത് ഒരു ഷേർട്ട്. വൈകുന്നേരം വേറൊന്ന്."

"എനിക്കു വല്ലാത്ത വിഷമം സാറേ. ഞാനാരെ സമീപിക്കണം ഉപദേശത്തിനായി."

"നിങ്ങൾ വിവാഹിതനാണെങ്കിൽ ഭാര്യയോടു ചോദിക്കു. അവർ നിങ്ങളെ സമാശ്വസിപ്പിക്കും. വിവാഹിതനല്ല, കാമുകിയുണ്ടെങ്കിൽ അവളോടു ചോദിക്കാതിരിക്കു. ഉപദേശം കിട്ടില്ലെന്നു മാത്രമല്ല നിങ്ങളെ അവൾ ഉപേക്ഷിക്കുകയും ചെയ്യും."

## ചെറിയാൻ കെ.ചെറിയാൻ

ഞാൻ എല്ലാക്കാലത്തും ശ്രീ.ചെറിയാൻ കെ.ചെറിയാന്റെ കാവ്യങ്ങളെ ആദരിച്ചിരുന്നു. പ്രഭാഷണ വേളകളിൽ അവ ചൊല്ലി ശ്രോതാക്കളെ നല്ല കവിത എന്തെന്ന് ഗ്രഹിപ്പിച്ചിട്ടുണ്ട്. കലാകൗമുദിയിൽ അദ്ദേഹമെഴുതിയ "പോരൂ പ്രിയപ്പെട്ട പക്ഷീ" എന്ന കാവ്യവും മനോഹരമാണ്. വായനക്കാർ ഏകാന്തത്തിലിരുന്ന് അതൊന്നു ഉറക്കെ വായിച്ചാൽ ഡോക്ടർ കെ.ഭാസ്കരൻ നായർ പണ്ടു പറഞ്ഞതുപോലെ കവിതയുടെ ഗന്ധർവ്വലോകത്തേക്കു അവർ ഉയർന്നുചെല്ലും.

പക്ഷി കവിക്ക് ഒരു പ്രതീകമായി വർത്തിക്കുന്നു. ഏതിന്റെ പ്രതീകം? പലതിന്റെയുമാകാം. ഭൗതികതയെ തിളയ്ക്കുന്ന ആധ്യാത്മികതയാകാം. അസത്യത്തിന് അടികൊടുക്കുന്ന സത്യമാകാം. സർഗ്ഗാത്മകത്വം സാക്ഷാത്കരിക്കുന്ന സൗന്ദര്യമാകാം.

കാലം രചിക്കും വികാരങ്ങളാൽ മന്നി
ലാവിഷ്കരിക്കപ്പെടും വിഭാതങ്ങളിൽ
ഞാനുജ്ജ്വലിക്കുന്ന ചക്രവാളത്തിലേ
യ്ക്കാളിപ്പറന്നത്യുദാരമായ് പാടുവാൻ
പോരു പ്രിയപ്പെട്ട പക്ഷീ
നഭസ്സിന്റെ

മൂർദ്ധപ്രമാദാന്ധ്യവേദി വിട്ടുദ്രസം എന്നു കവി പാടുമ്പോൾ, അദ്ദേഹം പക്ഷിയെ വിളിക്കുമ്പോൾ അത് ഏതിന്റെ സിംബലുമായിക്കൊള്ളട്ടെ, എന്റെ ഹൃദയതന്ത്രിയെ അതു സ്പന്ദിപ്പിക്കുന്നുവല്ലോ എന്ന വിചാരം മാത്രമേയുള്ളു എനിക്ക്.

ചെറിയാൻ കെ.ചെറിയാന്റെ ഓരോ പ്രസ്താവവും അടുത്ത പ്രസ്താവത്തിന്റെ ജനനത്തിനു കാരണമായിബ്ഭവിക്കുന്നു. അതുകൊണ്ട് ഈ കാവ്യത്തിനു സീക്വെൻസ്–ആനുപൂർവ്യം എന്ന ഗുണമുണ്ട്. ഈ ഗുണം കാവ്യത്തിനാകെ സുഘടിതരൂപം നല്കുന്നു . ഇത് അതിന്റെ ഭാവാത്മകശക്തിയെ വർദ്ധിപ്പിക്കുന്നു. അടുത്ത കാലത്ത് ഞാൻ വായിച്ച നല്ല കാവ്യങ്ങളിൽ ഒന്നാണിത്.

☆ ☆ ☆

ദൈനംദിന ജീവിതത്തിലെ മനുഷ്യർക്ക് ദൈനംദിന ജീവിതം കാണിച്ചുകൊടുക്കൂ. സമുദ്രത്തെക്കാൾ അത് അഗാധമാണ്, വിശാലമാണ്.

–"ഷാങ് ക്രിസ്തോഫ്."

(റൊമാങ് റൊളാങ്ങിന്റെ നോവലാണ് 'ഷാങ് ക്രിസ്തോഫ്.')

## എം.കെ. സാനു

എനിക്കൊരു ദോഷമുണ്ടായിരുന്നു. ആരെക്കുറിച്ചും എന്തും പറയാൻ മടിയില്ലായിരുന്നു. ഞാൻ പറയുന്നത് എന്റെ സഹപ്രവർത്തകരായ എസ്.ഗുപ്തൻനായർ, കെ.രാമചന്ദ്രൻനായർ (പില്ക്കാലത്ത് ഡോക്ടർ കെ.രാമചന്ദ്രൻ നായർ), എൻ.കൃഷ്ണപിള്ള ഇവരോടൊക്കെയായിരുന്നു. സംസ്കൃത കോളേജിൽ ജോലി നോക്കിയിരുന്ന ഞാൻ ഉച്ചയ്ക്ക് ഊണുകഴിക്കാൻ പോകുന്നതു യൂണിവേഴ്സിററി കോളേജിൽ. അവിടെ ഇവരോടൊത്തിരുന്നു ഊണുകഴിക്കുമ്പോൾ എന്റെ പരദൂഷണം തുടങ്ങും. മാന്യന്മാരായ ഗുപ്തൻനായർ തുടങ്ങിയവർ മൗനമായി അതു കേൾക്കുമെന്നല്ലാതെ ഒരക്ഷരംപോലും എനിക്ക് അനുകൂലമായി പറഞ്ഞിട്ടില്ല. 1951–ൽ ആണെന്നു തോന്നുന്നു ഞാൻ എന്റെ പരദൂഷണക്കെട്ട് അഴിച്ചുവച്ച് അതിലെ മാലിന്യങ്ങൾ പുറത്തെടുത്തപ്പോൾ അന്നുവരെ എനിക്കെതിരായി ഒന്നും പറഞ്ഞിട്ടില്ലാത്ത സംസ്കൃതം പ്രൊഫസർ നാരായണക്കുറുപ്പ് "ഇതു പറയാനാണോ എന്നും ഇവിടെ വരുന്ന"തെന്നു ദേഷ്യത്തോടെ ചോദിച്ചു. കവി വെണ്ണിക്കുളം ഗോപാലക്കുറുപ്പിന്റെ ബന്ധുവായ കുറുപ്പുസാർ അങ്ങനെ ധർമ്മരോഷം പ്രകടിപ്പിച്ചപ്പോൾ നാടൻ ശൈലിയിൽ പറഞ്ഞാൽ ഞാനൊന്നു 'ചമ്മി'പ്പോയി. അസ്തചേതനനായി ഞാൻ കുറെ നേരമിരുന്നു. ചോറെടുത്തു കളഞ്ഞിട്ട് ഞാൻ കൈകഴുകി വീട്ടിലേക്കു പോയി. സംസ്കൃത കോളേജിൽ ഉച്ചയ്ക്കുശേഷം പഠിപ്പിക്കാൻ പോയതേയില്ല. അന്നുരാത്രി എനിക്ക് ഉറങ്ങാൻ കഴിഞ്ഞില്ല. ഞാൻ എന്തൊരു ചീത്ത മനുഷ്യൻ; കുറുപ്പുസാർ എത്ര നല്ലയാൾ; എന്റെ ദൂഷണങ്ങൾ കേട്ടു മൗനം അവലംബിച്ച സഹപ്രവർത്തകർ എത്ര യോഗ്യർ എന്നൊക്കെ വിചാരിച്ചു ഞാൻ കിടക്കയിൽ തിരിഞ്ഞും മറിഞ്ഞും കിടന്നു. വേറൊരാളെക്കുറിച്ച് ഇനിമേലിൽ ദോഷം പറയുകയില്ല എന്നു ഞാൻ സത്യം ചെയ്തു. എന്നെ നേർവഴിക്കു നയിച്ച കുറുപ്പുസാറിനെ ഞാൻ ഇപ്പോൾ കൃതജ്ഞതയോടെ ഓർമ്മിക്കുന്നു. അന്യനെക്കുറിച്ചു നന്മ പറഞ്ഞുകേൾക്കുന്നതിലാണ് നമുക്കൊക്കെ സുഖം. പ്രൊഫസർ എം.കെ.സാനുവിനെ ഞാൻ പരിചയപ്പെട്ടിട്ടു കാലമേറെയായിരിക്കുന്നു. എത്രയോ തവണ ഞങ്ങൾ ഇതിനകം കണ്ടുമുട്ടിയിരിക്കുന്നു. സംസാരിച്ചിരിക്കുന്നു. പക്ഷേ തന്റെ ശത്രുക്കളെപ്പോലും നിന്ദിച്ചു സാനു ഒരു വാക്കുപോലും പറയുകയില്ല. അദ്ദേഹത്തിന്റെ ആ സ്വഭാവഗുണമാണ് പ്രൊഫസർ കരിമ്പുഴ രാമകൃഷ്ണനെക്കുറിച്ചു കുങ്കുമത്തിലെഴുതിയ ലേഖനത്തിലും കാണുന്നത്. ദൗർഭാഗ്യം കൊണ്ട് സഹപ്രവർത്തകരുടെയും മററുള്ളവരുടെയും അപ്രീതിക്കു പാത്രമായിപ്പോയ കരിമ്പുഴയുടെ നന്മകൾ മാന്യനു ചേർന്ന മട്ടിൽത്തന്നെ സാനു എടുത്തുകാണിക്കുന്നു. അന്യനെക്കുറിച്ചു നല്ലതു പറഞ്ഞുകേൾക്കുമ്പോൾ ഉണ്ടാകുന്ന ആഹ്ളാദം എനിക്കുണ്ടാകുന്നു. ഇവിടെ പ്രതിയോഗികൾക്ക് ഒരു ചോദ്യം ചോദിക്കാൻ വകയുണ്ട്. ഈ കോളത്തിൽ വരുന്ന വ്യക്തിവിമർശനത്തെക്കുറിച്ചു എന്തു പറയുന്നു എന്നതാണ് ആ ചോദ്യം. അതു ദൂഷണമല്ല, നിന്ദനമല്ല, അപമാനനമല്ല; വസ്തുനിഷ്ഠമായ പ്രതിപാദനമാണ്. വിദ്വേഷമോ അസൂയയോ കോപമോ കലരാതെയുള്ള സത്യകഥനങ്ങൾ മാത്രം.



ഒക്‌ടാവ്യോ പാസ്സ്

"ടെലിവിഷനിൽ വരുന്ന എല്ലാ തരുണികളുടെയും പുരികക്കൊടികളെ ഏതിനോടുപമിക്കാം?"
"ജനകമഹാരാജാവിന്റെ കൊട്ടാരത്തിലിരുന്ന വില്ലിനോട്. അതു കുലയ്ക്കാൻ ശ്രീരാമനെത്തിയാലും അതിന്റെ 'ഷെയ്പ്പ്' മാറുകില്ല. ബ്യൂട്ടി പാർലറിലുള്ളവർക്കേ അതു മാററാൻ പററൂ."

☆ ☆ ☆

ജീവിതത്തിലെ വലിയ വിഷാദങ്ങളെ ധീരതയോടെ നോക്കൂ. ചെറിയ വിഷാദങ്ങളിൽ ക്ഷമ കാണിക്കൂ. ദൈനംദിന കൃത്യങ്ങൾ പ്രയാസപ്പെട്ടു നിർവഹിച്ചുകഴിഞ്ഞാൽ സമാധാനത്തോടെ ഉറങ്ങാൻ പോകൂ. ഈശ്വരൻ ഉണർന്നിരിക്കുന്നു.

-വിക്തോർ യൂഗോ.

## ബാലചന്ദ്രൻ ചുള്ളിക്കാട്

മാതൃഭൂമി ആഴ്ചപ്പതിപ്പിന്റെ 27–ാം പുറമെടുക്കൂ. ശ്രീ.ബാലചന്ദ്രൻ ചുള്ളിക്കാടിന്റെ ഒരു കൊച്ചു കാവ്യം കാണാമവിടെ. പകുതി തുറന്നിട്ട ജാലകം എന്നു കവി. അനന്തതയുടെ പ്രതീതി ഉളവാക്കുന്നു. ആ അർദ്ധോദ്ഘാടിത ജാലകമെന്നു ഞാൻ. അതിലൂടെ തെളിയും ശൂന്യാകാശമെന്നു കവി. എണ്ണിയാലൊടുങ്ങാത്ത ഗാലക്സികളുള്ള പ്രപഞ്ചത്തിന്റെ അപ്രമേയതയാണ് അതെന്ന് ഞാൻ. മേശമേൽ റൈറ്റപ്പ്റൈറ്ററും എന്നു കവി. അത് യാന്ത്രികസംസ്കാരത്തിന്റെ പ്രതീകമെന്നു ഞാൻ. കൈത്തോക്കും മൺകൂജയുമെന്നു കവി. മനുഷ്യന്റെ ഹിംസാ

ത്മകത്വത്തെയും അവന്റെ ദാഹശമനത്തിനുള്ള അഭിലാഷത്തെയും അതു ധ്വനിപ്പിക്കുന്നുവെന്നു ഞാൻ. തൊട്ടൊരു കസേരയിൽ കൊത്തിവച്ചതാം മരപ്പാവപോൽ ഒരു നഗ്നൻ എന്നു കവി. സമകാലിക മനുഷ്യന്റെ നിശ്ചേതനത്വത്തെയും തത്ത്വചിന്താരാഹിത്യത്തെയും അത് വ്യഞ്ജിപ്പിക്കുന്നുവെന്നു ഞാൻ. കാല്ക്കലൊയുറങ്ങുന്ന ഡോബർമാൻ എന്നു കവി. നിശ്ചേതന മനുഷ്യന് സേവനമനുഷ്ഠിക്കുന്നതുകൊണ്ടു പ്രയോജനമില്ലെന്നു ധരിച്ചു മൃഗങ്ങൾപോലും നിദ്രാധീനരായിരിക്കുന്നുവെന്നു ഞാൻ. പ്രകാശത്തിൻ ഭസ്മത്താൽപ്പൊതിഞ്ഞൊരീദൃശ്യമാർ എന്നു കവി. ആധ്യാത്മിക പ്രകാശം പ്രസരിച്ചിട്ടും നിഷ്ഫലമെന്നു ഞാൻ. നീയോ ഞാനോ എന്നു കവി. നമ്മൾ രണ്ടുപേരും–അല്ല ലോകമാകെയുള്ളവർ എന്നു ഞാൻ. മനസ്സിനും ശരീരത്തിനും ആരോഗ്യമില്ലാതെ പ്രതിനിമിഷം അധഃപതിക്കുന്ന മനുഷ്യനെ, ഒരു ദർശനവും സഹായഹസ്തം നീട്ടാത്തതുകൊണ്ടു ആകുലാവസ്ഥയിൽ വീണ മനുഷ്യനെ ഏതാനും വാക്കുകൾകൊണ്ടു ചിത്രീകരിക്കുന്നു ബാലചന്ദ്രൻ ചുള്ളിക്കാട്. ഹിമകണികയിൽ പ്രതിഫലിക്കുന്ന കാനനത്തിന്റെ പ്രതീതി.

☆ ☆ ☆

"ഞാൻ ഒരമ്പ് ആകാശത്തേക്ക് അയച്ചു. അതു ഭൂമിയിൽ വീണു. എവിടെയെന്ന് എനിക്കറിയില്ല."

ഞാൻ ഒരു ഗാനം ആകാശത്തേക്കു സംപ്രേഷണം ചെയ്തു. അതു ഭൂമിയിൽ വീണു. ഗാനത്തിന്റെ പറക്കലിനു പിറകേ പോകത്തക്ക വിധത്തിൽ സൂക്ഷ്മവും ശക്തവും ആയ കാഴ്ച ആർക്കാണുള്ളത് ?

പിന്നീട് വളരെ വളരെക്കാലം കഴിഞ്ഞ് ഒരു ഓക്കുമരത്തിൽ മുറിയാത്ത ആ അമ്പ് ഞാൻ കണ്ടു. ആരംഭം തൊട്ട് അവസാനംവരെയുള്ള ആ ഗാനം ഞാൻ ഒരു സ്നേഹിതന്റെ ഹൃദയത്തിൽ വീണ്ടും കണ്ടു.




പ്രഫെസർ എം.കെ.
സാനുവിനെ ഞാൻ
പരിചയപ്പെട്ടിട്ട്
കാലമേറെ
യായിരിക്കുന്നു.
എത്രയോ തവണ
ഞങ്ങൾ ഇതിനകം
കണ്ടുമുട്ടിയിരിക്കുന്നു.
സംസാരിച്ചിരിക്കുന്നു.
പക്ഷേ തന്റെ
ശത്രുക്കളെപ്പോലും
നിന്ദിച്ച് സാനു ഒരു
വാക്കുപോലും
പറയുകയില്ല.

ലോങ്ഫെലോയുടെ ഈ കാവ്യം പ്രസാദാത്മകം. ചുള്ളിക്കാടിന്റേത് വിഷാദാത്മകം. രണ്ടും എന്നെ രസിപ്പിക്കുന്നു. നമ്മൾ കവിത ആസ്വദിക്കുന്നത് അതിലാവിഷ്ക്കരിക്കപ്പെട്ട വിശ്വാസത്തെ അംഗീകരിച്ചിട്ടല്ലല്ലോ.

## നിരീക്ഷണങ്ങൾ

1. ഒരു സാഹിത്യകാരന്റെ തൊട്ടുപിറകെ ജീവിച്ച സാഹിത്യകാരന്റെ അധികൃത ശക്തി അയാളിൽ വന്നു പതിക്കാതിരിക്കില്ല. അതു രണ്ടു തരത്തിലാണെന്ന് Yuri Borev Aesthetics എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്. ഒന്ന്: വ്യക്തിപരം. രണ്ട്: സാമാന്യം. വള്ളത്തോളിനു തൊട്ടു മുൻപിൽ വെണ്മണി മകൻ. വെണ്മണിയുടെ തററുടുത്തു നടന്ന ശൃംഗാരത്തെ വള്ളത്തോൾ സാരിയുടുപ്പിച്ചുവിട്ടയേയുള്ളു എന്നു മുണ്ടശ്ശേരി പറയുമ്പോൾ അധികൃതശക്തി (influence) വ്യക്തിപരമാണെന്നാണ് സൂചന. അതു ശരിയല്ല. വെണ്മണിയുടെ ശക്തി വള്ളത്തോളിലേക്കു വീണിട്ടുണ്ടെങ്കിൽ അത് വ്യക്തിപരമായിട്ടല്ല, സമാന്യാവസ്ഥയിലാണ്. അതിനാലാണ് പ്രമേയങ്ങളിലും തത്ത്വചിന്തയിലും മററും വള്ളത്തോൾക്കവിത വെണ്മണിക്കവിതയിൽ നിന്ന് അകന്നുനില്ക്കുന്നത്. വള്ളത്തോൾ കലയുടെ അധിത്യകയിൽ നില്ക്കുമ്പോൾ വെണ്മണി ഉപത്യകയിലേ നില്ക്കുന്നുള്ളു. സാമാന്യമായ അധികൃത ശക്തിയിൽ നിന്നു വള്ളത്തോളിന് ഒഴിയാൻ കഴിയാത്തതുകൊണ്ടാണ് രചനാരീതിയിൽ അദ്ദേഹത്തിന് ഒരാധമർണ്യം വന്നു പോയത്.

2. അധികൃത ശക്തിവിഭിന്നങ്ങളായ പ്രതികരണങ്ങൾ ഉണ്ടാക്കും. അതിലൊന്ന് നിരാകരിക്കലാണ്. ചങ്ങമ്പുഴയും എൻ.വി.കൃഷ്ണവാരൃരും സമകാലികരായിരുന്നുവെങ്കിലും ചങ്ങമ്പുഴയെ കൃഷ്ണവാരൃരുടെ പിറകിൽ നില്ക്കുന്ന കവിയായിട്ടു വേണം കാണാൻ. കൃഷ്ണവാരൃർ ചങ്ങമ്പുഴക്കവിതയുടെ ശക്തിവിശേഷത്തെ നിരാകരിച്ചു. എന്നാൽ വയലാർ രാമവർമ്മ അതിന് അടിമപ്പെട്ടുപോകുകയും ചെയ്തു. രാമവർമ്മയ്ക്കു കലാപ്രചോദനമുണ്ടായിരുന്നെങ്കിലും ചങ്ങമ്പുഴയുടെ രൂപശില്പത്തെ ഗളഹസ്തം ചെയ്യാൻ സാധിച്ചില്ല. അതിനാൽ അനുകരണമെന്ന രണ്ടാമത്തെ പ്രതികരണത്തിനാണ് വയലാർക്കവിതയിൽ സാംഗത്യമുള്ളത്.

3. 1920–നുശേഷം പടിഞ്ഞാറൻ നാടുകളിൽ പൊടുന്നനെ പ്രത്യക്ഷപ്പെട്ട ഒരു രോഗമാണ് Sleeping Sickness (Encephalitis Lethargica) മാംസപേശികൾക്കു കാഠിന്യം വന്നു രോഗിക്കു ചലനരാഹിത്യം സംഭവിക്കുന്നു. നടത്തം തുടങ്ങിയ ഇച്ഛാപൂർവകങ്ങളായ പ്രക്രിയകളും മന്ദമായേ നടത്താനാവൂ. മുഖത്തു ഒരു ഭാവവും കാണില്ല. സംസാരിക്കാനുള്ള ശേഷി ഇല്ലാതാവും. രോഗം കൂടുന്തോറും മാംസപേശികളുടെ കാഠിന്യം കൂടും. അനങ്ങാൻ വയ്യാതെ രോഗി കിടക്കയിൽ എല്ലാക്കാലത്തേക്കുമായി വീഴും. അതിനുശേഷം മരണവും.

ഭയജനകമായ ഈ രോഗംബാധിച്ച ഇരുപതു പേരെ L-Dopa എന്ന 'മിറക്കിൾ ഡ്രഗ്' കൊണ്ട് ഒരു ഡോക്ടർ സമ്പൂർണ്ണമായിട്ടല്ലെങ്കിലും 'ഉണർത്തിയ' അസാധാരണങ്ങളായ "കഥ"കളാണ് Awakenings എന്ന ഗ്രന്ഥത്തിലുള്ളത്. ന്യൂയോർക്കിലെ ആൽബർട് ഐൻസ്റൈറൻ കോളിജ് ഒഫ് മെഡിസിനിലെ ന്യൂറോളജി പ്രഫെസർ Oliver Sacks ആണ് L-Dopa കൊടുത്തു രോഗികളെ മരണത്തിൽ നിന്നു രക്ഷിച്ചത്. ഗ്രന്ഥകാരനും അദ്ദേഹം തന്നെ. ശൂന്യമായ നോട്ടത്തോടെ ഇരുപത്തിനാലു മണിക്കൂറും കസേരയിൽ ഒററയിരിപ്പ് ഇരിക്കുന്ന രോഗികൾ ചികിത്സയ്ക്കുശേഷം ബന്ധുക്കളോടു സംസാരിക്കുന്നതിന്റെയും ടെലിഫോൺ ചെയ്യുന്നതിന്റെയും പടങ്ങളും ഇപ്പുസ്തകത്തിലുണ്ട്. ജീവിതത്തിന്റെയും മരണത്തിന്റെയും തത്ത്വചിന്താത്മകങ്ങളായ പ്രശ്നങ്ങൾക്ക് ഉത്തരം നല്കാൻ ശ്രമിക്കുകയും മഹാന്മാരായ സാഹിത്യകാരന്മാരുടെയും ദാർശനികരുടെയും മതങ്ങൾ സന്ദർഭത്തിനു യോജിച്ച മട്ടിൽ നിവേശിപ്പിക്കുകയും ചെയ്യുന്നു ഗ്രന്ഥകാരൻ. അതിനാൽ ഇതിന് സാഹിത്യ ഗ്രന്ഥത്തിന്റെ സ്വഭാവവും ഇല്ലാതില്ല. ഗ്രന്ഥകാരൻ 1990–ൽ എഴുതിയ ആമുഖത്തോടുകൂടിയ അഞ്ചാം പതിപ്പാണ് ഞാൻ വായിച്ചത്. W.H.Auden എന്ന കവി 'A masterpiece' എന്നു വാഴ്ത്തിയ ഈ പുസ്തകം ഡോക്ടർമാർ വായിക്കേണ്ടതാണ്. (Sleeping Sickness-ന് ഇംഗ്ളണ്ടിൽ Sleepy Sickness എന്നാണ് പേര്. അവിടത്തെ ഡോക്ടർമാരുടെ ദൃഷ്ടിയിൽ Sleeping Sickness ട്രോപിക്കൽ ആഫ്രിക്കയിലെ ഒരു പകർച്ചവ്യാധിയാണ്. Trypanosome എന്ന പരോപജീവിയാണ് ആ രോഗമുണ്ടാക്കുന്നത്.)

നമ്മുടെ കാലത്തെ കല
വൈഷയികതത്വത്തിന്റെ
മാന്ത്രികതത്വത്തിൽ നമ്മെ
നയിച്ച്
നിദ്രാധീനരാക്കരുത്
(സമകാലികമായ ഫ്രഞ്ചു
കലയുടെ
സ്വഭാവമതാണ്) അതു
നമ്മെ
പ്രക്ഷുബ്ധരാക്കണം.



60 -ാം പേജിൽനിന്നു തുടർച്ച

കൊണ്ടാണത്രെ. മററു alternations ഒന്നും അയാൾക്കു പിടിച്ചില്ല.

ഡിസംബർ 21, ബുധൻ

9 മണിക്കു കോഴിക്കോട്ടുനിന്നു തൃശൂർക്കു പോന്നു. പി.എസ്. ശ്രീനിവാസനും വണ്ടിയിൽ ഉണ്ടായിരുന്നു. കരിവള്ളൂർ രക്തസാക്ഷി ദിനത്തിനു പോയി വരികയാണ്.

വണ്ടിയിറങ്ങിയപ്പോൾ ഒന്നു വീണു കൈകുത്തി. വലത്തെ കൈപ്പത്തിയിൽ തള്ളവിരൽ ഭാഗം ഉളുക്കി. വല്ലാത്ത ഒരു വേദന. ഗന്ധകത്തൈലവും മററും പുരട്ടി. എന്നാലും പണിയൊന്നും ചെയ്യാൻ വയ്യാതായി.

ഉച്ചതിരിഞ്ഞു പി.കെ. ഗോപാലകൃഷ്ണൻ വന്നു. മാത്യു കുരിയന്റെ ഇൻസ്ററിററ്യൂട്ടിലെ സെമിനാറിന്റെ കഥ പറഞ്ഞു. വളരെ നന്നായി. പത്തമ്പതോളം പണ്ഡിതന്മാർ ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും വന്നിരുന്നു. സോവിയററു യൂണിയനിൽനിന്നും ചൈനയിൽനിന്നും. ഗോപാലകൃഷ്ണൻ ഒരു പേപ്പർ വായിച്ചു. ചൈനക്കാരൻ ഒരു സന്ദേശവും കൊടുത്തു. സെമിനാറിനെപ്പററി ഒരു write up നമ്മുടെ പത്രത്തിൽ കൊടുക്കണം.

ഡിസംബർ ഡിസംബർ 22, വ്യാഴം

രാമൻകുട്ടിയും മീനയും മോനും സന്ധ്യയുംകൂടി കോഴിക്കോട്ടുനിന്നു വന്നു.

ശിവഗിരി തീർത്ഥാടനത്തെപ്പററി ഒരു ചെറിയ ലേഖനം ഞാൻ 'കേരളകൗമുദി' ക്ക് എഴുതിക്കൊടുത്തു.

വൈകുന്നേരം ഫുട്ബാൾ കളി കാണാൻ പോയി. K.S.R.T.C യും Cochin Port Trust ഉം തമ്മിലായിരുന്നു മത്സരം. K.S.R.T.C ഒരു ഗോൾ അടിച്ചു.

നാണു എഴുത്തച്ഛൻ മരിച്ചു എന്ന വാർത്ത വഴിക്കുവെച്ചു കേട്ടു.

ഡിസംബർ 23, വെള്ളി

Art Group Bullettin എന്ന തിരുവനന്തപുരത്തെ പ്രസിദ്ധീകരണത്തിന്റെ വിശേഷാൽപ്രതിക്കു ഒരു ചെറിയ ലേഖനം എഴുതി അയച്ചു. തൃപ്തികരമായില്ല. എങ്കിലും ഇപ്പോൾ അത്രയേ കഴിയൂ.

വൈകീട്ടു കോമളത്തിന്റെ വീട്ടിൽ പോയി. അവർ 27–നു യാണു പോകുന്നത്.

ഇന്നു മെഡിക്കൽ കോളേജിന്റെ ക്ളിനിക് ജില്ലാ ആസ്പത്രിയിൽ ആരംഭിച്ചു.

ഡിസംബർ 24, ശനി

അരാഫത്തിന്റെ ഈജിപ്ത് സന്ദർശനത്തെപ്പററിയും ഓർഡിനൻസു ഭരണത്തെപ്പററിയും രണ്ടു കുറിപ്പുകൾ എഴുതിവെച്ചു. പിന്നെ World Genetic Congress,നെപ്പററിയും.

വൈകീട്ടു ഒന്നു നടക്കാനിറങ്ങി. രംഗനാഥാനന്ദസ്വാമിയുടെ സ്വീകരണത്തിനു പോകാമെന്നു കരുതി. കുറച്ചുനേരം ശ്രീമൂലസ്ഥാനത്തു ചെന്നിരുന്നു. നേരം വൈകുന്നതു കണ്ടു തിരിച്ചുപോന്നു.

പേരാമംഗലത്തുനിന്നു ഒരുത്തൻ ഒരു വീടു വെക്കാൻ പണമുണ്ടാക്കുന്നതിനായി 100 രൂപ ചോദിച്ചു. ഞാൻ നേരെ അറിയാത്തവനാണെങ്കിലും ഒടുവിൽ കൊടുത്തു.

ഡിസംബർ 25, ഞായർ

കാലത്തെ വണ്ടിക്കു വിജയരാഘവൻ വന്ന് മീനയേയും മോനേയും കൂട്ടിക്കൊണ്ടു പോയി. സതിയും അനുവും അപ്പുവും വന്നു. ആകെ വീട്ടിൽ ബഹളം. കേശവദേവിനെപ്പററി ഇംഗ്ളീഷിൽ ലേഖനമെഴുതാനിരുന്നു. പകുതിപോലും തീർന്നില്ല. വൈകീട്ടു നേരത്തേ പാർട്ടിയാപ്പീസിൽ പോയി തിരിച്ചുവന്നു എഴുതാനിരുന്നു. പിന്നെയും മുടങ്ങി. നാരായണൻ പെരിയയും ഭാര്യയുംകൂടി വന്നിരുന്നു. അവർ പോയപ്പോഴേക്കും ബാബു വാസുദേവനും രാധാകൃഷ്ണൻ വെങ്കിടങ്ങുംകൂടി വന്നു. അങ്ങനെ ഇന്നത്തെ ദിവസം പോയി.

വെളക്കത്തലവന്റെ വീട്ടിൽ പോയി. അയാളുടെ മകളുടെ കല്യാണം നാളെയാണ്. പോകാൻ പററില്ല. ഉണ്ണിയാട്ടിൽ കുട്ടൻമേനോന്റെ മകന്റെ വീട്ടിൽ കല്യാണമാണ്. എന്റെ അടുത്ത ബന്ധുക്കളാണവർ എന്നു പറഞ്ഞു മനസ്സിലാക്കി. 100 രൂപ അവർക്കു കൊടുത്തു.

ഡിസംബർ 26, തിങ്കൾ

തങ്കപ്പമേനോന്റെ മകളുടെ കല്യാണത്തിനു പോയി. ആദ്യം തെററായി 'നീരാഞ്ജലി' ഹാളിൽ പോയി. പിന്നെ 'പുഷ്പാഞ്ജലി'യിൽ. ഭയങ്കര തിരക്ക്. വേഗം പോന്നു. ഉണ്ണാൻ നിന്നില്ല.

കേശവദേവിനെപ്പററി ഒരു ലേഖനം ഇംഗ്ളീഷിൽ എഴുതിത്തീർത്തു. Malayalam Literary Survey ക്കു കൊടുത്തു.

ഉച്ചതിരിഞ്ഞു യുവകലാസാഹിതിയുടെ ചെറുകഥാക്യാമ്പിനു പോയി. രണ്ടുമൂന്നു കഥകൾ വായിച്ചു. ചർച്ചകേട്ടു. ചിലതിൽ ഞാൻ ഇടപെട്ടു. അതു വേണ്ടായിരുന്നു.

രാഘവൻപിള്ളസാറിന്റെ ക്ളാസ്സു നന്നായിരുന്നു. അസ്തിത്വവാദം മുതലായവയെപ്പററി ഭംഗിയായി വിശദീകരിച്ചു. ഒരുപാടു ചോദ്യങ്ങൾ വന്നതിനു തൃപ്തികരമായ മറുപടി നല്കി.

ഡിസംബർ 27, ചൊവ്വ

രണ്ടുനേരവും ചെറുകഥാക്യാമ്പിൽ പങ്കെടുത്തു. മാമ്പുഴ കുമാരന്റെ ക്ളാസ്സ്—കേസരിക്കുശേഷമുള്ള നിരൂപണത്തെപ്പററി ഒന്നും പറഞ്ഞില്ല. ആധുനിക നിരൂപണം [illegible]. അതു കാരണം ചർച്ചയും വലിയ കാര്യമായി ഉണ്ടായില്ല. ഉച്ചതിരിഞ്ഞു കഥകളെ വിലയിരുത്തി സംസാരിച്ചതിൽ പവനന്റെയും ശരച്ചന്ദ്രന്റെയും കേട്ടു. നന്നായി. 6.30 നു മടങ്ങിപ്പോന്നു.

ഡിസംബർ 28, ബുധൻ

ഉച്ചതിരിഞ്ഞു ചെറുകഥാക്യാമ്പിൽ പോയി. വിലാസിനിയുടെ ചോദ്യോത്തരവും പ്രഭാഷണങ്ങളും കേട്ടു. പിന്നീടു സ്വീകരണയോഗം നടന്നു. ഞാൻ ഒന്നും പ്രസംഗിച്ചില്ല. പ്രസംഗിച്ചവരിൽ മീനാക്ഷി തമ്പാന്റെ പ്രസംഗമാണു നന്നായത്. അവർ എല്ലാ പുസ്തകങ്ങളും വായിച്ചിരുന്നു. കൊളാടി രാജശേഖരൻ, മമ്മൂട്ടി എന്നിവരാണു മററു പ്രാസംഗികർ. പൊതുവെ ക്യാമ്പു വളരെ നന്നായി എന്നാണു തോന്നിയത്.

ഡിസംബർ 29, വ്യാഴം

Island Express നു എറണാകുളത്തു വന്നു. വണ്ടി ഒരുമണിക്കൂർ വൈകി. ഇവിടെ വന്നപ്പോൾ State സമ്മേളനം തുടങ്ങിയിരിക്കുന്നു. ഞാൻ പ്രസീഡിയത്തിൽ ആണ്. ഉച്ചയ്ക്കു BTH ൽത്തന്നെ ഊണുകഴിച്ചു. അവിടെത്തന്നെ കിടന്നുറങ്ങി: റിപ്പോർട്ടു വായിച്ചു. വയലാറിന്റെ മകളുടെ ഭർത്താവ് കെൽട്രോണിൽ ജോലിക്കു ശിപാർശയ്ക്കായി വന്നു. ഞാൻ വലിയ ആശ കൊടുക്കാതെ മടക്കി അയച്ചു. പിന്നെ പരമുദാസിന്റെ മകൻ വന്നു. കെൽട്രോൺ അരൂർ യൂണിററിന്റെ മാനേജർ ഗൗറിനോടു സംസാരിച്ചാൽ ജോലി കിട്ടുമെന്നു പറഞ്ഞു. അദ്ദേഹത്തെ വിളിച്ചു. കിട്ടിയില്ല. 6 മുതൽ 8 വരെ ചർച്ച. കാന്തലോട്ടിന്റെ പ്രസംഗം 'ക്ഷ' പിടിച്ചു. പിന്നെ കുമാരന്റെ വീട്ടിലേക്കു പോന്നു. ശർമ്മാജിയും ഉണ്ടായിരുന്നു. 10 മണിക്കു കിടന്നുറങ്ങി.

ഡിസംബർ 30, വെള്ളി

രാവിലെ കുമാരന്റെ ഫാക്റ്ററി ചെന്നു കണ്ടു. വീടുപണിക്കുവേണ്ടി കട്ടള, ജനല ഉരുപ്പടികൾ ഏല്പിച്ചു. .....shutters നു അയിനിയും. വാതിൽ ചട്ടവാതിലാക്കാമെന്നും പറഞ്ഞു.

യോഗത്തിൽ 6 മണിവരെ പങ്കെടുത്തു. പിന്നെ Lotus Club ൽ മാനേജ്മെൻറ് അസോസിയേഷനിൽ "കൃഷിയുടെ മാനേജ്മെൻറ്" എന്ന വിഷയത്തെപ്പററി സംസാരിച്ചു. സാമാന്യം നന്നായി. Audience കുറവ്. 30 പേർ. Palkhivala യുടെ പ്രസംഗം ഭാരതീയ വിദ്യാഭവനിൽ ഉണ്ടായിരുന്നതുകൊണ്ടാണത്രെ.

രാത്രി വിമലയും സത്യവും ഗോപാലകൃഷ്ണമേനോനുംകൂടി കുമാരന്റെ വീട്ടിൽനിന്ന് ഊണു കഴിച്ചു.

(തുടരും)